# ദൈവകാരുണ്യം.

---

പി. വേലുപ്പിള്ള ബി. ഏ.



---

(ഒന്നാംപതിപ്പ്.)


കേരളവർമ്മ ബുക്ക് ഡിപ്പോ

തിരുവനന്തപുരം

പകർപ്പവകാശം] [ക്രൗൺ.

# ദൈവകാരുണ്യം.

---

പി. വേലുപ്പിള്ള ബി. ഏ.




---

(ഒന്നാംപതിപ്പ്.)

കേരളവൎമ്മ ബുക്ക്ഡിപ്പോ

തിരുവനന്തപുരം

പകൎപ്പവകാശം]　　　　[ഫ്രവ്യൻ.

# ദൈവകാരുണ്യം.

## അദ്ധ്യായം ൧.

"സൎവ്വൈകകാരണം സൎവ്വജഗന്മയം
സൎവ്വൈകസാക്ഷിണം സൎവ്വജ്ഞമീശ്വരം,
സൎവ്വദാ ചേതസി ഭാവിച്ചു കൊൾകനീ"—

ഏകദേശം ഒരു നൂറു സംവത്സരങ്ങൾക്കു മുമ്പു നെടുമങ്ങാട്ടു താലൂക്കിന്റെ ഏതാണ്ടു മദ്ധ്യപ്രദേശത്തായി "ഇരവിപുരം" എന്ന പ്രസിദ്ധമായ ഒരു ദേശമുണ്ടായിരുന്നു. പണ്ടു് ആ പ്രദേശമുൾപ്പെട്ട നാട്ടിനു് അധിപന്മാരായി "ഇരവിമംഗലത്തു്" എന്ന കീൎത്തിപ്പെട്ട ഒരു പ്രബലകുടുംബവും ഉണ്ടായിരുന്നു. നെടുമങ്ങാട്ടു താലൂക്കു് ആധുനിക ചരിത്രത്തിനു വിഷയമാകുന്നതിനു മുമ്പിൽ ആ പ്രദേശങ്ങളെ ഭരിച്ചുവന്ന രാജാക്കന്മാർ ഈ കുടുംബത്തിലെ പൂൎവ്വികന്മാരായിരുന്നു. ഈ കഥ നടന്ന കാലത്തു് ഈ കുടുംബക്കാൎക്കു് രാജത്വം ഇല്ലായിരുന്നുവെങ്കിലും, ആ ദിക്കിലുള്ള ഭൂസ്വത്തുകൾ ഒട്ടുമുഴുവനും അവൎക്കു ജന്മാവകാശം ഉള്ളവയായിരുന്നു. തിരുവിതാംകൂറിലെ ഇടപ്രഭുക്കന്മാൎക്കുള്ളതുപോലെ ചില സ്ഥാനമാനങ്ങളും ദേശാധിപത്യവും ഈ കുടുംബക്കാൎക്കുണ്ടായിരുന്നു.

ഇരവിമംഗലത്തുകാരുടെ ആശ്രിതവൎഗ്ഗത്തിൽപെട്ട ഒരു സാധുകുടുംബത്തിലെ ഏകശേഷമായ അംഗമായി ഉമ്മിണി എന്നൊരു ചെറിയ ആൺകുട്ടി ഇരവിമംഗലത്തു താമസിച്ചുകൊണ്ടിരുന്നു. ഉമ്മിണിയുടെ അച്ഛനും, അമ്മയും അവനു നന്നെ ചെറുപ്പമായിരിക്കുമ്പോൾ തന്നെ മരിച്ചുപോയി. ഉമ്മിണിയ്ക്കു ഏകദേശം പന്ത്രണ്ടു വയസ്സാകുന്നതിനു മുമ്പു് അവനെ ഇരവിമംഗലത്തെ നന്താവനങ്ങളിൽ ഒന്നിൽ ഒരു സൂക്ഷിപ്പുകാരനാക്കി. നന്താവനം വിചാരിപ്പുകാരൻ കുറേ അധികം കുന്നിശക്കാരനായിരുന്നതുകൊണ്ടു്, അച്ഛനും അമ്മയുമി

ല്ലാത്ത ഒരു നിസ്സഹായനായ കുട്ടിയെന്നുള്ള വ്യത്യാസമൊന്നും ഉമ്മിണിയുടെ നേൎക്കു് അയാൾ കാണിച്ചില്ല. മററുള്ള തോട്ടക്കാരോടൊപ്പം ഈ സാധുവായ കുട്ടിയും എല്ലുമുറിയെ വേലചെയ്യേണ്ടിയിരുന്നു. എങ്കിലും ഉമ്മിണിയ്ക്കു തന്റെ ഈ അവസ്ഥയിൽ യാതൊരു സങ്കടവും ഉണ്ടായില്ല.

ഉമ്മിണി പ്രകൃത്യാ സത്സ്വഭാവിയായിരുന്നു. ഉമ്മിണിയുടെ അച്ഛൻ ഒരു വില്ലാശാനും വലിയ ഈശ്വരഭക്തനും ആയിരുന്നു. അതുകൊണ്ടു് ഉമ്മിണിയെ ചെറുപ്പത്തിൽ എല്ലാവരും നേരമ്പോക്കായി "ആശാൻകുഞ്ഞു്" എന്നുവിളിച്ചുവന്നിരുന്നു. കാലാന്തരത്തിൽ, "ഉമ്മിണിപ്പിള്ള ആശാൻ" എന്ന പ്രസിദ്ധമായ പേരു് ഈ കുട്ടിയ്ക്കു ലഭിക്കുകയുംചെയ്തു.

ജനനശ്രേഷ്ഠതയെ സൂചിപ്പിക്കുന്നതായ സൽഗുണങ്ങൾ ചെറുപ്പത്തിൽ തന്നെ ഉമ്മിണിയിൽ കണ്ടുതുടങ്ങി. തന്റെ പിതാവിന്റെ സ്വഭാവ വിശേഷത്തിനനുരൂപമായി, ഉമ്മിണിയ്ക്കും ദൃഢമായ ഈശ്വരഭക്തി ഉണ്ടായിരുന്നു. ഉമ്മിണിയുടെ സൽഗുണങ്ങൾകൊണ്ടു് അവൻ പലരുടേയും ആദരബഹുമാനങ്ങൾക്കു പാത്രമായി. "ആശാൻ കുഞ്ഞു്" പ്രകൃത്യാ ശാന്തനും അനുസരണയുള്ളവനും ആണെന്നുള്ളതു് എല്ലാവൎക്കും അറിയാമായിരുന്നു. അവൻ തന്റെ കൃത്യങ്ങളെ യാതൊരു വീഴ്ചയ്ക്കും ഇടവരുത്താതെ നിൎവഹിച്ചുപോന്നു. ദുരാഗ്രഹം ഇവനു ലവലേശം ഉണ്ടായിരുന്നില്ല. തന്നാൽ കഴിയുന്നതു അന്യന്മാരെ സഹായിക്കുന്നതിനുള്ള ഉത്സാഹം ഇവന്റെ ഒരു വിശേഷഗുണമായിരുന്നു. എല്ലാവരോടും വണക്കമുണ്ടായിരുന്നതുകൊണ്ടു എല്ലാവരും ഉമ്മിണിയെ സ്നേഹിച്ചു.

രവിമംഗലത്തും അടുത്തുള്ള മററു മാന്യകുടുംബങ്ങളിലും ഉള്ള കുട്ടികളെ പഠിപ്പിക്കുന്നതിനായി, രവിമംഗലത്തേ ചിലവിലും മേലന്വേഷണത്തിലും അവിടെ ഒരു ചെറിയ എഴുത്തു പള്ളിയുണ്ടായിരുന്നു. ദിവസംതോറും താൻ ചെയ്യാനുള്ള ജോലികൾ ചെയ്തതിനു ശേഷം, ഉമ്മിണി, ഈ പള്ളിക്കൂടത്തിൽ ചെന്നു പഠിയ്ക്കുക പതിവാണു്. പള്ളിക്കൂടത്തിലേ മൂത്തയാശാനു് ഇതു സന്തോഷമായിരുന്നു; രവിമംഗലത്തേ കാൎയ്യസ്ഥന്മാർ ഇതിനെ അനുവദിക്കുകയും ചെയ്തു. ഉമ്മിണിയുടെ സമ

പ്രായനായി രവിമംഗലത്തു് ഒരു പ്രഭുകുമാരൻ ഉണ്ടായിരുന്നു. ഈ പ്രഭുകുമാരനു് പള്ളിക്കൂടത്തിൽ പഠിച്ചു കൊണ്ടിരുന്ന കാലത്തു തന്നെ ഉമ്മിണിയെ വളരെ സ്നേഹമായിരുന്നു. പ്രഭുകുമാരൻ, വിദ്യാഭ്യാസം കഴിഞ്ഞപ്പോൾ, ഉമ്മിണിയെ തന്റെ ഭൃത്യന്മാരിലൊരാളായി നിയമിച്ചു. ക്രമേണ ഉമ്മിണി, പ്രഭുകുമാരന്റെ വിശ്വസ്തഭൃത്യനായിതീൎന്നു. ഈ വിശ്വാസത്തിനെ ഉമ്മിണി യാതൊരു വിധത്തിലും ദുരുപയോഗംചെയ്തില്ല. ഇങ്ങനെകുറെ കാലം കഴിഞ്ഞപ്പോൾ, ഉമ്മിണിപ്പിള്ളയെ തന്റെ "കെട്ടുകെട്ടുകാറൻ" (മുതൽപിടിയും, കണക്കെഴുത്തും, കാൎയ്യസ്ഥനും, എല്ലാംകൂടി ചേൎന്ന ഒരു ഉദ്യോഗം) ആക്കുവാൻ പ്രഭുകുമാരൻ നിശ്ചയിച്ചു. എന്നാൽ ഇതു് ഉമ്മിണിപ്പിള്ളയ്ക്കു് അത്ര സമ്മതമായില്ല.

ഉമ്മിണിപ്പിള്ളയ്ക്കു്, രവിമംഗലത്തു തന്നെ സ്ഥിരമായി താമസിക്കുന്നതിൽ അത്ര സന്തോഷമുണ്ടായിരുന്നില്ല. സത്യം, ധൎമ്മം, ജീവകാരുണ്യം, ഈശ്വരവിശ്വാസം ഈവക ഗുണങ്ങളിൽ ബഹുമാനമുള്ളവരാരും, ഒരു പ്രഭുകുടുംബത്തിലെ കാൎയ്യസ്ഥൻ വേലയ്ക്കു മോഹിക്കരുതെന്നായിരുന്നു ഉമ്മിണിപ്പിള്ളയുടെ അഭിപ്രായം. ഒരു കാൎയ്യസ്ഥന്റെയോ, കെട്ടുകെട്ടുകാറന്റെയോ നിലയിൽ, തന്റെ മനസ്സിനു ഹിതമല്ലാത്തവിധത്തിൽ പലതും ചെയ്യേണ്ടിവന്നേക്കുമെന്നുള്ള ഭയം ഉമ്മിണിപ്പിള്ളയ്ക്കു നല്ലവണ്ണം ഉണ്ടായിരുന്നു. അതുകൊണ്ടു് ഈ ഉദ്യോഗം തനിക്കത്ര കൌതുകമുള്ളതല്ലെന്നു് ഉമ്മിണിപ്പിള്ള വണക്കത്തോടുകൂടി ബോധിപ്പിച്ചു. തനിയ്ക്കു, രവിമംഗലത്തു വകയായി സമീപത്തിൽ ഏതെങ്കിലും ഒരു പറമ്പു പാട്ടം ചാൎത്തികിട്ടിയാൽ മതിയെന്നു ഉമ്മിണിപ്പിള്ള അപേക്ഷിച്ചു. അപേക്ഷാനുസരണം കുറഞ്ഞപാട്ടത്തിനു സമീപത്തിലുള്ള ഒരു നല്ല പറമ്പു് ഉമ്മിണിപ്പിള്ളയ്ക്കു ചാൎത്തികിട്ടുകയും ചെയ്തു. ഈ പറമ്പിൽ ഒരു ചെറിയ കെട്ടിടം ഉണ്ടായിരുന്നു. ഉമ്മിണിപ്പിള്ള പാട്ടമേറ്റു് അവിടെ പാൎപ്പായപ്പോൾ ആ കെട്ടിടത്തിൽ അററകുററപ്പെട്ടിരുന്ന സ്ഥലമെല്ലാം മണ്ണുവെച്ചു നന്നാക്കി. കെട്ടിടത്തിനു ചുററും ഒരു ചെറിയ മലക്കറി തോട്ടമുണ്ടാക്കി. ഉമ്മിണിപ്പിള്ള പ്രകൃത്യാ പ്രയത്നശീലനായിരുന്നതു

കൊണ്ടു് കുറേക്കാലം കഴിഞ്ഞപ്പോൾ ആ പുരയിടത്തിനു്, ആ കുപ്പാടെ ഐശ്വര്യമുണ്ടായി. ഇവിടെ താമസമായി കുറേ നാൾ കഴിഞ്ഞപ്പോൾ, ഉമ്മിണിപ്പിള്ള ഒരു സാധുവായസ്ത്രീയെ വിവാഹം ചെയ്തു. സ്വഭാവവിശേഷംകൊണ്ടും, പ്രയത്നശീലം കൊണ്ടും, ഉമ്മിണിപ്പിള്ളയുടെ ഭാര്യ ആയാൾക്കനുരൂപയായിരുന്നു. മലക്കറികൾ വിററിട്ടും, പുരയിടത്തിലെ മററുള്ള അനുഭവങ്ങൾ കൊണ്ടും, ഈ ഭാര്യാഭർത്താക്കന്മാർ സുഖമായി കാലക്ഷേപം ചെയ്തു. ഇവൎക്കു് ഒരു ആൺകുട്ടിയും രണ്ടു പെൺകുട്ടികളും ഉണ്ടായി. യാതൊരു സങ്കടവും കൂടാതെ ഈ ചെറിയ കുടുംബം ഇങ്ങനെ കുറേക്കാലം അവിടെപാൎത്തു. പക്ഷേ, "ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായു് താനിരിയ്ക്കും" എന്നുള്ള തത്വമനുസരിച്ചു് ഉമ്മിണിപ്പിള്ളയ്ക്കും ചില ആപത്തുകൾ നേരിട്ടു. പെട്ടെന്നുണ്ടായ ദീനം നിമിത്തം, ഉമ്മിണിപ്പിള്ളയുടെ മൂത്ത ആൺകുട്ടിയും ഇളയ പെൺകുട്ടിയും മരിച്ചു പോയി. ഇതുകൊണ്ടുള്ള ദുഃഖം ഒട്ടുശമിയ്ക്കുന്നതിനുമുമ്പു് ഉമ്മിണിപ്പിള്ളയുടെ ഭാര്യയും മരിച്ചു. ഇങ്ങനെ ഒരു പുത്രിമാത്രം ശേഷിച്ചു. തനിയ്ക്കു ലൌകികവിഷയങ്ങളിലുള്ള ആശാബന്ധം മുഴുവൻ ഈ പെൺകുട്ടിയിൽ ശേഷിച്ചതുകൊണ്ടു് ആ കുട്ടിയെ വളരെ ശ്രദ്ധയോടും സ്നേഹത്തോടും ഉമ്മിണിപ്പിള്ള വളൎത്തി വന്നു.

ഈ കുട്ടിയുടെ പേർ "ഭാൎഗ്ഗവി" യെന്നായിരുന്നു. ഭാൎഗ്ഗവി, കാഴ്ചയ്ക്കു വളരെ കൌതുകമുള്ള ഒരു പെൺകുട്ടിയായിരുന്നു. ഉമ്മിണിപ്പിള്ള ആശാൻതന്നെ ഭാൎഗ്ഗവിയെ നിലത്തെഴുത്തു്, ശീലാവതി, മുതലായതു പഠിപ്പിച്ചുവന്നു. ആശാനു സമയവും സൌകൎയ്യവും ധാരാളമുണ്ടായിരുന്നതുകൊണ്ടു്, ഭാൎഗ്ഗവിയുടെ വിദ്യാഭ്യാസം സാമാന്യത്തിലധികം വേഗത്തിൽ പൂൎത്തിയായി. ഉമ്മിണിപ്പിള്ള ആശാൻെറ ഏകസന്താനമായ ഭാൎഗ്ഗവി, ഒരു നല്ലപഠിപ്പുള്ള പെൺകുട്ടിയായിതീൎന്നു. ഈശ്വരഭക്തിയും വിനയവും ഭാർഗ്ഗവിയുടെ പ്രകൃതിവിശേഷമാണു്. ഏകദേശം ഏഴ-വയസ്സായതോടുകൂടി, ഭാൎഗ്ഗവിയ്ക്കു് സകലഗുണങ്ങളും തികഞ്ഞു. അവളുടെ സൌന്ദൎയ്യം, നിൎദ്ദോഷവും, അകൃത്രിമവും, ആയിരുന്നു. വീട്ടുകാൎയ്യങ്ങളൊക്കെ ഇക്കാല

ത്തു് ഭാൎഗ്ഗവിതന്നെയാണന്വേഷിച്ചതു്. അവളുടെ ശുചിത്വവും ഗൃഹകൃത്യങ്ങളിലുള്ള സാമൎത്ഥ്യവും, പ്രശംസാൎഹമായിരുന്നു. തന്റെ അച്ഛന്റെ ശുശ്രൂഷകളെല്ലാം ഭാൎഗ്ഗവിതന്നെയാണു് ചെയ്തിരുന്നതു്. ഇതിനു പുറമേ, സൌകൎയ്യമുള്ളപ്പോളൊക്കെ, തോട്ടത്തിലെ കൃഷിവേലകളിൽകൂടി ആശാനെ അവൾ സഹായിക്കുക പതിവായിരുന്നു. ഇങ്ങനെ രണ്ടംഗങ്ങൾ അടങ്ങിയ ഈ ചെറിയ കുടുംബം സുഖമായി കാലക്ഷേപം ചെയ്തു.

ഭാൎഗ്ഗവിക്കു്, പുഷ്പങ്ങളിൽ വളരെ കൌതുകമാണു്. ധാരാളം പൂച്ചെടികൾ ആശാന്റെ സഹായത്തോടുകൂടി, വീട്ടുപറമ്പിൽ അവൾ നട്ടു വളൎത്തിയിരുന്നു. അപൂൎവ്വങ്ങളായ പൂച്ചെടികളും അവയുടെ വിത്തുകളും ആശാൻ ഭാൎഗ്ഗവിക്കു സമ്പാദിച്ചുകൊടുത്തു. എന്നു മാത്രമല്ല, ഇവയെ വളൎത്തുന്നതിൽ ഭാൎഗ്ഗവിയെ സഹായിക്കയും, ഉത്സാഹിപ്പിക്കയും ചെയ്തു. ഓരോ ചെടികളെയും കൌതുകത്തോടുകൂടി പരിപാലിക്കുന്നതിൽ ഭാൎഗ്ഗവി അത്യുത്സാഹിനിയുമായിരുന്നു. ഭാൎഗ്ഗവിയുടെ ചങ്ങാതിമാർ പൂക്കളും പൂച്ചെടികളുമാണു്. വിശേഷമായ ഓരോ പൂച്ചെടികളിൽ പൂക്കുടം വിരിയുന്നതിനെ അവൾ അത്യുല്ക്കണ്ഠയോടെ പ്രതീക്ഷിച്ചുകൊണ്ടിരിക്കും. കുടം വിരിഞ്ഞു്, പൂവിന്റെ മാതിരി, അവൾ വിചാരിച്ചിരുന്ന പ്രകാരമായിക്കാണുമ്പോൾ, അവൾക്കു പരമാനന്ദമാകും. ഉടനേ, ഈ വൎത്തമാനം അച്ഛനെ അറിയിക്കുകയായി. കുറേ നാളേക്കു് അവൾക്കു നിത്യജപവും അതുതന്നെ. ഇത്ര വലുതായ ഒരു സന്തോഷം അവൾക്കു വേറെയൊന്നുംതന്നെ ഉണ്ടായിരുന്നില്ല. ഉമ്മിണിപ്പിള്ള ആശാനു്, തന്റെ മകളുടെ, ഈ മാതിരി നിൎദ്ദോഷങ്ങളായ കോലാഹലങ്ങൾ അത്യാനന്ദകരങ്ങളായിരുന്നു. ആശാൻ പലപ്പോഴും ഇങ്ങനെ വിചാരിക്കുക പതിവാണു്:— "ഞാൻ ഭാൎഗ്ഗവിയുടെ പൂച്ചെടികൾക്കുവേണ്ടി ചിലവാക്കുന്നതിലെത്രയോ അധികം ദ്രവ്യം ഓരോരുത്തർ അവരുടെ കുട്ടികളുടെ ആഭരണങ്ങൾക്കും ആഡംബരങ്ങൾക്കും വേണ്ടിചിലവുചെയ്യുന്നു!—എന്നിട്ടും, ഭാൎഗ്ഗവിക്കു അവളുടെ പുഷ്പങ്ങളേക്കൊണ്ടുണ്ടാകുന്നതിൽ പകുതി സന്തോഷം, ആ കുട്ടികൾക്കു അവരുടെ ആഭരണങ്ങളേയോ ആഡംബരങ്ങളേയോ കുറിച്ചുണ്ടാകുന്നുണ്ടോ?"

ഉമ്മിണിപ്പിള്ള ആശാന്റെ തോട്ടം അവിടങ്ങളിൽ പ്രസിദ്ധമായിത്തീൎന്നു. സമീപത്തിൽകൂടി കടന്നുപോകുന്നവരാരും അതു കണ്ടാനന്ദിക്കാതെ പോകാറില്ല. പള്ളിക്കൂടംവിട്ടു പോകുന്ന കുട്ടികൾ വേലിയരികിലോ വാതലിലോ ഒളിഞ്ഞുനോക്കിക്കൊണ്ടു നിൽക്കുക പതിവാണു്. അപ്പോഴൊക്കെ, ഭാൎഗ്ഗവി, അവൎക്കു്, ഓരോ ചെറിയ പൂങ്കൊത്തുകൾ സമ്മാനിയ്ക്കും. ചിലപ്പോൾ ചില പൂച്ചെടിവിത്തുകൾ അവരിൽ ചിലൎക്കു കൊടുത്തിട്ടു്, അവയെ വീട്ടിൽ കൊണ്ടുചെന്നു നട്ടുവളൎത്തുന്നതിനു് അവരേ അവൾ ഉപദേശിയ്ക്കുകയും ചെയ്യും. ഇപ്രകാരം ഭാൎഗ്ഗവിയുടെ സൌഭാഗ്യവും ദിനംപ്രതി വൎദ്ധിച്ചുവന്നു.

ഉമ്മിണിപ്പിള്ള ആശാനു് പതിവായി രാവിലേ നാമജപവും ചില അനുഷ്ഠാനങ്ങളും ഉണ്ടായിരുന്നു. അതുകൊണ്ടു് ആശാൻ പുലൎച്ചയ്ക്കുമുമ്പു് ഉണരും. ഒരു നാഴികനേരം കൊണ്ടു് നാമജപവും മററും കഴിഞ്ഞു്, ആശാൻ മുററത്തിറങ്ങുമ്പോൾ, ഭാൎഗ്ഗവിയും ആശാനോടൊരുമിച്ചു കൂടും. കിഴക്കേ മുററത്തുനിന്നു്, അരുണോദയംകണ്ടു് ആനന്ദിക്കുന്നതു് ഇവരുടെ പതിവാണു്. ആ അവസരങ്ങളിൽ ലോകജീവിതത്തെ കുറിച്ചു പല തത്വങ്ങളും ആശാൻ ഭാൎഗ്ഗവിയ്ക്കുപദേശിക്കാറുണ്ടായിരുന്നു. ഒരു ദിവസം സൂൎയ്യോദയത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു്, ആശാൻ, ഭാൎഗ്ഗവിയോടു പറഞ്ഞു;

ആശാൻ:—മകളെ! ഇതാ! എത്ര കൃത്യമായി സൂൎയ്യൻ കിഴക്കുദിയ്ക്കുന്നു. ഇതിനു യാതൊരു വ്യത്യാസവും നാം ഒരിയ്ക്കലും കാണുന്നില്ലല്ലോ. ഇതുപോലെതന്നെ ലോകത്തിലുള്ള മററു പ്രകൃതിശക്തികളെയും നോക്കുക. അവയുടെ പ്രവൎത്തനം എത്ര നിശ്ചിതമായിരിക്കുന്നു. ഈ വാസ്തവത്തിൽ നിന്നു് നാം ഊഹിക്കേണ്ടതെന്താണു്? ഇക്കാണുന്നവയെ എല്ലാം ഭരിയ്ക്കുന്നതായി ഒരു വലുതായ ശക്തി ഉണ്ടായിരിക്കണമെന്നു തീൎച്ചയാകുന്നില്ലേ? ഇതുകൊണ്ടു് സൎവ്വശക്തനായ ജഗന്നിയന്താവിന്റെ പ്രഭാവത്തെ നാം അറിയണം. ഇതാ! ഈ ഉദിച്ചുയരുന്ന സൂൎയ്യനാണു് ലോകത്തിലുള്ള സകലശക്തികളുടെയും നിദാനം. സൂൎയ്യരശ്മിയില്ലാഞ്ഞാൽ ചെടികളും വൃക്ഷങ്ങളും യാ

തൊന്നും ജീവിയ്ക്കയോ വളരുകയോ ചെയ്കയില്ല. ഒരുദിവസം സൂര്യൻ ഉദിയ്ക്കാഞ്ഞാൽ ലോകത്തിന്റെ കഥയെന്താണെന്ന് ആലോചിച്ചു നോക്കുക. നമ്മുടെയൊക്കെ സ്ഥിതി പിന്നെയെന്തായിരിയ്ക്കും. പരമകാരുണികനായിരിയ്ക്കുന്ന ഈശ്വരന്റെ പ്രഭാവത്താലല്ലേ, ഈ വക സങ്കടങ്ങളൊന്നും നമുക്കു നേരിടാത്തത്. സർവലോകപിതാവായ ദൈവത്തിന്റെ ആജ്ഞയാലല്ലേ പ്രകൃതി നിയമങ്ങൾ ഇങ്ങനെ തെററാതെ നടക്കുന്നത്.

ഇങ്ങനെ ഓരോ ചെടികളുടെ വളർച്ചയിലും ഓരോ പുഷ്പങ്ങളുടെ മനോഹരതയിലും ഈശ്വരന്റെ സാന്നിദ്ധ്യത്തെ തെളിയിക്കുവാൻ ആശാൻ ശ്രമിച്ചു. പതിവായി രാവിലെ മകൾക്കു തത്വോപദേശം ചെയ്യുന്നതിനെ ആശാൻ മുടക്കിയില്ല. ഭാർഗ്ഗവിയുടെ ബുദ്ധിവൈഭവംകൊണ്ട് ഈ ഗുണപാഠങ്ങളെ അവൾ നല്ലവണ്ണം പഠിച്ചു. ഈശ്വരപ്രാർത്ഥനയും ഭാർഗ്ഗവി കൃത്യമായി നടത്തിത്തുടങ്ങി. ഇപ്രകാരം പരിശുദ്ധമായ ഭക്തിയും യുക്തിപൂർവമായ ഈശ്വരവിശ്വാസവും ഭാർഗ്ഗവിക്കുലഭിച്ചു.

ഭാർഗ്ഗവിയ്ക്കു അധികം കൌതുകമുള്ളവ, കരിംകൂവളം, ആമ്പൽ, റോസ്സ്, ഈ പുഷ്പങ്ങളായിരുന്നു. അതറിഞ്ഞിരുന്ന ആശാൻ, ഈ പുഷ്പങ്ങളുടെ പ്രകൃതിയിൽ നിന്നു പഠിക്കേണ്ട പാഠങ്ങളെ ഭാർഗ്ഗവിയ്ക്കു ഒരുദിവസം ഉപദേശിച്ചു.

ആശാൻ—മകളെ! അതാ! ആ കരിംകൂവള പുഷ്പത്തെ നോക്കുക. അതു ആസകലം ഇരുണ്ട നീലനിറത്തോടു കൂടിയിരിയ്ക്കുന്നു. ആഡംബരമായ വേറെ യാതൊരു നിറവും അതിൽ കലർന്നിട്ടില്ല. അതു പച്ചയിലകളുടെയിടയിൽ ഏതാണ്ട് മറഞ്ഞു വഴങ്ങിയാണ് കിടക്കുന്നത്. എങ്കിലും അതിന്റെ സൌരഭ്യത്തിനു വല്ലകുറവും ഉണ്ടാകുന്നുണ്ടോ? അഹംഭാവമില്ലാത്തതും വണക്കമുള്ളതും ആയ സ്വഭാവത്തിന്റെ മഹിമയ്ക്കു് ഒരു ശരിയായ സാധനപാഠമാണ് ഈ പുഷ്പം. ഭാർഗ്ഗവി! നിന്റെ സ്വഭാവം ഇതുപോലെയിരിക്കണം. കാഴ്ചയ്ക്കുമാത്രം കൊള്ളാവുന്ന ആഭരണങ്ങളിലും വ്യർത്ഥങ്ങളായ ആഡംബരങ്ങളിലും നീ ഒരിയ്ക്കലും ഭ്രമിയ്ക്കരുത്. വിനീതവും ശാന്തവും ആയ ശീ

ലമുണ്ടായിരിയ്ക്കുന്നതു് എത്ര നന്നു്! ഈശ്വരൻെറ ദൃഷ്ടിയിൽ ഇങ്ങനെയുള്ള സ്വഭാവത്തിനാണ് ബഹുമാനം.

അതാ! ആ വെള്ളാമ്പൽ പുഷ്പത്തെ നീ കാണുന്നില്ലയോ? പ്രഭാതത്തിലെ സൂര്യരശ്മി അതിൽ പതിയ്ക്കുമ്പോൾ അതെത്ര മനോഹരമായിരിക്കുന്നു. കുഞ്ഞേ! ഈ ആമ്പൽ പുഷ്പം പരിശുദ്ധതയുടെ ഉത്തമമായ ലക്ഷ്യമാണ്. അതിൻെറ അതിശുഭ്രമായ ഇതളിൽ കൈകൊണ്ടു തൊടുന്ന മാത്രയിൽ അതു മലിനമായി പോകുന്നു. ഇതുപോലെ തന്നെ എത്രയുംസ്വല്പമായ അധൎമ്മാചരണം കൊണ്ടു് നമ്മുടെ മനസ്സ് മലിനമായി പോകും.

ഇനി അതാ! നില്ക്കുന്ന ആ റോസ്സാപുഷ്പത്തെ നോക്കുക. അതു മൎയ്യാദയെ ഉദാഹരിക്കുന്നു. സദാചാരപരയായ ഒരു സ്ത്രീയുടെ കവിൾത്തടങ്ങളുടെ വൎണ്ണത്തോടു അതിൻെറ നിറം തുല്യമായിരിക്കുന്നില്ലയൊ? ഈ റോസ്സാപുഷ്പത്തിനു് ഇനിയൊരു വിശേഷം കൂടിയുണ്ടു്. പഴക്കംകൊണ്ടു് അതിൻെറനിറം ഭേദിച്ചാലും അതിൻെറ സൌരഭ്യത്തിനു കുറവുണ്ടാകുന്നില്ല. അതിൻെറ ഇതളുകൾ ഉതിൎന്നു വീഴുമ്പോൾ കൂടിയും അവയ്ക്കു പണ്ടത്തേതിലധികം സൌരഭ്യമുണ്ടായിരിക്കുന്നു. ഇതിൽ നിന്നു നാം എന്താണു് പഠിക്കേണ്ടതു്. വൈവൎണ്യം കൊണ്ടുള്ള ദേഹകാന്തി നശിച്ചാലും, ബാഹ്യങ്ങളായ ശോഭകൾ ഇല്ലാതായാലും, മനസ്സിൻെറ അനശ്വരങ്ങളായ ഗുണങ്ങളെ യാതൊരു ഹാനിയും കൂടാതെ സൂക്ഷിക്കുവാൻ നാം ശ്രമിച്ചാൽ സാധിയ്ക്കുമെന്നുള്ളതാണ്.

ആശാൻെറ പറമ്പിനകത്തു് അനേകം പുഷ്പങ്ങൾ ഉള്ളതിൻെറ കൂട്ടത്തിൽ, വളരെ പ്രത്യേകമായി സൂക്ഷിയ്ക്കപ്പെട്ടിരുന്ന ഒരു ചാമ്പ മരം ഉണ്ടായിരുന്നു. ആ വൃക്ഷം, ഭാൎഗ്ഗവിയുടെ ജനന ദിവസം ആശാൻ നട്ടതായിരുന്നു. ആണ്ടുതോറും ഈ മരത്തിൽ ധാരാളം നല്ല കായ്കൾ ഉണ്ടാകാറുണ്ടു്. ഹേമന്തകാലത്തിൽ വിശേഷിച്ചു അതു് ധാരാളം പൂത്തു് വളരെ ഭംഗിയോടെ നിന്നിരുന്നു. അതിനെ നോക്കി ഭാൎഗ്ഗവി പറഞ്ഞു.:—

ഭാൎഗ്ഗവി—ഇയ്യാണ്ടിൽ എന്റെ ചാമ്പമരം എത്രഭംഗിയായിട്ട് പൂത്തിരിക്കുന്നു. അതിലെ പൂക്കളുടെനിറം എത്രമനോഹരമായിരിക്കുന്നു. ഇതിനെ കണ്ടാൽ ഒരു വലിയ പൂക്കുടയാണെന്നുതോന്നും.

പിറ്റെദ്ദിവസം പ്രഭാതത്തിൽ ഭാൎഗ്ഗവി തോട്ടത്തിൽ ചെന്നു നോക്കിയപ്പോൾ, ഹാ! എന്തുകഷ്ടം! ആ വൃക്ഷത്തിലുണ്ടായിരുന്ന പൂക്കളെല്ലാം ഉതിൎന്നു വീണു പോയി. ആ കാഴ്ച ഭാൎഗ്ഗവിക്കു അത്യന്തം വ്യസനകരമായിരുന്നു. അവൾ കരയുവാൻ തുടങ്ങി. ഈ സംഭവം കൊണ്ട്, മകൾക്കു തത്വോപദേശം ചെയ്യുന്നതിന് ഒരവസരം കൂടി ആശാന് ലഭിച്ചു.

ആശാൻ—ഭാൎഗ്ഗവീ! നീ ഈ സംഭവത്തിൽ നിന്നു എന്താണ് മനസ്സിലാക്കുന്നതു്? അധൎമ്മപരങ്ങളായ ഭോഗങ്ങളിലുള്ള മോഹം മനസ്സിൽ പ്രവൎത്തിക്കുമ്പോൾ ഉണ്ടാകുന്നഫലത്തിനെ ഇതു് ദൃഷ്ടാന്തീകരിക്കുന്നു. ഇങ്ങനെയുള്ള ദുൎമ്മോഹങ്ങൾ പരിശുദ്ധമായ യൌവ്വനത്തെ ക്ഷയിപ്പിക്കയും മലിനമാക്കുകയും ചെയ്യുന്നു. ഫലപ്രദമായ ഒരു ഭാവികാലത്തെ ഈ വക ദുൎമ്മോഹങ്ങൾ ഇല്ലായ്മ ചെയ്യുന്നു. മകളെ! നിന്റെ കഥ ഇങ്ങനെയായിപ്പോകുമോ? നിന്റെ ഭാവിയെക്കുറിച്ചു എനിക്കുള്ള ആശകൾ ഇതുപോലെ നശിച്ചുപോകയാണെങ്കിൽ, ഇപ്പോൾ നീ കരയുന്നതിൽ ഒരു പത്തുമടങ്ങ് ഞാൻ കരയേണ്ടിവരും. അങ്ങനെയാണെങ്കിൽ എന്റെ ആയുഷ്കാലം ദുഃഖപൎയ്യവസായിയായിരുന്നേക്കാം.

ആശാന്റെ ഈ വാക്കുകൾ ഭാൎഗ്ഗവിയുടെ ഹൃദയത്തിൽ ഏറ്റവും ദൃഢമായി പതിഞ്ഞു. ഈ വിധത്തിൽ, മററു ജനങ്ങളുമായിടപെടാതെ തന്നെ, ഭാൎഗ്ഗവിയുടെ ബുദ്ധിക്കു കാലക്രമേണ വികാസവും, ലൌകിക വിഷയങ്ങളിൽ അവൾക്കു ശുദ്ധിയായ ജ്ഞാനവും ഉണ്ടായിവന്നു.



അദ്ധ്യായം ൨.

"ദോഷങ്ങളൊക്കവെ ദേഹാഭിമാനിനാം
രോഷേണവന്നു ഭവിയ്ക്കുന്നതോക്കനീ
ദേഹോഹമെന്നുള്ള ബുദ്ധിമനുഷ്യക്കു
മോഹമാതാവാമവിദ്യയാകുന്നതും;
ദേഹമല്ലോക്കിൽ ഞാനായതാത്മാവെന്നു
മോഹൈകഹന്ത്രിയായുള്ളതു വിദ്യകേൾ-"

ഉമ്മിണിപ്പിള്ള ആശാൻ ഒരു പ്രയത്നശീലനായിരുന്നതു കൊണ്ടു് നേരം വൃഥാകളയുക പതിവില്ല. കൃഷിജോലികൾ കഴിഞ്ഞുള്ള സമയങ്ങളിൽ, ചെറിയ പനയോലവട്ടികൾ, തടുക്കുകൾ ഇവയൊക്കെ മെടഞ്ഞുണ്ടാക്കിക്കൊണ്ടിരിക്കും. പനയോലകൊണ്ടും വേയുടേയും മററും ചീളികൾ കൊണ്ടും, ചെറിയ കുട്ടകളും, വിചിത്രങ്ങളായ വട്ടികളും മററും വളരെ ഭംഗിയായി ഉണ്ടാക്കുന്നതിനു് ആശാനു ശീലമുണ്ടായിരുന്നു. മീനമാസക്കാലത്തിൽ ഒരു ദിവസം രാവിലെ ആശാൻെറ നെയ്ത്തുവേലകൾക്കുപയോഗിക്കുന്നതിനു് കുറേ ചീളികളും, പുല്ലുകളും, കൊണ്ടു വരുന്നതിനായി, ഭാൎഗ്ഗവി സമീപത്തുണ്ടായിരുന്ന കാട്ടിൽ പോയി. ഭാൎഗ്ഗവി മടങ്ങി വരുന്ന വഴി കുന്നിൻെറ അരുകിലെ തടാകത്തിൽ ധാരാളം വെള്ളാമ്പൽ പുഷ്പങ്ങൾ വിരിഞ്ഞു ഭംഗിയായി നില്ക്കുന്നതു കണ്ടു. അതിൽ കുറെ പുഷ്പങ്ങൾ പറിച്ചു ഭാൎഗ്ഗവി രണ്ടു ചെണ്ടുകൾ കെട്ടി. ഒന്നു തനിയ്ക്കു സ്വന്തമായി വച്ചുകൊള്ളുന്നതിനും മറെറാന്നു അച്ഛനു സമ്മാനിയ്ക്കുന്നതിനും ആണു് അവൾ ഉദ്ദേശിച്ചതു്. ഈ വക സാമാനങ്ങളും ശേഖരിച്ചുകൊണ്ടു്, കാട്ടിൽ നിന്നു ഒരിടവഴിയിൽ കൂടി ഭാൎഗ്ഗവി സ്വഭവനത്തിലേയ്ക്കു് തിരിച്ചു. സ്വല്പദൂരം നടന്നപ്പോൾ വഴിയിൽവച്ചു്, രവിമംഗലത്തു തറവാട്ടിലെ വല്യമ്മ നാരായണിപ്പിള്ളയേയും മകൾ കമലമ്മയേയും കാണുന്നതിനിടയായി. ഇവർ കുറേക്കാലമായിട്ടു് തിരുവനന്തപുരത്തുണ്ടായിരുന്ന അവരുടെ വക "വല്യവീട്ടു്" എന്ന ഭവനത്തിലാണു് താമസിച്ചിരുന്നതു്. അന്നുരാവിലെയാണു് അവർ രവിമംഗലത്തു വന്നു ചേൎന്നതു്. പ്രസ്തുത കുടുംബത്തിലെ അംഗങ്ങളായ ഈ സ്ത്രീകളെ കണ്ടയുടനെ, ഭാൎഗ്ഗവി അത്യന്തം വണക്കത്തോടും ആ

ദരവോടും കൂടി വഴിയരുകിൽ ഒതുങ്ങിനിന്നു. ഭാൎഗ്ഗവിയെപ്പോലെ തന്നെ കമലമ്മയ്ക്കും പുഷ്പങ്ങളിൽ വളരെ പ്രതിപത്തിയുണ്ടായിരുന്നു. വിശേഷിച്ചു, കാട്ടുപൂക്കളിൽ അവൾക്കു വളരെ കൌതുകമാണ്. ഭാൎഗ്ഗവിയുടെ കയ്യിലുണ്ടായിരുന്ന പൂച്ചെണ്ടുകൾ കണ്ടു കമലമ്മ പറഞ്ഞു:—

കമല—അമ്മാ! ഇതെത്രനല്ല ആമ്പൽ പൂക്കൾ.

ഇത്രയും കേട്ടയുടനെ ഭാൎഗ്ഗവി, രണ്ടു പൂച്ചെണ്ടുകളെയും കൊച്ചമ്മമാൎക്കു കാഴ്ചവച്ചു. നാരായണിപ്പിള്ള കൊച്ചമ്മയും കമലമ്മയും വളരെ സന്തോഷത്തോടുകൂടി ഈ പൂച്ചെണ്ടുകളെ സ്വീകരിച്ചു. ഭാൎഗ്ഗവി ഒരു പാവപ്പെട്ട പെണ്ണല്ലയോയെന്നു വിചാരിച്ച്, ഈ പൂക്കളുടെ വിലയായിട്ടല്ലെങ്കിലും ഒരു സമ്മാനത്തിന്റെ നിലയിൽ, അവൾക്കു എട്ടുചക്രം കൊടുക്കുന്നതിനു, കൂടെയുണ്ടായിരുന്ന ഭൃത്യനോടു കൊച്ചമ്മമാർ ആജ്ഞാപിച്ചു. എന്നാൽ ഭാൎഗ്ഗവി ചക്രം സ്വീകരിച്ചില്ല. കൊച്ചമ്മമാരോടു ഭാൎഗ്ഗവി സാവധാനത്തിൽ ഇങ്ങനെ അറിയിച്ചു.

ഭാൎഗ്ഗ—അയ്യോ! ഞാൻ ഈ പുഷ്പങ്ങൾക്കു കൊച്ചമ്മമാരോട് എങ്ങനെയാണ് വില വാങ്ങിക്കുന്നത്. നിങ്ങളുടെ താവാട്ടിൽ നിന്നു എനിയ്ക്കും എന്റെ അച്ഛനും എന്തെല്ലാം ഗുണങ്ങൾ ചെയ്തിട്ടുണ്ട്. ഈ പുഷ്പങ്ങളെ നിങ്ങൾക്കു കാഴ്ച വയ്ക്കുന്നതിനു സംഗതിയായതു തന്നെ ഞങ്ങളുടെ വലുതായ ഭാഗ്യമല്ലേ?. അതിനു ചക്രം വാങ്ങിക്കണമെന്നു പറയുന്നതു പരമസങ്കടമാണ്. ദയവുചെയ്തു കൊച്ചമ്മമാർ ക്ഷമിക്കണേ!.

ഉടനേ നാരായണിപ്പിള്ള കൊച്ചമ്മ ഒരു പുഞ്ചിരിയോടുകൂടി:—കുഞ്ഞേ! വളരെ സന്തോഷമായി. എന്റെ മകൾക്കു പൂക്കളിൽ വല്യ ഭ്രമമാണ്. നീ കൂടക്കൂടെ നല്ലതായി കുറേ ആമ്പൽപൂക്കൾ കൊണ്ടുവന്ന് ഇവൾക്കു കൊടുക്കുമോ?.

ഭാൎഗ്ഗവി—അങ്ങനെ തന്നെ. നല്ല പൂക്കൾ ഞാൻ പറിച്ചുകൊണ്ടുവരാം.

അന്നുമുതൽ, ആ പ്രദേശങ്ങളിൽ ആമ്പൽ പൂക്കൾ ഉണ്ടായിരുന്നിടത്തോളം കാലം, ഭാൎഗ്ഗവി, ദിവസേന ഒരു കൂട്ടം

പൂവു് രവിമംഗലത്തു കൊണ്ടുചെന്നു കമലമ്മയ്ക്കു കൊടുക്കുക പതിവായിരുന്നു.

കമലമ്മയ്ക്കു് ഇതു വളരെ സന്തോഷമായിരുന്നു. അവൾക്കു ക്രമേണ ഭാർഗ്ഗവിയെ വലിയ സ്നേഹമായിതീർന്നു. ആമ്പൽ പൂവിന്റെ കാലം കഴിഞ്ഞതിന്റെ ശേഷവും, കൂടക്കൂടെ കമലമ്മ ഭാർഗ്ഗവിയെ ആളയച്ചു് രവിമംഗലത്തു വരുത്തുകയും രണ്ടുപേരുമൊരുമിച്ചു ഉത്സാഹമായി കുറേനേരം കഴിച്ചുകൂട്ടുകയും ചെയ്യാറുണ്ടായിരുന്നു. രണ്ടുപേർക്കും പുഷ്പങ്ങളിൽ വളരെ ഭ്രമമായിരുന്നതുകൊണ്ടു്, ഓരോവിധം പൂച്ചെടികളെ വളർത്തുന്ന രീതിയെപ്പററിയും മററും ഇവർ കൂടക്കൂടെ സംഭാഷണം ചെയ്തുകൊണ്ടിരിയ്ക്കും. ക്രമേണ, കമലമ്മയും ഭാർഗ്ഗവിയും ഉററസഖികളായി തീരുകയും ചെയ്തു.

കമലമ്മയുടെ ജന്മനാൾ സമീപിച്ചു. ഈ സന്തോഷാവസരത്തിൽ കമലമ്മയ്ക്കു് ഒരു നല്ല കാഴ്ചദ്രവ്യം കൊണ്ടുപോയി കൊടുക്കണമെന്നു് ഭാർഗ്ഗവി തീർച്ചയാക്കി. ആ സമ്മാനം തന്റെ സ്ഥിതിക്കനുരൂപമായിരിക്കണമെന്നും അവൾ നിശ്ചയിച്ചു. "പൂച്ചെണ്ടുകൾ ഞാൻ കമലമ്മയ്ക്കു ധാരാളം കൊണ്ടുപോയി കൊടുത്തിട്ടുണ്ടു്, അതുകൊണ്ടു് അതു പോരാ" എന്നു് അവൾ തീരുമാനിച്ചു. വിശേഷവിധിയായി വേറേ എന്തെങ്കിലും ഒരു സമ്മാനം വേണമെന്നു് അവൾ ഉറച്ചു. ആശാൻ അനേകം ചെറിയ കുട്ടകൾ മെടഞ്ഞു വച്ചിരുന്നതിൽ നിന്നു്, ഏററവും മനോഹരമായ ഒരു ചെറിയ പൂക്കൂട ഭാർഗ്ഗവിയ്ക്കു സമ്മാനമായി കൊടുത്തിട്ടുണ്ടായിരുന്നു. ഇതായാലെന്താണെന്നാലോചിച്ചു് ഭാർഗ്ഗവി ആശാന്റെ അഭിപ്രായം ചോദിച്ചു. ആശാൻ സമ്മതിച്ചു. എന്നുമാത്രമല്ല, ഈ പൂക്കൂടയെ ഒന്നുകൂടി മേനിപിടിപ്പിയ്ക്കുന്നതിനായി അതിൽ ചില വിചിത്രവേലകൾ ചെയ്യുകയും, "കമലമ്മ" എന്നപേരു് ചായംപുരട്ടിയ ചീളികൾ കൊണ്ടു് അതിൽ മെടഞ്ഞു ചേർക്കുകയുംചെയ്തു. രവിമംഗലത്തു തറവാട്ടിലെ പരദേവതയായ ഭദ്രകാളിയുടെ ചിലമ്പും അതിൽ വിചിത്രവേലയിൽ നിർമ്മിച്ചു. ആകപ്പാടെ പണിതീർന്നപ്പോൾ പൂക്കൂട വളരെ ഭംഗിയായി.

കമലമ്മയുടെ പുറന്നാൾ ദിവസം രാവിലെ ഭാർഗ്ഗവി വളരെ പുഷ്പങ്ങൾ ശേഖരിച്ചു. ഈ ശേഖരത്തിൽ നിന്നു ഏറ്റവും ഭംഗിയുള്ള പുഷ്പങ്ങളെ തിരിഞ്ഞെടുത്തു് അവയെ സമ്മാനത്തിനായി പണിചെയ്തു വച്ചിട്ടുള്ള പൂക്കൂടയിൽ കൌതുകകരമായി അടുക്കി. പൂക്കൂടയിൽ കമലമ്മയുടെ പേരു് പണിചെയ്തിരുന്നിടത്തു് നല്ല നിറമുള്ള പുഷ്പലതകളെക്കൊണ്ടു് അലംകരിച്ചു. ഇങ്ങനെ കാൎയ്യസ്സാധനത്തെ എത്രത്തോളം മോടിപിടിപ്പിക്കാമൊ അത്രത്തോളം മോടിപിടിപ്പിച്ചു. ഒരുക്കങ്ങളെല്ലാം കഴിഞ്ഞപ്പോൾ ആശാനുതന്നെ സന്തോഷം തോന്നീട്ടു് ഭാർഗ്ഗവിയോടിങ്ങനെ പറഞ്ഞു.

ആശാൻ—മകളേ! നില്ക്കു്- ഞാൻ അതിനെ ഒന്നു ക്രമി കണ്ടോട്ടെ. അതിനെ ഈ ഇറയത്തു സ്വല്പനേരം വയ്ക്കുക. അതിനെ കണ്ടെങ്കിലും എന്റെ കൊതി തീരട്ടെ.

ആശാനു പൂക്കൂടയെ കണ്ടിട്ടും കണ്ടിട്ടും, മതിയായില്ല. ഒടുവിൽ മകളെ താമസിപ്പിക്കരുതെന്നു കരുതി പൂക്കൂടയും കൊടുത്തു് അവളെ പറഞ്ഞയച്ചു.

ഭാർഗ്ഗവി, പൂക്കൂടയെ രവിമംഗലത്തുകൊണ്ടുപോയി കമലമ്മയ്ക്കു കാഴ്ചവച്ചു. കമലമ്മയ്ക്കുണ്ടായ സന്തോഷത്തിനതിരില്ല.

കമല—എത്ര ഒന്നാന്തരം സമ്മാനമാണു് ഭാർഗ്ഗവി എനിയ്ക്കു് തന്നതു്. ഇതുണ്ടാക്കുന്നതിനു് നിങ്ങൾ വളരെ ബുദ്ധിമുട്ടിയിരിക്കണമല്ലോ. നിങ്ങളുടെ തോട്ടത്തിലുള്ള പൂവു മുഴുവൻ ഇതിനുതന്നെ ഉപയോഗിച്ചുവെന്നു തോന്നുന്നു. പൂക്കൂട എത്ര വിശേഷമായി പണിചെയ്തിരിക്കുന്നു. ഭാർഗ്ഗവിയുടെ അഛൻ സമൎത്ഥൻതന്നെ. ഇത്ര നല്ല പൂക്കൂട ഞാൻ കണ്ടിട്ടേയില്ല. വരു! നമുക്കു അമ്മയെക്കൊണ്ടുപോയി കാണിക്കാം.

ഇത്രയുംപറഞ്ഞു് ഭാർഗ്ഗവിയേയും കൈയ്ക്കുപിടിച്ചുകൊണ്ടു് കമലമ്മ മാളികയിലേയ്ക്കു കയറി. മാളികയിലാണു നാരായണിപ്പിള്ള കൊച്ചമ്മയുടെ ഇരിപ്പു്. കമലമ്മ മാളികയിൽകയറി അമ്മയുടെ പുരവാതുക്കൽ ചെന്നു അവരോടു പറഞ്ഞു:—

കമല—അമ്മേ! അമ്മേ! ഇതുനോക്കണം. ഭാർഗ്ഗവി എനിയ്ക്കു പുറന്നാളിനു തന്ന സമ്മാനം. എത്ര ഒന്നാന്തരം സമ്മാനം!

ഇതുപോലെ വിശേഷപ്പെട്ട പൂക്കൂട അമ്മ കണ്ടിട്ടുണ്ടോ ഇതിനുമുമ്പ്?

നാരായണിപ്പിള്ളകൊച്ചമ്മ സമ്മാനത്തെ വളരെ പ്രശംസിച്ചു.

നാരാ–കൊ— വളരെ ഭംഗിയായിരിയ്ക്കുന്നു. നല്ലവേലത്തരം. ഇതിൽ മുഴുവൻ ചായമിട്ടാൽ കുറേക്കൂടെ നന്നായിരിയ്ക്കും. ഭാർഗ്ഗവിയുടെ സമ്മാനം വളരെ കേമമായി.

ഇത്രയും പറഞ്ഞതോടുകൂടി, നാരായണിപ്പിള്ള ഭാർഗ്ഗവിയോട് അവിടെ നില്ക്കുവാൻ ആജ്ഞാപിച്ചിട്ട്, കമലമ്മയെ അടുത്ത മുറിയിലേക്കു വരുവാൻ ആംഗ്യംകൊണ്ടറിയിച്ചു. ഭാർഗ്ഗവിയെ തനിച്ചവിടെ നിറുത്തി കമലമ്മയും നാരായണിപ്പിള്ളകൊച്ചമ്മയുമായി അടുത്ത മുറിയിൽ ചെന്നു് തമ്മിൽ ഇങ്ങനെ ആലോചിച്ചു.

നാരാ–കൊ—നാം വല്ലതുമൊരു സമ്മാനം ഭാർഗ്ഗവിയ്ക്കു കൊടുക്കണം. അവൾ കൊണ്ടുവന്ന കാഴ്ച എത്ര നന്നായിരിയ്ക്കുന്നു. എന്താണ് കൊടുക്കേണ്ടതു്? കമലംതന്നെ പറയൂ.

കമലമ്മ അല്പനേരം ആലോചിച്ചിട്ട്,

"അമ്മയ്ക്കു മനസ്സാണെങ്കിൽ, എന്റെ പുത്തൻ കുത്തിചാർത്തുപുടകയിലൊന്നു കൊടുക്കാം. അതു നല്ല പുടകയാണു. കോടി അലക്കിയതുമാണ്. ഭാർഗ്ഗവിയ്ക്കുടുക്കാൻ നന്നായിരിക്കയും ചെയ്യും."

നാരാ–കൊ—അങ്ങനെതന്നെ. കൊടുക്കുന്നെങ്കിൽ വല്ലതുമുപയോഗമുള്ളതുവേണം. ആ പുടവ നന്നായിരിയ്ക്കും. കറിയും കൊള്ളാം; എഴയും നല്ലതാണ്. ചെറിയ കസവുതാരവുള്ളതും വളരെ ഭംഗിയായിരിക്കുന്നു. ഭാർഗ്ഗവിയ്ക്കു അതു വളരെ ചേർച്ചയായിരിയ്ക്കും. അതുതന്നെ കൊടുത്തേയ്ക്കു.

ഇത്രയും കഴിഞ്ഞു് നാരായണിപ്പിള്ളകൊച്ചമ്മയും കമലമ്മയും ഭാർഗ്ഗവി നിന്നിരുന്ന മുറിയിലേയ്ക്കു മടങ്ങിവന്നു. ഭാർഗ്ഗവിയെ നോക്കി ഒന്നു പുഞ്ചിരിയിട്ടിട്ടു്. അവിടെ കൂടിയിരുന്ന കുട്ടികളോട്,

നാരാ-കൊ—കുഞ്ഞുങ്ങളേ! പോയിൻ. ഈ പൂക്കൂട എടുത്തുകൊണ്ടുപോയി ഭദ്രമായി സൂക്ഷിച്ചുവയ്ക്കിൻ. ഉച്ചയ്ക്കുമുമ്പ് അതിൽ ഇരിയ്ക്കുന്ന പൂക്കളൊന്നും വാടാതെ നോക്കിക്കൊള്ളണം. ഉച്ചയ്ക്കു് ഊണിനു ഇവിടെ അനേകം ആളുകൾ വരും. അപ്പോൾ ഇതിനെ നാലുകെട്ടിന്റെ കിഴക്കേ മുറിയിൽ നടുക്കുള്ള മേശമേൽ ഒരലങ്കാരമായിട്ട് വച്ചേക്കണം. എന്നാൽ ഭാർഗ്ഗവി ഇപ്പോൾ പോകയല്ലേ? കമലമ്മയ്ക്കു ഇത്രയാണു് സന്തോഷമെന്നില്ല. നിന്റെ കാഴ്ചസ്സാധനം വളരെ നന്നായി.

കമലമ്മ, മാളികയിൽ നിന്നു വേഗത്തിൽ ഇറങ്ങി. തന്റെ പരിചാരികയായ കുഞ്ഞിയോടു കത്തിച്ചാത്തുപുടവ എടുത്തുകൊണ്ടു വരുവാൻ പറഞ്ഞു. കുഞ്ഞി കുറേ മടിയോടുകൂടി!

കുഞ്ഞി—കൊച്ചമ്മയ്ക്കുടുപ്പാൻ തന്യോ, കത്തിച്ചാത്തുപുടവ?

കമല—അല്ല, ഭാർഗ്ഗവിയ്ക്കു സമ്മാനം കൊടുപ്പാനാണു്.

കുഞ്ഞി—പാർക്‌ഖവിയ്ക്കു കൊടുപ്പാനോ? കൊള്ളാം! അമ്മച്ചി അറിഞ്ഞോ?

ഇതു കേട്ടപ്പോൾ അസാരം ഗൌരവത്തോടുകൂടി കമലമ്മ ഇങ്ങനെ പറഞ്ഞു.

കമല—ചിലപ്പോൾ തന്നത്താനെ മറന്നുപോകുന്നതെന്തെടീ! കുഞ്ഞി! ഞാൻ പറയുന്നതുപോലെ കേൾക്കാനോ നീ, അതോ, അഭിപ്രായം പറയാനോ? ക്ഷണനം ചെന്നു പുടവയെടുത്തുകൊണ്ടുവരണം! "പോണം!"

എന്നുപറഞ്ഞു കുഞ്ഞിയുടെ മുഖത്തു ദേഷ്യത്തോടുകൂടി ഒന്നു നോക്കി.

അത്യന്തം നീരസത്തോടുകൂടിയാണെങ്കിലും, കുഞ്ഞി, വേഗത്തിൽ അവിടെനിന്നുപോയി. അവൾക്കു അസൂയയും ദേഷ്യവും കലശലായിട്ടുണ്ടായി. കമലമ്മയുടെ മുറിയിൽ ചെന്നു അലമാരിതുറന്നു കുറേ മുണ്ടുകളും പുടവകളും കൈകൊ വലിച്ചു താഴത്തിട്ടു. ഒടുവിൽ കത്തിച്ചാത്തുപുടവയും വലിച്ചെടുത്തു് താഴത്തിട്ടിട്ട് തന്നത്താൻ ഇങ്ങനെ മുറുമുറുത്തു:—

കുഞ്ഞി—ഈ പെടവയെ തുന്നംതുന്നമാ കീറികളവാമ്മനതൊണ്ടു്. ആ പൂവിക്കനെ പണ്ടാരത്തിപ്പെണ്ണിന്റെ വലിപ്പം! കമലമ്മകൊച്ചമ്മയ്ക്കു അവളെ എന്നെക്കാട്ടി പക്ഷം. പൊറപ്പാമ്മയ്യാ. എന്റെ തൈവമേ! ഇതെനിക്കു കിട്ടാനൊള്ള പെടവയല്യോ. ഹങ്ങു്, ഇരിക്കട്ടു്!

കുഞ്ഞി, മുഖത്തെ ഭാവഭേദങ്ങളെല്ലാം മാററി സന്തോഷം നടിച്ചു പുറത്തുവന്നു കത്തിച്ചാത്തുപുടവ കൊണ്ടുവന്നു കമലമ്മയെ ഏല്പിച്ചു. കമലമ്മ പുടക കയ്യിൽ വാങ്ങിച്ചു ഭാർഗ്ഗവിയ്ക്കു സമ്മാനിച്ചിട്ടു് അവളോടു ഇങ്ങനെ പറഞ്ഞു. "ഭാർഗ്ഗവി! നിന്റെ പൂക്കൂടയെക്കാൾ വിലയേറിയ അനേകം സമ്മാനങ്ങൾ എനിയ്ക്കിന്നേട്ടിവസം കിട്ടീട്ടുണ്ടു്. എന്നാൽ ആ വക സമ്മാനങ്ങളിലൊന്നിലും ഇതു പോലെ കൌതുകവും സ്നേഹവും ഇനിയ്ക്കില്ല. ഈ പുടക അതിനു പകരമൊരു സമ്മാനമാകത്തക്കവെണ്ണം അത്രനല്ലതും അല്ല. എങ്കിലും ഇതിനെ എന്റെ സമ്മാനമായി നീ സ്വീകരിക്കണം. എനിയ്ക്കു വളരെ സന്തോഷമായി എന്നു നിന്റെ അച്ഛനോടു പറയണം."

ഭാർഗ്ഗവി, തനിയ്ക്കുകിട്ടിയ സമ്മാനത്തെ വളരെ തൃപ്തിയോടും വന്ദനത്തോടും സ്വീകരിച്ചു. നേരമധികമായതുകൊണ്ടു യാത്രയും പറഞ്ഞു പിരിഞ്ഞു.

ഭാർഗ്ഗവി പോയതിന്റെ ശേഷം കമലമ്മ കുഞ്ഞിയേവിളിച്ചു തനിക്കന്നേട്ടിവസം ധരിക്കേണ്ടതിനുള്ള ആഭരണങ്ങളും മററും എടുത്തുകൊണ്ടുവരുവാൻ ആജ്ഞാപിച്ചു. പരിചാരിക, തന്റെ ഉള്ളിലുണ്ടായിരുന്ന വികാരങ്ങളെ പുറത്തു കാനിക്കാതിരിക്കാൻ നന്നെ ശ്രമിച്ചുവെങ്കിലും കമലമ്മയ്ക്കു അതു ക്ഷണേന മനസ്സിലായി. അവൾ കുഞ്ഞിയോടിങ്ങനെ ചോദിച്ചു:—

കുഞ്ഞി! എന്തെടി! നീ വല്ലാതെയിരിയ്ക്കുന്നതു്?. ഞാൻ ഭാർഗ്ഗവിയ്ക്കു കത്തിച്ചാത്തുപുടവ സമ്മാനം കൊടുത്തതു നിനക്കു തീരെ പിടിച്ചില്ലെന്നു തോന്നുന്നു."

കുഞ്ഞി:—അയ്യോ! കൊച്ചമ്മേരെ ദയാവുകൊണ്ടു വല്ലോർക്കും വല്ലതും കൊടുക്കന്നതിനു് എനിക്കെന്തെതു് കൊച്ചമ്മാ!

കമല:— അതങ്ങനെ തന്നെ. നീ പറയുന്നതുപോലെ തന്നെ നിന്റെ വിചാരവും ആയിരുന്നാൽ കൊള്ളാം.

ഭാൎഗ്ഗവി രവിമംഗലത്തുനിന്നു തിരിച്ചു. ഗൃഹത്തിൽ എത്തിയ ഉടൻ തനിയ്ക്കു കിട്ടിയ പുടകയെ സന്തോഷത്തോടുകൂടി അഛനെ കാണിച്ചു. എന്നാൽ ബുദ്ധിമാനായ ആ വൃദ്ധൻ സ്നേഹാധിക്യസൂചകമായ ഈ സമ്മാനത്തിൽ അത്ര തൃപ്തിയുണ്ടായില്ല. അൎത്ഥഗൎഭമായ ഒരു ശിരഃകമ്പനത്തോടുകൂടി വളരെ ഗൌരവമായിട്ടാണെങ്കിലും മന്ദമായി ആശാൻ ഇങ്ങനെ പറഞ്ഞു:— "മകളേ! ആ പുടകയും കൊണ്ടു നീ രവിമംഗലത്തു പോകണ്ടായിരുന്നുവെന്നാണ് എന്റെ അഭിപ്രായം. കമലമ്മയുടെ സമ്മാനമല്ലയോ? പുടക നല്ലതു തന്നെ. സംശയമില്ല. പക്ഷേ നമ്മുടെ സ്ഥിതിക്കു്, ഇത്ര വിലകൂടിയ പുടക ആവശ്യമില്ലായിരുന്നു. നമ്മുടെ യോഗ്യതയിൽ കവിഞ്ഞ ഈ പുടക ഉടുത്തുകൊണ്ടു നടന്നാൽ കാണുന്നവർ നമ്മെ ആക്ഷേപിയ്ക്കുമെന്നു മാത്രമല്ല അടുത്തുള്ളവരുടെ സ്പൎദ്ധയ്ക്കും കാരണമാകും. അതൊക്കെ പോട്ടെ. ഈ മാതിരി പുടകകളും മററും ഉടുത്തു ശീലിച്ച് ആകപ്പാടെ നിനക്കു അഹംഭാവമുണ്ടാകയില്ലയോ എന്നാണ് എനിയ്ക്കു വലുതായ ഭയം. മകളേ! നിന്റെ സ്ഥിതിയും അവസ്ഥയും നീ തന്നെ ആലോചിച്ചു നോക്കു്. അനാവശ്യങ്ങളായ ആഡംബരങ്ങളിൽ നീ ഭ്രമിക്കരുതു്. സ്ത്രീകൾക്കു ഉത്തമമായ ഭൂഷണമെന്തെന്നു് ശീലാവതിയിൽ നീ പഠിച്ചിട്ടുണ്ടല്ലോ. നിസ്സാരങ്ങളായ ആഡംബരങ്ങളിലും കേവലം കാഴ്ചയ്ക്കു മാത്രം ഭംഗിയുള്ളതായ ആഭരണങ്ങളിലും മോഹിക്കുന്നതു് മൂഢതയാണ്. ആഡംബരങ്ങളിലുള്ള ദുൎമ്മോഹം കൊണ്ടു എത്ര പേർ നശിച്ചിട്ടുണ്ടെന്നുള്ളതിനു കണക്കില്ല. അതു് ഏതെല്ലാം വിധത്തിലുള്ള അധൎമ്മങ്ങൾ പ്രവൎത്തിക്കുന്നതിനു മനുഷ്യരെ പ്രേരിപ്പിക്കുന്നു."

---

## അദ്ധ്യായം ൩.

"സ്ത്രീ ബാലവൃദ്ധാവധി പുരവാസികൾ
താപം മുഴുത്തു വിലപിച്ചു"

ഭാൎഗ്ഗവി രവിമംഗലത്തു നിന്നു പോന്നു സ്വല്പനേരം കഴിഞ്ഞു. ജന്മനക്ഷത്രമാകയാൽ, കമലമ്മ കളികഴിഞ്ഞ് ക്ഷേത്ര

ത്തിൽപോകുന്നതിനുള്ള ഒരുക്കമായി. അന്ന് കമലമ്മയ്ക്കു ധരിക്കുന്നതിനായി ഒരു വജ്രമോതിരം നാരായണിപ്പിള്ളകൊച്ചമ്മയുടെ മുറിയിൽ വച്ചിട്ടുണ്ടായിരുന്നു. അമ്പലത്തിൽ പോകാറായ സമയം ചെന്നു നോക്കിയപ്പോൾ മോതിരം കാണ്മാനില്ല. വല്യ പരിഭ്രമമായി. വീടുമുഴുവൻ തിരഞ്ഞിട്ടും മോതിരം കണ്മാനില്ല. ഠരം മുറിയ്ക്കകത്ത് അന്നു രാവിലെ ആരും കയറീട്ടില്ല. വിശേഷിച്ചു ഭാൎഗ്ഗവി മാത്രമേ ആ മുറിയ്ക്കകത്തു അന്നു കയറീട്ടുള്ളുവെന്നു കുഞ്ഞി തിട്ടമായി പറഞ്ഞു. കമലമ്മയുടെ പരിഭ്രമം കലശലായി.

കമല:—ദൈവമേ! ആ മോതിരം എങ്ങനെ പോയി. ഭാൎഗ്ഗവി എടുക്കുമോ?. ഒരിക്കലും ഇല്ല. അവളല്ലാതെ ഇന്നു ഠരം മുറിയ്ക്കകത്ത് ആരും കയറിട്ടില്ലല്ലോ. എന്തായാലും ഇതു പുറത്തു പറയണ്ടാ.

ഠരം നിശ്ചയത്തോടുകൂടി കമലമ്മ ഠരം വൎത്തമാനം തന്റെ അമ്മയെ അറിയിച്ചു. മോതിരത്തിന്റെ കാൎയ്യം പ്രസ്താവമാകണ്ടായെന്നും അഥവാ ഭാൎഗ്ഗവി തന്നെ അതിലുള്ള കൌതുകം കൊണ്ട് അതിനെ എടുത്തിരുന്നാലും അവളുടെ വീട്ടിൽ ചെന്നു രഹസ്യമായി അതിനെ വാങ്ങിക്കൊണ്ടു വന്നുകൊള്ളാമെന്നും കമലമ്മ നാരായണിപ്പിള്ള കൊച്ചമ്മയോടു പറഞ്ഞു. ഠരം നിശ്ചയത്തോടെ കമലമ്മ തന്റെ സഹായത്തിനു ഒരു ചെറിയ പെൺകുട്ടിയേയും കൂട്ടിക്കൊണ്ടു ഭാൎഗ്ഗവിയുടെ ഭവനത്തിലേയ്ക്കു തിരിച്ചു. ഭാൎഗ്ഗവി കുത്തിച്ചാരുത്തു പുടവ മടക്കി പെട്ടിയ്ക്കകത്തു വച്ചു ഭക്ഷിണത്തിരിക്കുന്നു. അപ്പോൾ ആരോ ധൃതിയായി തോട്ടത്തിൽ കൂടി തന്റെ വീട്ടിലേയ്ക്ക് കടന്നു വരുന്നതിനേ അവൾ കണ്ടു സൂക്ഷിച്ചു നോക്കിയപ്പോൾ അതു കമലമ്മയാണെന്നു മനസ്സിലായി. വേഗത്തിൽ ഓടി അരികിൽ ചെന്നു.

കമല:—ഭാൎഗ്ഗവീ! അമ്മയുടെ വക ഒരു വജ്രമോതിരം ഇന്നു കാണാതായിരിക്കുന്നു. ഇന്നു കാലത്തു അതു് അമ്മയുടെ മുറിയ്ക്കകത്താണു വച്ചിരുന്നതു്. അവിടെ വിശേഷിച്ചു ആരും കയറി വന്നതും ഇല്ല. ഭാൎഗ്ഗവി അവിടെ നില്ക്കുമ്പോൾ, ഞാനും അമ്മയുമായി അടുത്തമുറിയിൽ പോയി സല്പനേരം സംസാരിച്ചുകൊണ്ടിരുന്നില്ലേ? അപ്പോൾ മോതിരം മേശപ്പുറത്താണിരുന്നതു്. അവിടെ എല്ലാവരും നിന്നെ ബലമായി സംശയിക്കുന്നു. അങ്ങനെ വല്ലതുമുണ്ടെങ്കിൽ മോതിരത്തിനെ തിരിച്ചെ ത

ന്നേച്ചാൽ പ്രസ്താവമാകാതെ കഴിച്ചുകൂട്ടിക്കൊള്ളാം. ഒരം വിചാരത്തോടുകൂടിയാണ് ഞാൻ ഇപ്പോഠം തന്നെ ഇങ്ങോട്ടോടി വന്നതു്. ഇത്രയും കേട്ടപ്പോൾ ഭാർഗ്ഗവിക്കുണ്ടായ മനോവികാരങ്ങളെ പറഞ്ഞറിയിക്കുവാൻ പ്രയാസം. കമലമ്മയുടെ വാക്കുകൾ തന്നെ അവൾക്കു മുഴുവൻ മനസ്സിലായില്ല. എങ്കിലും ആ പരിഭ്രമത്തിൽ അവൾ കമലമ്മയോടു പറഞ്ഞു:—"എന്റെ കമലമ്മാ! ഇതെന്തൊരു കൃത്താണു്"?. ഒരം പറയുന്നതിന്റെ അത്ഥം എനിക്കു മനസ്സിലാകുന്നില്ല. ഞാൻ നിന്നിരുന്ന മുറിയ്ക്കകത്തു ഞാൻ ഒരു മോതിരവും കണ്ടതുമില്ല. ഞാൻ അവിടെയുണ്ടായിരുന്ന വസ്തുക്കളിൽ യാതൊന്നിനേയും തൊട്ടുകപോലും ചെയ്തിട്ടില്ല. ഞാൻ നിന്നിരുന്നിടത്തു നിന്നു അനങ്ങിയതേ ഇല്ല.

കമല:—എന്റെ പൊന്നു ഭാർഗ്ഗവി! നീ സത്യം പറയണേ! കാര്യത്തിന്റെ വൈഷമ്യം നിനക്കു മനസ്സിലാകുന്നില്ല. ആ മോതിരത്തിൽ വച്ചിട്ടുള്ള രത്നത്തിനു തന്നെ ൧൦൦൦-ത്രപായ്ക്കുമേൽ വിലയുണ്ടു്. നീ ഇതു അറിഞ്ഞിരുന്നെങ്കിൽ അതിനെ തൊട്ടുകപോലുമില്ലെന്നു് എനിക്കു നല്ലവണ്ണമറിയാം. പക്ഷേ, അതു സാരമില്ലാത്ത ഒരു മോതിരമെന്നു നീ വിചാരിച്ചുപോയിരിക്കാം. ഏതെങ്കിലും ഉള്ളതിനെ പറഞ്ഞേക്കൂണെ എന്റെ ഭാർഗ്ഗവി!. ചെറുപ്പംകൊണ്ടു അറിയാതെ ചെയ്തുപോയതാണെന്നു വിചാരിച്ചു മാപ്പുകിട്ടും.

ഇത്രയും കഴിഞ്ഞപ്പോൾ തന്റെ പേരിൽ ബലമായ സംശയം ജനിച്ചിരിക്കുന്നുവെന്നും സംഗതി വളരെ ഗൌരവമുള്ളതാണെന്നും ഭാർഗ്ഗവിക്കു മനസ്സിലായി. തൽക്ഷണം അവളുടെ ദേഹമാസകലം വിളറി വിറകൊണ്ടു ഒരു വിധത്തിൽ അവൾ കഷ്ടപ്പെട്ടു കമലമ്മയോടു ഇത്രയും പറഞ്ഞു:—

ഭാ:—സത്യമായിട്ടു് എനിയ്ക്കു മോതിരത്തിന്റെ കാര്യമേ അറിയാൻ പാടില്ല. ഇത്രയും കാലമായിട്ടു അന്യന്റെ വസ്തുക്കൾ ഒന്നും ഉടമസ്ഥന്റെ മനസ്സു കൂടാതെ ഞാൻ തൊട്ടുകപോലും ചെയ്തിട്ടില്ല. എത്ര നിസ്സാരമായ ഒരു വസ്തുവിനേപോലും ഞാൻ മോഷ്ടിക്കുമെന്നു നിങ്ങൾ വിചാരിച്ചല്ലോ!. കഷ്ടം! അന്യന്റെ വകയായിട്ടുള്ള ഒരു തുരുമ്പുപോലും എടുക്കരുതെന്നു എന്റെ അഛൻ എന്നെ ചെറുപ്പത്തിലേ ഉപദേശിച്ചിട്ടുണ്ടു്.

ഠരം അവസരത്തിൽ ഉമ്മിണിപ്പിള്ള ആശാൻ അവിടെ കടന്നുചെന്നു. കമലമ്മ ധൃതിയോടുകൂടി കടന്നു പോകുന്നതിനേ പറമ്പിൻെറ ഒരററത്തു നിന്നിരുന്ന ആശാൻ കണ്ടിരുന്നു. വിചാരിക്കാതേയുള്ള കമലമ്മയുടെ വരവും അവളുടെ മുഖഭാവവും ധൃതിയും എല്ലാം കൂടി കണ്ടപ്പോഠം എന്തോ തകരാറുപററിയെന്നു ആശാൻ തീരുമാനിച്ചു. അതുകൊണ്ടാണു് ആശാൻ വേഗത്തിൽ അങ്ങോട്ടു കടന്നുചെന്നതു്.

ആശാൻ:—കമലമ്മ വരാത്തവഴിയൊക്കെ വന്നിരിക്കുന്നല്ലോ. വല്ല വിശേഷവും ഉണ്ടോ?

ഠരം ചോദ്യത്തിനു കമലമ്മ മറുവടി പറഞ്ഞു. മുഴുവനാകുന്നതിനു മുമ്പിൽ ആ ശുദ്ധാത്മാവായ വൃദ്ധൻെറ ദേഹം തളൎന്നുപോയി. അല്പനേരം കഴിഞ്ഞിട്ടു് ആശാൻ ഇങ്ങനെ പറഞ്ഞു:—"മക്കളേ! ഭാൎഗ്ഗവീ! സംഗതി എത്ര ഗൌരവമുള്ളതാണെന്നു നിനക്കറിയാമോ? ഇത്ര വിലയുള്ള ഒരു മോതിരത്തിനേ മോഷ്ടിക്കുന്ന കുററത്തിനു് ഠരം രാജ്യത്തെ ചട്ടപ്രകാരം തൂക്കാൻകൂടി വിധിച്ചുകളയും. അതുപോട്ടെ. ഒരു മോഷ്ടാവിനു രാജനീതികഠം കൊണ്ടുള്ള ശിക്ഷ മാത്രമല്ല; ഠരംശ്വര ശിക്ഷയാണു് അതിലേറെ വലുതായിട്ടുള്ളതു്. നമുക്കു യാതൊന്നും ദൈവത്തിൽനിന്നു് മറച്ചുവയ്ക്കാൻ കഴികയില്ല. നമ്മുടെ മനസ്സിലുള്ള വിചാരങ്ങളെല്ലാം ഠരംശ്വരനു് അറിവാൻ കഴിയും. എൻെറ കുഞ്ഞേ! നീ ദൈവത്തെ മറന്നു പ്രവൎത്തിച്ചിട്ടുണ്ടോ? നിൻെറ പേരിൽ ഇപ്പോഠം ഉണ്ടായിട്ടുള്ള അപരാധത്തിനു് നീ കാരണമാക്കീട്ടുണ്ടെങ്കിൽ അതിനേ സമ്മതിച്ചേയ്ക്കുന്നതു് നന്നു്. അല്ലാതെ അതിനെ വിസമ്മതിയ്ക്കുവാൻകൂടി കളവുപറയുന്നതുകൊണ്ടു് നിൻെറ പാപത്തെ വൎദ്ധിപ്പിക്കരുതേ. എടുത്തിട്ടുണ്ടെങ്കിൽ മോതിരത്തിനെ തിരിയെ കൊടുത്തേയ്ക്കൂ. കഷ്ടം! ഇതിനും സംഗതിയായല്ലൊ ദൈവമേ!

ആശാൻെറ ഠരം വാക്കുകഠം ഭാൎഗ്ഗവിയുടെ മനോവേദനയെ ദ്വിഗുണീകരിച്ചു. സഹിക്കവെയ്യാത്ത സങ്കടത്തോടുകൂടി അവഠം പറഞ്ഞു.

ഭാൎഗ്ഗവി:—അച്ഛാ! ഞാൻ മോഷണം ചെയ്യുമെന്നു് അച്ഛൻ വിശ്വസിക്കുന്നോ?. എൻെറ അച്ഛനാണെ ഞാൻ ആ മോതിരം കണ്ടിട്ടുപോലും ഇല്ല. വഴിയിൽ കിടന്നു് ഠരം മാതിരി ഒരു മോതിരം കണ്ടുകിട്ടിയാൽപോലും ഞാൻ അതിൻെറ ഉടമസ്ഥനെ അന്വേഷിച്ചറിഞ്ഞു് അതിനെ കൊടുക്കാതെയിരിക്കയില്ല. പിന്നെയെന്താണു് ഇങ്ങനെ പറയുന്നതു്?

ഭാൎഗ്ഗവിയുടെ ഈ വാക്കുകൾ കേട്ടയുടൻ ആശാൻ വളരെ ഗൌരവത്തോടുകൂടി പറഞ്ഞു.

ആശാൻ:—ഭാൎഗ്ഗവീ! നീ പറയുന്നതു സത്യമെന്നുതന്നെ ഞാൻ വിശ്വസിയ്ക്കുന്നു. കമലമ്മ കൊച്ചമ്മയുടെ സൽസ്വഭാവംകൊണ്ടു് അവൾക്കു നിൻെറ പേരിൽ കുററം ചുമത്തുന്നതിനു മനസ്സുവരുന്നില്ല. പക്ഷേ നിൻെറ പേരിൽ കുററം ആരോപിക്കുന്നതായ തെളിവു് ഇപ്പോൾ ധാരാളം ഉണ്ടായിക്കഴിഞ്ഞിരിക്കണം. അതുകൊണ്ടു നിന്നെ അവമാനത്തിൽ നിന്നു രക്ഷിക്കണമെന്നു കരുതിയാണു് അവർ ഇപ്പോൾ ഇങ്ങോട്ടു വന്നതു്. ഉള്ള പരമാൎത്ഥം മുഴുവൻ അവരോടു പറഞ്ഞുകൊള്ളുക.

ഭാൎഗ്ഗ:—അച്ഛാ! ഞാൻ ഒരിക്കലും ഒരു കാശുപോലും മോഷണം ചെയ്തിട്ടില്ലെന്നു അച്ഛനു അറിയാമല്ലോ. അനുവാദംകൂടാതെ അന്യൻെറ വകയായ ചെടികളിൽ നിന്നു ഒരു പൂവു്പോലും ഞാൻ ഒരിക്കലും പറിച്ചിട്ടില്ല. ഈ പറഞ്ഞതുപോലെ ഒരു മോതിരം ഞാൻ കണ്ടിട്ടേ ഇല്ല. ഇതാണു് പരമാൎത്ഥം. ഞാൻ എപ്പോഴെങ്കിലും അച്ഛനോടു കള്ളം പറഞ്ഞിട്ടുണ്ടോ?. ഇല്ലെന്നു അച്ഛനു നല്ല ബോദ്ധ്യമുണ്ടല്ലോ. പിന്നെയെന്താണു് അച്ഛനുംകൂടെ ഇത്ര വലിയ സംശയം?

ആശാൻ ഇതുകൊണ്ടും തൃപ്തിപ്പെട്ടില്ല. ഒന്നുകൂടി പരിശോധിക്കുന്നതിനായിട്ടു് ഭാൎഗ്ഗവിയോടു ഇങ്ങനെ പറഞ്ഞു:—

ആശാൻ:—എൻെറ മക്കളേ! എൻെറ വയസ്സുകാലത്തു എന്നെ മനസ്താപപ്പെടുത്തരുതേ! ദൈവംസാക്ഷിയായി നീ സത്യം പറയണേ! നമുക്കു് ഈശ്വരനിൽനിന്നു യാതൊന്നും മറച്ചുവയ്ക്കാൻ കഴിയുകയില്ല. ഒന്നുകൂടി ആലോചിച്ചു സത്യംപറഞ്ഞേയ്ക്കുക.

ഇതു കേട്ടപ്പോൾ ഭാൎഗ്ഗവിയുടെ കണ്ണുകൾ അശ്രുപൂൎണ്ണങ്ങളായി. അവളുടെ ദൃഷ്ടികളെ മേല്പോട്ടുയൎത്തി രണ്ടു കൈകളും മാറോടണച്ചു് തൊഴുതു പിടിച്ചുകൊണ്ടു സാവധാനത്തിൽ ഇങ്ങനെ പറഞ്ഞു:—

ഭാൎഗ്ഗ:—ഈശ്വരൻതന്നെ ഇതിനു സാക്ഷി. ഞാൻ ആ മോതിരം എടുത്തിട്ടില്ല. ദൈവം സാക്ഷിയായിട്ടു ഞാൻ ഇതാ സത്യം ചെയ്യുന്നു.

ആശാൻ:—ശരി! എനിയ്ക്കു ബോദ്ധ്യമായി! നീ മോതിരമെടുത്തിട്ടില്ല. നീ പറയുന്നതു സത്യംതന്നെ. അതുകൊണ്ടു് എ

നിയ്ക്കിനി യാതൊന്നിലും ഭയമില്ല. നീ സ്വസ്ഥമായിരുന്നുകൊൾക. വരുന്നതു വരട്ടെ, നാം ഭയപ്പെടേണ്ടതു പാപത്തിനെയാണ്. ബന്ധനവും മരണവും ഒന്നും അത്രത്തോളം ഭീതികരമല്ല. അന്യായമായി നമ്മെ ആരെങ്കിലും ശിക്ഷിക്കുന്നുവെന്നിരിക്കട്ടേ. എന്നാലും ദൈവം നമ്മെ കൈവിടുകയില്ല. നാം സത്യവാന്മാരായിരുന്നാൽ ഈശ്വരൻ നമ്മെ രക്ഷിയ്ക്കും. ഈശ്വരൻ നമ്മുടെ സങ്കടങ്ങൾക്കു സമാധാനമുണ്ടാക്കും. നാം നിരപരാധികളെന്നുള്ളതു് ഈശ്വരൻ വെളിപ്പെടുത്തും.

ആശാൻെറ പ്രസംഗം കഴിഞ്ഞപ്പോൾ കമലമ്മയുടെ മനസ്സിലുണ്ടായ സമ്മിശ്രങ്ങളായ വികാരങ്ങൾ അനിവ്ചനീയമായിരുന്നു. അവളുടെ നയനങ്ങളിൽ കണ്ണുനീർ നിറഞ്ഞു. തൊണ്ട ഇടറിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു:—

കമല:—ആശാൻെറ തത്വോപദേശങ്ങളും നിരപരാധിയായ ഭാൎഗ്ഗവിയുടെ വാക്കുകളും കേട്ടിട്ടു് സത്യാവസ്ഥ എനിയ്ക്കു ബോധപ്പെട്ടിരിയ്ക്കുന്നു. ഈ ഗ്രഹപ്പിഴയ്ക്കു കാരണമാക്കിയ മോതിരം ഇവൾ കണ്ടിട്ടില്ലെന്നുള്ളതും എനിയ്ക്കു തീൎച്ചയായി. പക്ഷേ, കാൎയ്യം എങ്ങനെയാണു കലാശിക്കുന്നതെന്നുള്ളതു് എനിയ്ക്കറിയാൻ പാടില്ല. ഭാൎഗ്ഗവി തനിച്ചു നിന്നിരുന്ന സ്ഥലത്തു് കിളിവാതലിനു സമീപത്തിൽ ഇട്ടിട്ടുള്ള മേശമേലാണ് ആ മോതിരം വച്ചിരുന്നതെന്നാണ് അമ്മ തീരുമാനമായി പറയുന്നതു്. അവിടെ അമ്മയും ഞാനും ഭാൎഗ്ഗവിയും അല്ലാതെ ആരും കടന്നിട്ടേയില്ല. ഞാൻ ആ മേശയുടെ അരുകിൽപോലും പോയിട്ടില്ലെന്നു ഭാൎഗ്ഗവിക്കറിയാം. വേണ്ട അന്വേഷണങ്ങളെല്ലാം അമ്മതന്നെ നടത്തിക്കഴിഞ്ഞു. മോതിരം കണ്ടില്ലെന്നു തീൎച്ചയാകുന്നതുവരെ എന്നെക്കൂടെ ആ മുറിയ്ക്കകത്തു അമ്മ കടത്തീട്ടില്ല.

ആശാൻ:—ഇതെന്തൊരത്ഭുതം!! ഇതെങ്ങനെ സംഭവിച്ചു. ദൈവം നമ്മെ പരീക്ഷിയ്ക്കയായിരിക്കാം. ഈശ്വരേച്ഛ പോലെയെല്ലാം വരട്ടെ.

കമല:—അയ്യോ! ദൈവമേ! ഇനി എന്താണ് ചെയ്യേണ്ടതു്? മോതിരം കിട്ടാതെ എങ്ങനെയാണ് തിരിച്ചുപോകേണ്ടതു്? ഭാൎഗ്ഗവീ! ഞാൻ വിചാരിച്ചാൽ യാതൊരു നിവൎത്തിയും ഇല്ല. അമ്മ ഇതുവരെ ഈ കാൎയ്യം ആരോടും പറഞ്ഞിട്ടില്ല. എങ്കിലും ഇനിമേൽ ഈ സംഗതി ആരോടും പറയാതിരിക്കാൻ പാടില്ല. ഉച്ചയ്ക്കു് ഊണു സമയത്തെങ്കിലും ഈ വൎത്തമാനം

അച്ഛൻ അറിയും. എന്നോക്കൊണ്ടു കഴിയുന്നതുപോലെ നിന്റെ വാസ്തവത്തെ ഞാൻ പറയാം. പക്ഷേ അവരെ ഒക്കെ എങ്ങനെയാണ് ഞാൻ വിശ്വസിപ്പിക്കേണ്ടതു്?

അതിന്റെ ശേഷം വളരെ മനസ്താപത്തോടു കൂടി കമലമ്മ രവിമംഗലത്തേയ്ക്കു മടങ്ങി. കമലമ്മയെ യാത്രയയയ്ക്കുന്നതിനു വേണ്ട മൎയ്യാദ കാണിക്കുന്നതിനു പോലും ഭാൎഗ്ഗവിക്കു ബുദ്ധി പോയില്ല.

ആശാൻ അരുകിലുണ്ടായിരുന്ന ചുമരിൽ ചാരിക്കൊണ്ടു നിലത്തുതന്നെ ചിന്താകുലനായി അല്പനേരമിരുന്നു. ഭാൎഗ്ഗവിയും ആശാനും തമ്മിൽ യാതൊന്നും സംസാരിക്കാതെ ഇങ്ങനെ സ്വല്പനേരം കഴിഞ്ഞു. ഒടുവിൽ ഭാൎഗ്ഗവി ആശാന്റെ അടുക്കൽ ചെന്നു് ആശാന്റെ മടിയിൽ കിടന്നു കരയുവാൻ തുടങ്ങി.

ഭാൎഗ്ഗവി:—അച്ഛാ! ഞാൻ പറഞ്ഞതത്രയും സത്യമാണേ. എന്റെ പേരിൽ യാതൊരു തെററും ഉണ്ടായിട്ടില്ല. അച്ഛനെന്താണു് ഒന്നും സംസാരിക്കാതിരിക്കുന്നതു്? അച്ഛനെങ്കിലും എന്നെ വിശ്വസിക്കുന്നുണ്ടോ? പറയണം. കേൾക്കട്ടേ—

ആശാൻ ഭാൎഗ്ഗവിയെ താങ്ങി എഴുന്നീല്പിച്ചിരുത്തീട്ടു് നിരപരാധിത്വത്തെ തെളിയിയ്ക്കുന്ന അവളുടെ മുഖഭാവം കണ്ടു് ഇപ്രകാരം പറഞ്ഞു:—

ആശാൻ:—മകളേ! നീ നിരപരാധിയാണെന്നു് എനിക്കു നല്ലപോലെ അറിയാം. നിന്നിൽ ആരോപിക്കപ്പെട്ടിരിക്കുന്നതുപോലെയുള്ള ഒരു പാപകൎമ്മം ചെയ്യുന്നതിനു നീ ഒരിക്കലും ഒരുങ്ങുകയില്ലെന്നും എനിയ്ക്കു ബോദ്ധ്യമുണ്ടു്.

ഭാൎഗ്ഗ:—അച്ഛാ! ഇതിന്റെ അവസാനം എന്തായിരിയ്ക്കും. നമ്മെ അവർ എന്തുചെയ്യും. എനിയ്ക്കു മാത്രമേ ഈ ആപത്തു നേരിട്ടുള്ളു എങ്കിലും സഹിക്കാമായിരുന്നു. എനിയ്ക്കുവേണ്ടി ഈ വയസ്സുകാലത്തു് അച്ഛനുംകൂടി കഷ്ടപ്പെടേണ്ടിവരുമല്ലോ ദൈവമേ!.

ആശാൻ:—എല്ലാം ദൈവത്തിൽ സമൎപ്പിച്ചേയ്ക്കു കുഞ്ഞേ! ഒന്നും ഭയപ്പെടേണ്ട. ഈശ്വരന്റെ അനുമതി കൂടാതെ നമുക്കു് യാതൊന്നും സംഭവിയ്ക്കയില്ല. വരുന്നതൊക്കെ നമ്മുടെ ഗുണത്തിനായിട്ടാണെന്നു ദൃഢമായി വിശ്വസിച്ചുകൊൾക. അതുകൊണ്ടു് യാതൊന്നും ഭയപ്പെടേണ്ട ആവശ്യം ഇല്ല. നിന്നോ

ട്ട് ആരെല്ലാം എന്തെല്ലാം ചോദിച്ചാലും ഉണ്ടായ പരമാത്ഥമെല്ലാം നിൎഭയമായി പറഞ്ഞുകൊൾക. എന്തെല്ലാം ഉപായങ്ങൾ അവർ പ്രയോഗിച്ചാലും സത്യംവിട്ടു യാതൊന്നം പറഞ്ഞുപോകരുതേ. പരിശുദ്ധമായ മനസ്സാക്ഷിയുള്ള ഒരുവന്നു കാരാഗൃഹത്തിൽക്കൂടി സൌഖ്യമേ ഉണ്ടാകയുള്ളു. ഒരുവേള നാം തമ്മിൽ പിരിയേണ്ടതായി വന്നേയ്ക്കാം. നിന്നെ എന്നോടുകൂടിയിരിപ്പാൻ സർക്കാരിൽനിന്നു അനുവദിയ്ക്കയില്ലായിരിക്കാം. എങ്കിലും സകല പിതാവായ ദൈവത്തിൽനിന്നു നിന്നെ വേർപിരിയ്ക്കുവാൻ യാതൊരുത്തനും കഴിയുന്നതല്ല. അതുകൊണ്ടു് ദൈവത്തിൽ ദൃഢമായി വിശ്വസിച്ചുകൊള്ളുക.

ആശാൻ ഇത്രയും പറഞ്ഞവസാനിപ്പിയ്ക്കുന്നതിനു മുമ്പിൽ ഒരു മുതൽപ്പേരും രണ്ടുമൂന്നു വില്ലശ്ശിപ്പായിമാരും (അക്കാലത്തെ പോലീസ്സ്കാൺസ്റ്റബിൾമാർ) ആശാന്റെ ഗൃഹത്തിനുള്ളിൽ കടന്നുചെന്നു രാജകിങ്കരന്മാരേ കണ്ടമാത്രയിൽ ഭാർഗ്ഗവി വാവിട്ടൊന്നു നിലവിളിച്ചു. അവൾ ആശാന്റെ ദേഹത്തോടു അണഞ്ഞു നിലയായി. ഉടനേ മുതൽപ്പേർ തന്റെ ഉദ്യോഗഗൌരവത്തെ സൂചിപ്പിയ്ക്കുമാറു ഉച്ചത്തിൽ ഇങ്ങനെ ആജ്ഞനൽകി.

മുതൽ:—അവളേ ഇങ്ങോട്ടു മാററി നിറുത്തു്. അവളുടെ കയ്യിൽ വിലങ്ങുവച്ചു് ഠാണാവിലേയ്ക്കു കൊണ്ടുപോകണം. ഠിം കിഴവനേ വേറൊരുസ്ഥലത്തു് മാററി നിറുത്തണം. ആവശ്യപ്പെടുമ്പോൾ ഇയ്യാളേ ഹാജരാക്കണം. ഠരം വീട്ടിലും പറമ്പിലും ഗാട്ടിടണം. ഇതിനകത്തു് എന്റെ അനുവാദംകൂടാതെ ഇനിമേൽ ആരും കടക്കാൻ പാടില്ല. ഇവിടെ ഒരു നല്ല പരിശോധന നടക്കട്ടെ!

ഭാർഗ്ഗവിയുടെ കൈകളിൽ വിലങ്ങുവച്ച ക്ഷണത്തിൽ അവൾ മോഹിച്ചു നിലത്തു വീണു. ശിപായിമാർ അവളെ താങ്ങിയെടുത്തുകൊണ്ടു് പുറകേ ആശാനെയും നടത്തി ഠാണാവിലേയ്ക്കു തിരിച്ചു.

ഭാർഗ്ഗവിയേയും ആശാനെയും ഠാണാവിലേയ്ക്കു കൊണ്ടുപോകുന്ന കാഴ്ച കാണ്മാനായി സമീപസ്ഥന്മാരായ അനേകംജനങ്ങൾ അവിടെ കൂടി. ആശാനും ഭാർഗ്ഗവിയും സത്സ്വഭാവികളായിരുന്നുവെങ്കിലും സമീപസ്ഥന്മാരിൽ ചിലർക്കു് ഇവരോടു ഉള്ളുകൊണ്ടു നല്ല രസമുണ്ടായിരുന്നില്ല. ഇതിന്നു കാരണം മറെറാന്നു

മല്ലായിരുന്നു. ഭാൎഗ്ഗവി സാധുവും സുശീലയും ആയിരുന്നുവെങ്കി ലും അവളുടെ സമീപത്തിൽ പാൎത്തിരുന്ന മററു സ്ത്രീകളോട്ട് അ വൾ സഹവാസം ചെയ്യുക പതിവില്ലായിരുന്നു. ഭാൎഗ്ഗവിയുടെ സമയം മുഴുവൻ പൂച്ചെടികൃഷിയിലും മററു ഗൃഹകൃത്യങ്ങളിലും വിനിയോഗിച്ചിരുന്നതു കൊണ്ട് ഠരം വക കാൎയ്യങ്ങൾക്ക് അ വൾക്കു പ്രായേണ സൌകൎയ്യം ലഭിച്ചിരുന്നില്ല. അതുകൊണ്ട് ഗ്രാമീണജനങ്ങളോടു ചേൎന്ന് വ്യൎത്ഥമായി വെടിപറയുന്ന സമ്പ്ര ദായം അവൾക്കുണ്ടായിരുന്നതേയില്ല. തൻമൂലം ഗ്രാമജനങ്ങ ളിൽ ചില ദുഷ്ടബുദ്ധികൾക്കു ഠരം സാധു കുടുംബത്തോടു അസൂ യയും കാലുഷ്യവുമാണു ഉണ്ടായിരുന്നതു്. ഭാൎഗ്ഗവി ഒരു അ ഹംഭാവിയായിരുന്നു എന്നാണ് അവരിൽ ചിലർ തെററായി ധരിച്ചിരുന്നതു്.

ആശാനെയും ഭാൎഗ്ഗവിയേയും റാണാവിലേയ്ക്കു കൊണ്ടു പോകുന്ന വഴിയിൽ കൂടിയിരുന്നവർ തമ്മിൽ ഠരം സംഗതിയേ പററി നടന്ന സംഭാഷണം ഇപ്രകാരമായിരുന്നു:—

ഒരുത്തി:—ഭാൎഗ്ഗവിയുടെ ഢീക്കും ഭാവവുമൊക്കെ ഒടുക്കം ഇങ്ങനെയാണോ അവസാനിച്ചതു്. അവളുടെയും അവളുടെ അഛൻെറയും ഭാവം, അവരാണ് ലോകത്തിലേക്കു വല്യ ആളു കളെന്നാണ്. രവിമംഗലത്തെ കൊച്ചമ്മയ്ക്കു പൂ കൊടുക്കുന്ന തും കാഴ്ചവയ്ക്കുന്നതും ഒക്കെ എന്തൊരു കോലാഹലമായിരുന്നു. ഇങ്ങനെ തന്നെ ആയിരിക്കും വല്യമലക്കറി തോട്ടവും നന്ദനവന വും ഒക്കെ ഉണ്ടാക്കിയതു്.

ഇരവിപുരത്തു ദിക്കുകാർ മുഴുവൻ ഠരം മേൽപറഞ്ഞ വിധ ത്തിലുള്ളവരായിരുന്നുവെന്നു പറയാൻ പാടില്ല. അവരുടെയിട യിൽ സൽഗുണവും വിവേകവും ഉള്ളവരും ധാരാളം ഉണ്ടായിരു ന്നു. ആശാൻെറയും ഭാൎഗ്ഗവിയുടേയും സൽഗുണങ്ങളേ കുറിച്ച് ഇവൎക്കു വളരെ ബഹുമാനമായിരുന്നു. ഈ കൂട്ടൎക്ക് ഠരം സംഭവം ഏററവും സന്താപകരമായിരുന്നു. പക്ഷേ, മോതിരത്തിൻെറ കാൎയ്യത്തിൽ ആശാനും ഭാൎഗ്ഗവിയും ഒരുവേള അപരാധികൾ ത ന്നെ ആയിരിക്കാമെന്നാണ് ഇവരും വിശ്വസിച്ചതു്.

അവിടെ കൂടിയിരുന്നവരിൽ ഒരാൾ:—മനുഷ്യസ്വഭാവം എത്ര ചപലമാണ്!. ആരെക്കുറിച്ചും ഒന്നും തീൎച്ചയാക്കാൻ പാ ടില്ല. നമ്മുടെ ഉമ്മിണിപ്പിള്ള ആശാനും ഭാൎഗ്ഗവിയും ഇങ്ങ നെ ചെയ്യുമെന്ന് ആരെങ്കിലും വിചാരിച്ചോ?

വേറൊരാൾ; —പക്ഷെ, ഇവരുടെ പേരിൽ ൦രം കുററം ചുമത്തിയിരിക്കുന്നതു് അന്യായമായിട്ടാണോ അല്ലയോ എന്നാർക്കറിയാം? അങ്ങനെയാണെങ്കിൽ ഈശ്വരൻ സത്യം വെളിപ്പെടുത്തട്ടെ!. ഇവർ കുററംചെയ്തിട്ടുള്ളവരാണെങ്കിലോ, ഇതിൻെറ ഫലം ഇവർ അനുഭവിയ്ക്കുയും വേണമല്ലോ.

ആ പ്രദേശത്തുണ്ടായിരുന്ന കുട്ടികൾക്കാകട്ടെ, ആകപ്പാടെ ൦രാ സംഭവം പരിതാപകരമായിട്ടാണിരുന്നതു്. അവരുടെയിടയിൽ വിപരീതാഭിപ്രായമേ ഉണ്ടായിരുന്നില്ല. ഭാൎഗ്ഗവി അവരുടെയൊക്കെ കണ്ണിലുണ്ണിയായിരുന്നു. ഭാർഗ്ഗവിയെ ഠാണാവിലേയ്ക്കു കൊണ്ടുപോകുന്നതു കണ്ടപ്പോൾ അവരെല്ലാവരും കൂടി നിലവിളിച്ചു കരഞ്ഞു തുടങ്ങി. "അയ്യോ! കഷ്ടം! ഇത്ര നല്ല ആശാനെയും ഭാൎഗ്ഗവി അക്കനേയും ഠാണാവിൽ കൊണ്ടുപോകുന്നതെന്തിനു്? അവർ ഒരു കുററവും ചെയ്തില്ല. ൦രംശ്വരാ! ഇനി നമുക്കാരു പൂക്കളും പഴങ്ങളും ഒക്കെ വെറുതേ തരും? ആ ഭാൎഗ്ഗവിഅക്കനു നമ്മളെ എന്തു സ്നേഹമാണു്".

കേവലം നിർദ്ദോഷികളായ ആശാനും ഭാൎഗ്ഗവിയ്ക്കും ഈ വിധത്തിൽ ഒരു അത്യാപത്തു വന്നുചേൎന്നു. നിഷ്കാമമായ ൦രംശ്വരഭജനത്തിൻെറയും, നിഷ്കളങ്കമായ സദാചാരത്തിൻെറയും ഫലം ഇങ്ങനെ ആയിരിക്കുമോ എന്നു വായനക്കാർ ശങ്കിക്കേണ്ട ലോകജീവിതത്തിൽ, ഈ മാതിരി വിപരീതഫലങ്ങളും നാം പലപ്പോഴും കാണുന്നുണ്ടു്. പക്ഷേ; ആ വക വിപരീതഫലങ്ങൾ അനുഭവിയ്ക്കുമ്പോഴും മനസ്സിൻെറ സ്ഥിരത വിടാതിരിക്കുന്നതാണു് വാസ്തവമായ ധീരസ്വഭാവം.

---

## അദ്ധ്യായം ൪.

---

"ഏഷണിക്കാരനാം പാമ്പിൻ
വിഷം വിഷമമെത്രയും.
കടിയ്ക്കുന്നൊരുവൻ കാതിൽ
മരിയ്ക്കുന്നന്യനഞ്ജസാ."

ശിപായിമാർ ഭാൎഗ്ഗവിയെ ഠാണാവിലേയ്ക്കു കൊണ്ടുവന്നു അവിടെ വന്നു ചേരുന്നതുവരെ അവൾക്കു ഓൎമ്മയുണ്ടായി

രുന്നില്ല. അവിടെ ഒരു മുറിയ്ക്കകത്തു് അവളെ കൊണ്ടുചെന്നാക്കി. അല്പനേരം കഴിഞ്ഞപ്പോൾ ഭാൎഗ്ഗവിക്കു് ഒരുവിധം ബോധമുണ്ടായി അവളുടെ കഷ്ടാവസ്ഥയേ ഓൎത്തു വളരെ നേരം ഇരുന്നു വാവിട്ടു കരഞ്ഞു. ഒടുവിൽ ക്ഷീണംകൊണ്ടു അവൾ ആ ഞാമുറിയിൽ വെറും നിലത്തു കിടന്നു് ഉറങ്ങിപ്പോയി. അവൾ ഉണൎന്നപ്പോൾ നല്ല ഇരുട്ടായിക്കഴിഞ്ഞു. കഴിഞ്ഞ കഥയൊക്കെ ഒരു സ്വപ്നം പോലെയാണു് അവൾക്കു തോന്നിയതു്. പക്ഷെ അവളുടെ കൈവിലങ്ങു അവളുടെ തല്ക്കാലാവസ്ഥയേ അവളേ ബോധിപ്പിച്ചു ഝടുതി അവളുടെ ഹൃദയം തുടിച്ചു തുടങ്ങി. ആ മുറിയ്ക്കകത്തു കമിഴ്ന്നു കിടന്നു അവൾ ഈശ്വരനേ പ്രാൎത്ഥിച്ചു.

ഭാൎഗ്ഗവി:—ദൈവമേ! എനിയ്ക്കിനി ആരാണു് സഹായം?. ഈശ്വരസഹായം കൂടാതെ ഈ ആപത്തിൽ നിന്നു രക്ഷപ്പെടുവാൻ സാധിക്കയില്ല. ദൈവമേ! ഞാൻ നിൎദ്ദോഷിയെന്നുള്ളതു് എല്ലാവരെയും ബോധപ്പെടുത്തണേ! സാധുവായ എന്റെ പിതാവിനെ സമാധാനപ്പെടുത്തണേ! അദ്ദേഹത്തിനെ ഈ അപകടത്തിൽ നിന്നു രക്ഷിക്കണേ. എനിയ്ക്കുമാത്രം വേണെങ്കിൽ എന്തെങ്കിലും വന്നുകൊള്ളട്ടെ.

അവളുടെ അഛന്റെ സ്മരണയുണ്ടായപ്പോൾ ഭാൎഗ്ഗവി, വിങ്ങി വിങ്ങി കരയുവാൻ തുടങ്ങി. ഈ അവസ്ഥയിൽ അന്ധകാരമയമായ ആ നാമുറിക്കകത്തു സ്വല്പമായ വെളിച്ചത്തിന്റെ ഛായ കണ്ടു തുടങ്ങി. ചന്ദ്രൻ ഉദിച്ചുയൎന്നിരുന്നതുകൊണ്ടു് ആ മുറിയുടെ കിളിവാതലിൽ ഉണ്ടായിരുന്ന അഴികളുടെ ഇടയിൽക്കൂടി, നിലാവിന്റെ രശ്മികൾ ക്രമേണ പ്രവേശിച്ചു. സ്വല്പമായ ഈ വെളിച്ചം കൊണ്ടു് ഭാൎഗ്ഗവിയ്ക്കു് ആ മുറിക്കകത്തുണ്ടായിരുന്ന സാമാനങ്ങളേ തിരിച്ചറിയുവാൻ കഴിഞ്ഞു മുറിയുടെ ഒരററത്തു ഒരു മൺചട്ടിയും ഒരു ക്രൂസായും ഇരിപ്പുണ്ടായിരുന്നു. നിലത്തു വയ്ക്കോലാണു് വിരിച്ചിരുന്നതു്. വയ്ക്കോലിലാണു് താൻ കിടന്നിരുന്നതെന്നു് അപ്പോഴത്രേ ഭാൎഗ്ഗവിയ്ക്കു മനസ്സിലായുള്ളു്. ഇത്രനേരം കൂരിരുട്ടത്തു കിടന്നിരുന്നതുകൊണ്ടു് തല്ക്കാലമുണ്ടായ വെളിച്ചം അവൾക്കു് ഏതാണ്ടു് ആശ്വാസകരമായിരുന്നു. നിലാവു കാലത്തു് സ്വഭവനത്തിൽ അവളുടെ മുറിയ്ക്കകത്തുള്ള കിളിവാതലുകൾ തുറന്നിട്ടു് ചുററുമുള്ള തോട്ടത്തിലേ കോമളമായ കാഴ്ചകൾ കണ്ടു ആനന്ദിച്ചിരുന്ന അവസരങ്ങളേ അവൾ അപ്പോൾ സ്മരിച്ചു. "ഞാ

ചന്ദ്രരശ്മികളെത്തന്നെ ഇപ്പോൾ എന്റെ അഛനും കാണുന്നുണ്ടായിരിക്കുമോ എന്തോ?" എന്ന് അവൾ വിചാരിച്ചു. ഈ അവസരത്തിൽ, നല്ല സൌരഭ്യമുള്ള പുഷ്പങ്ങൾ ആ മുറിക്കകത്തുള്ളതുപോലെ അവൾക്കു തോന്നി. സൂക്ഷിച്ചു നോക്കിയപ്പോൾ അതു് തന്റെ തലമുടിയിൽ തിരുകിയിരുന്ന ചെറിയ പൂങ്കൊത്തിന്റെ സൌരഭ്യമായിരുന്നുവെന്നു് അവൾക്കു മനസ്സിലായി. അന്നു രാവിലേ രവിമംഗലത്തേയ്ക്കു അവൾ പോയ സമയം ചൂടിയതായിരുന്നു അതു്. അതിന്റെ സുഗന്ധം ഇനിയും നശിച്ചിട്ടില്ലായിരുന്നു. അതിൽ ഓരോ പൂവിനെയും എടുത്തു് നിലാവെളിച്ചത്തിൽ അവൾ സൂക്ഷ്മമായി പരിശോധിച്ചു. അപ്പോൾ അവളുടെ വിചാരങ്ങൾ ഇപ്രകാരമായിരുന്നു:—"കഷ്ടം! ഈശ്വരാ! ഇന്നു കാലത്തു് ഈ പുഷ്പങ്ങളെ പറിച്ചെടുത്ത സമയം എന്റെ വൈകുന്നേരത്തെ അവസ്ഥ ഇങ്ങനെ ആയിരിയ്ക്കുമെന്നു ഞാൻ ലേശമെങ്കിലും അറിഞ്ഞിരുന്നോ?"

ഈ ലോകത്തിൽ വല്ലതും ശാശ്വതമാണോ?. ഇന്നാക്കേ ഇന്നതേ സംഭവിക്കാവൂ എന്നു് ആർക്കും തീരുമാനിക്കാൻ പാടില്ല. എത്ര ക്ഷണത്തിൽ ഒരുവന്റെ സ്ഥിതി ഭേദപ്പെട്ടുപോകുന്നു. നിർദ്ദോഷമായ പ്രവൃത്തികൾ കൂടി മനുഷ്യർക്ക് ആപത്തുണ്ടാക്കുന്നുവല്ലോ. നമുക്കു അടുത്ത ക്ഷണത്തിൽ എന്തു സംഭവിക്കാൻ പോകുന്നുവെന്നു് ആർക്കെങ്കിലും അറിയുവാൻ കഴിയുമോ? അറിഞ്ഞാൽ തന്നെ അവയെ തടുക്കുവാൻ മനുഷ്യരാൽ സാദ്ധ്യമാകുമോ? ഇല്ല. ഈശ്വരൻ തന്നെ രക്ഷിക്കണം. അതുകൊണ്ടു് ദിവസംപ്രതി നാം ഈശ്വരനോടു പ്രാർത്ഥിക്കേണ്ടതെന്തെന്നാൽ "ദൈവമേ! എനിയ്ക്കു നേരിട്ടേയ്ക്കാവുന്ന ആപത്തുകളിൽ നിന്നു എന്നെ രക്ഷിക്കണമേ!" എന്നാണു്.

ആ പുഷ്പങ്ങളെ നോക്കിക്കൊണ്ടു ഭാർഗ്ഗവി വീണ്ടും ഇങ്ങനെ ചിന്തതുടങ്ങി:—"ഈ പുഷ്പങ്ങളെ കാണുമ്പോൾ എന്റെ അഛൻ എനിയ്ക്കു ചെയ്തിട്ടുള്ള തത്വോപദേശങ്ങൾ എന്റെസ്മരണയിൽ വരുന്നു. ആ ഉപദേശങ്ങളെ ഓർക്കുന്നതുകൊണ്ടു് ഇപ്പോൾ മനസ്സിനെത്ര സമാധാനമുണ്ടാകുന്നു."

ഇത്രയും കഴിഞ്ഞപ്പോൾ പെട്ടെന്നു ചന്ദ്രൻ മേഘമറഞ്ഞനായി. ഭാർഗ്ഗവിയ്ക്കു തന്റെ കയ്യിലിരുന്ന പുഷ്പത്തെപ്പോലും കാണ്മാൻ വഹിയാതായി. സ്വല്പനേരത്തേയ്ക്കു് ആ മുറിയ്ക്കകത്തു ഭയങ്കരമായ അന്ധകാരം നിറഞ്ഞു. എന്നാൽ ചന്ദ്രൻ വീണ്ടും

പ്രകാശിച്ചു. ഠരം സംഭവം കണ്ടു് ഭാർഗ്ഗവി ഇങ്ങനെയാണു് വിചാരിച്ചതു്. "നിരപരാധിയായ ഒരുവൻെറ അവസ്ഥയും ഇങ്ങനെതന്നെയാണു്. സ്വല്പകാലത്തേയ്ക്കു അവൻെറ വാസ്തവങ്ങൾ മറഞ്ഞിരുന്നേയ്ക്കാം. എന്നാൽ ഉടൻതന്നെയോ അല്പം കഴിഞ്ഞിട്ടോ അവ പ്രത്യക്ഷമാകതന്നെ ചെയ്യും. സംശയമാകുന്ന മേഘം ഇപ്പോൾ എന്നെ ഗാഢമായി മറച്ചിരിയ്ക്കുന്നു. എന്നാൽ ദൈവം അതിനെ മാററി എൻെറ വാസ്തവതത്വത്തെ പ്രകാശിപ്പിക്കാതിരിക്കയില്ല." ഠരം വിശ്വാസത്തോടു കൂടി ഭാർഗ്ഗവി ദണ്ഡനമസ്കാരം ചെയ്തു് ദൈവത്തെ പ്രാൎത്ഥിച്ചു. അതിൻെറ ശേഷം അവളുടെ തൃണമയമായ ശയ്യയിൽ കിടന്നുകൊണ്ടു് അവൾ ഠരംശ്വരസ്തോത്രങ്ങളേ മന്ദസ്വരത്തിൽ പാരായണംചെയ്വാൻ തുടങ്ങി. ഠരം അവസ്ഥയിൽ അവൾ സുഖനിദ്രയെ പ്രാപിച്ചു. അവളുടെ നിദ്രയിൽ അവൾക്കൊരു നല്ല സ്വപ്നമുണ്ടായി. ഏകാന്തമായ ഒരു മൈതാനത്തിൻെറ നടുവിലുള്ള അതിമനോഹരമായ തോട്ടത്തിൽക്കൂടെ നല്ല നിലാവത്തു അവൾ നടന്നുകൊണ്ടിരിയ്ക്കുന്നതായും ആ തോട്ടത്തിൻെറ ചുററും നിഴലിനായി വൃക്ഷങ്ങൾ നട്ടുവളൎത്തീട്ടുണ്ടായിരുന്നതായും അവൾക്കു തോന്നി. അപ്പോൾ ചന്ദ്രൻ അത്യന്തം ശോഭയോടെ പ്രകാശിച്ചിരുന്നു. ഠരം സ്ഥലത്തുവച്ചു പെട്ടെന്നു് അവളുടെ അഛനെ കണ്ടതുപോലെയും അവൾ അതിവേഗത്തിൽ ഓടി അഛൻെറ അടുക്കൽ ചെന്നതുപോലെയും അവൾക്കു തോന്നി. ഉടനേ ഭാർഗ്ഗവി കണ്ണുതുറന്നു. ഇതു് കേവലം സ്വപ്നമാണെന്നു അപ്പോളാണു് അവൾക്കു മനസ്സിലായതു്. എങ്കിലും അതും അവൾക്കു് അല്പം ആശ്വാസമുണ്ടാക്കി.

---

## അദ്ധ്യായം ൭.

"ഇരുന്നാലും മരിച്ചാലും ധൎമ്മം ഞാൻ വെടിയാധ്രുവം."

പിറേറദിവസം ഭാൎഗ്ഗവിയുടെ പേരിലുള്ള കേസ്സു വിസ്തരിക്കുന്നതിനായി അവളെ മജിസ്ത്രേട്ടിൻെറ അടുക്കലേയ്ക്കു കൊണ്ടുപോയി. മജിസ്ത്രേട്ടിൻെറ കച്ചേരി ഠാണാവിനോടു ചേൎന്ന ഒരു കെട്ടിടത്തിലായിരുന്നു. ഭാൎഗ്ഗവിയെ ഠരം കച്ചേരി മുമ്പാകെ ഹാ

ജരാക്കി. മജിസ്ട്രേട്ടു ഭാൎഗ്ഗവിയോട് അനേകം ചോദ്യങ്ങൾ ചോദിച്ചു. അവയ്ക്കൊക്കെ അവൾ സത്യമായ മറുപടിപറഞ്ഞു. താൻ നിൎദ്ദോഷിയാണെന്ന് അവൾ വീണ്ടും വീണ്ടും പറയുകയും കരയുകയും ചെയ്തു. ഇതെല്ലാം കേട്ടിട്ടും മജിസ്ട്രേട്ട് ഇങ്ങനെയാണ് പറഞ്ഞതു്. "അതൊന്നും പറവാനില്ല. നീയല്ലാതെ ആ മുറിയ്ക്കകത്തു വേറെ ആരും കടന്നിട്ടില്ല. നീ തന്നെ ആ മോതിരം എടുത്തിരിക്കണം. ഉടനെ സമ്മതിച്ചേക്കുന്നതാണു് നല്ലതു്" ഇത്രയും കേട്ടപ്പോൾ ഭാൎഗ്ഗവിയ്ക്കു് അതികഠിനമായ മനസ്താപമുണ്ടായി.

ഭാ:—"ഞാൻ പറഞ്ഞതിൽ കൂടുതലായി എനിക്കു് യതൊന്നും പറവാനില്ല. മോതിരം എന്റെ പക്കൽ ഇല്ല. ഞാൻ അതിനെ കണ്ടിട്ടുപോലുമില്ല"

മജി:—"മോതിരം നിന്റെ കയ്യിൽ വച്ചു് കണ്ട ആളുകൾ ഉണ്ടു്. അതിന്നു് നീ എന്തു സമാധാനം പറയുന്നു.

ഭാൎഗ്ഗവി:—ഒരിക്കലും ഇല്ല.—

൦ര൦ ഘട്ടത്തിൽ കമലമ്മയുടെ ഭൃത്യ കുഞ്ഞിയെ കൂട്ടിക്കൊണ്ടുവരുവാൻ മജിസ്ട്രേട്ടു ഉത്തരവു കൊടുത്തു.

കുഞ്ഞിക്കു ഭാൎഗ്ഗവിയുടെ പേരിൽ ഉണ്ടായിരുന്ന അസൂയാപൂൎവ്വമായ കാലുഷ്യത്തെപ്പറ്റി ഇതിനു മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ മോതിരം കാണാതെ പോയ അവസരത്തെ ഭാൎഗ്ഗവിയുടെ ദോഷത്തിനായിട്ടുപയോഗിക്കണമെന്നും ഈ ദുഷ്ടകരുതി. കുഞ്ഞി രവിമംഗലത്തു് പലരോടും അന്നുതന്നെ ഈ വിധത്തിൽ സംസാരിച്ചിട്ടുണ്ടായിരുന്നു. "ആ പൂക്കാറി പെണ്ണുതന്നെ മോതിരം മോട്ടിച്ചതു്. അവളു പോവുമ്പം ഞാങ്കണ്ടല്ല്. അവളെ കയ്യി കല്ലുവച്ച ഒരു മോതിരം കിടക്കണതു് ഞാങ്കണ്ടു. എന്നെക്കണ്ടപ്പം പയ്യെ മോതിരത്തിനെ ഒളിച്ചേ കളഞ്ഞു. എനിക്കു് ഉടനെ തമിശയം ഒണ്ടായി. പിന്നെ ഞാമ്പറഞ്ഞില്ലെന്നേ ഒള്ളു. അവളു കൊച്ചമ്മേരെ സേവക്കാറിയല്ല്യോ. കൊച്ചമ്മ കൊടുത്തായിരിക്കാമെന്നല്ല്യോ ഞാം വിചാരിച്ചത്. എന്റെ നല്ലകാലം! ഞാനന്നു മുറിക്കകത്തേ കേറീല്ലാ. എങ്കിലും ആ അരുമ്പാവി കള്ളിചെയ്ത വേല. നല്ല ആളുകളെ കൂടെ തമിശയിപ്പാനല്ല്യോ."

കുഞ്ഞി ഒരു സാക്ഷിയുടെ നിലയിൽ മജിസ്ട്രേട്ടിന്റെ മുമ്പാകെ ഇതുപോലെ തന്നെ മൊഴികൊടുത്തു. കച്ചേരിയിൽവ

ച്ചു അവൾ ഭാൎഗ്ഗവിയോടു നേരിട്ടു "മോതിരം നിന്റെ കയ്യിലുണ്ട്. നിന്റെകയ്യിവച്ച് ഞാനതു കണ്ടിട്ടുണ്ട്." എന്നു കൂടി പറഞ്ഞു.

മനഃപൂൎവ്വമായ ഈ അപരാധം കേട്ടയുടനെ ഭാൎഗ്ഗവി വല്ലാതെയൊന്നു ഞെട്ടിപ്പോയി. എങ്കിലും അവൾ ധൈൎയ്യത്തെ അവലംബിച്ചിങ്ങനെ പറഞ്ഞു "കുഞ്ഞിയക്കാ; നിങ്ങൾ പറഞ്ഞതു കള്ളമാണെന്ന് നിങ്ങൾക്കുതന്നെ അറിയാമല്ലോ. ആ മോതിരം നിങ്ങൾ എന്റെ കയ്യിൽവച്ച് ഒരിക്കലും കണ്ടിട്ടില്ല. നിങ്ങൾക്ക് യാതൊരു ദോഷവും ചെയ്യാത്ത ഒരു സാധുവിനെ അപകടത്തിലാക്കുന്നതിനുവേണ്ടി നിങ്ങൾ ഈ വിധത്തിൽ കള്ളസ്സാക്ഷി പറയുന്നുവല്ലോ." ഭാൎഗ്ഗവിയുടെ ഈ വാക്കുകൾ കേട്ടിട്ടും കുഞ്ഞിയ്ക്കു് യാതൊരു കുലുക്കവുമുണ്ടായില്ല. വീണ്ടും മജിസ്ത്രേട്ടു് ചോദിച്ചതിന് അവൾ ആദ്യം പറഞ്ഞതുപോലെതന്നെ മൊഴികൊടുത്തു.

മജി:—നിന്റെ പേരിൽ ഇപ്പോൾ കുററം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. തെളിവുകളെല്ലാം നിനക്കു വിരോധമായിട്ടാണ്. രവിമംഗലത്തെ വേലക്കാറി നിന്റെ കയ്യിൽവച്ച് മോതിരം കണ്ടിട്ടുള്ളതായി സത്യംചെയ്തു് മൊഴികൊടുത്തിരിക്കുന്നു. ഇനി ആ മോതിരത്തിനെ എവിടെ ഒളിച്ചുവച്ചിരിക്കുന്നു എന്നുള്ളതു് പറഞ്ഞേയ്ക്കുക.

താൻ മോതിരം കണ്ടിട്ടുകൂടിയും ഇല്ലെന്നുതന്നെ വീണ്ടും ഭാൎഗ്ഗവി പറഞ്ഞു. അപരിഷ്കൃതമായ അക്കാലത്തെ നടപടിപ്രകാരം പുള്ളികളെ കുററം സമ്മതിപ്പിക്കുന്നതിന് ഠാണാനായക്കന്മാരുടെ മുമ്പാകെവച്ച് ദേഹോപദ്രവം ചെയ്യുക പതിവായിരുന്നു. ആ നടപടി അനുസരിച്ച് കുററം സമ്മതിപ്പിക്കുന്നതിന് മജിസ്ത്രേട്ടു് ഉത്തരവുകൊടുത്തു. ഭാൎഗ്ഗവിയെക്കൊണ്ടു് കച്ചേരിമുമ്പാകെ കുററം സമ്മതിപ്പിക്കുവാൻ രാജഭടന്മർ ശ്രമിച്ചു. പക്ഷേ "ഞാൻ നിരപരാധിയാണെ"ന്നുതന്നെ അവൾ വീണ്ടും പറഞ്ഞുകൊണ്ടിരുന്നു. നിഷ്ഫലമെന്നുകണ്ടു് രാജഭടന്മാർ വീണ്ടും അവളെ തടവുമുറിയിലാക്കി. അന്നത്തെ ദിവസവും ഭാൎഗ്ഗവി തടവുമുറിയിൽ കിടന്നുതന്നെ കഴിച്ചുകൂട്ടി. ദൈവം തന്റെ നിരപരാധിതത്വത്തെ വെളിപ്പെടുത്തുമെന്നുള്ള വിശ്വാസം അവൾക്കു് അപ്പോഴും ഉണ്ടായിരുന്നു. പിറേറദിവസവും ഭാൎഗ്ഗവിയെ മജിസ്ത്രേട്ടിന്റെ മുമ്പാകെ ഹാജരാക്കി ഭീഷണികളൊന്നുംകൊണ്ടു് ഫലമില്ലെന്ന് കണ്ടപ്പോൾ മജിസ്ത്രേട്ടു് ഉപായത്തിൽ അവളെക്കൊ

ണ്ടു് കുററം സമ്മതിപ്പിക്കാമെന്നുനിശ്ചയിച്ചു.

മജി:—"കേസിന്റെ നിലയ്ക്കു നിന്നെ കൊലപ്പെടുത്തുവാൻ വിധിക്കേണ്ടതായിത്തന്നെയിരിക്കുന്നു. പക്ഷെ മോതിരം എവിടെ വച്ചിരിക്കുന്നു എന്നുള്ളതു് പറയാമെങ്കിൽ നിന്നെ വെറുതെ വിട്ടേയ്ക്കാം. നിനക്കു യാതൊരു ശിക്ഷയും ഉണ്ടാവില്ല.

മജിസ്ത്രേട്ടിന്റെ ഈ ഉപായംകൊണ്ടും യാതൊരു ഫലവുമുണ്ടായില്ല. ഭാർഗ്ഗവിക്കു് അവളുടെ അച്ഛനെ അത്യന്തം സ്നേഹമാണെന്നറിഞ്ഞതുകൊണ്ടു് മജിസ്ത്രേട്ടിന്റെ ബുദ്ധിയിൽ ഇനിയൊരുപായം കൂടി തോന്നി ഭാർഗ്ഗവിയോടിങ്ങനെ പറഞ്ഞു.

മജി:—"നീ ഇങ്ങനെ നിർബന്ധമായിരിക്കയാണെങ്കിൽ നിന്റെ അച്ഛനേക്കൂടെ ശിക്ഷിക്കുന്നതായിരിക്കും. ആ വൃദ്ധന്റെ പേരിൽ ദയവു തോന്നിയെങ്കിലും നിനക്കു കുററം സമ്മതിക്കരുതോ. നിന്നെ മോഷണത്തിനു സഹായിച്ച കുററത്തിനു് അവനെ തൂക്കമരത്തിൽ കയററിയേക്കുന്നുണ്ടു്" ഈ വാക്കുകൾ കേട്ടപ്പോൾ ഭാർഗ്ഗവിയുടെ മനോധൈര്യം തീരെ നശിച്ചു. അവൾ മോഹാലസ്യപ്പെട്ടു് നിലത്തു വീഴുമെന്നുള്ള സ്ഥിതിയിലായി. ഉടനെ വീണ്ടും മജിസ്ത്രേട്ടുപറഞ്ഞു:—

മജി:—നീ മോതിരം എടുത്തിട്ടുണ്ടെന്നു് സമ്മതിച്ചേയ്ക്കുക. "ഉണ്ടു്" എന്നുമാത്രം നീ പറഞ്ഞാൽ മതി. ആ ഒരൊററ വാക്കുകൊണ്ടു് നിനക്കു നിന്റെ അച്ഛനെ രക്ഷപ്പെടുത്തുവാൻ കഴിയും.

ഭാർഗ്ഗവി വലുതായ സങ്കടത്തിലായി അവൾ അല്പനേരം ഒന്നും മിണ്ടാതെ നിന്നു. "ഞാൻ മോതിരം എടുത്തു, പക്ഷേ അതു് റോഡിൽ കളഞ്ഞുപോയി" എന്നു പറഞ്ഞേയ്ക്കട്ടയോ എന്നുകൂടി അവൾ ആലോചിച്ചു എങ്കിലും ഉടനെ അവൾ വിചാരിച്ചു "എന്തു്; ഒരിക്കലും പാടില്ല. അസത്യം പറയുന്നതിനേക്കാൾ മരിക്കുന്നതുതന്നെ നല്ലതു്. അധമ്മം പ്രവൃത്തിച്ചെങ്കിൽ മാത്രമേ എന്റെ അച്ഛനെ രക്ഷിപ്പാൻ കഴികയുള്ളുവെങ്കിൽ എനിയ്ക്കു് അച്ഛനെ രക്ഷിപ്പാൻ നിവൃത്തിയില്ല, എന്നാലും ദൈവം ഇതറിയാതെ വരികയില്ലല്ലോ. ഈശ്വരാ! ഞങ്ങളിൽ കരുണയുണ്ടാകണേ" എന്നിങ്ങനെ അവൾ ധീരതയെ അവലംബിച്ചു. ഉടനെ ഭാർഗ്ഗവി നിർഭയമായും ഉച്ചത്തിലും കോടതിയോടു പറഞ്ഞു:—

ഭാർഗ്ഗ:—"ഞാൻമോതിരംഎടുത്തു എന്നു് പറയുന്നുവെങ്കിൽ

അതു് അസത്യമാണു്. മരണശിക്ഷയിൽനിന്നു രക്ഷപ്പെടുന്നതിനുവേണ്ടിപ്പോലും ഞാൻ അസത്യം പറകയില്ല. പക്ഷെ എനിയ്ക്കൊരപേക്ഷമാത്രമുണ്ടു്. എന്നെ മാത്രം കൊല്ലാൻ വിധിച്ചിട്ടു് നിങ്ങൾ തൃപ്തിപ്പെട്ടുകൊള്ളണം. എന്റെ അച്ഛനെ രക്ഷിക്കുവാൻ വേണ്ടി ഞാൻ സന്തോഷമായി മരിച്ചുകൊള്ളാം."

ഇത്രയും കേട്ടപ്പോൾ പ്രകൃത്യാ ക്രൂരനായിരുന്ന മജിസ്ട്രേട്ടു പോലും ആർദ്രചിത്തനായി. അയാൾ പിന്നീടു് യാതൊന്നും സംസാരിച്ചില്ല. ഭാർഗ്ഗവിയെ തടവുമുറിയിലേയ്ക്കു് കൊണ്ടുപോകുന്നതിനാജ്ഞനൽകി കോടതിപിരിഞ്ഞു.

---

## അദ്ധ്യായം ൬.

---

"മലിനം വസനദ്വയം; വ്രതത്താൽ
മെലിവേററം; കുഴൽകററയൊററയായി."

മജിസ്ട്രേട്ടു കുമാരപിള്ള ഒരു വലിയ കുടുംബത്തിൽ ജനിച്ചയാളാണു്. അദ്ദേഹത്തിന്റെ വീടു് ഇരവിപുരത്തുതന്നെയാണു്. സക്കാരുദ്യോഗത്തിലുള്ള അവസ്ഥയെ മാത്രം വിചാരിച്ചാണു് ഠരം ജോലിയിൽ പ്രവേശിച്ചതു്. സത്യമറിയാതെ കേസു തീരുമാനിയ്ക്കുന്നതിനു് അദ്ദേഹത്തിനു് വളരെ മടിയുണ്ടായിരുന്നു. ഒരു സക്കാരുദ്യോഗസ്ഥന്റെ ന്യായമായ ധർമ്മത്തെ നടത്തി അതുകൊണ്ടുണ്ടാകുന്ന യശസ്സിലും ചാരിതാർത്ഥ്യത്തിലും കുമാരപിള്ളയ്ക്കു വളരെ മോഹം ഉണ്ടായിരുന്നു. അതുകൊണ്ടു് അദ്ദേഹം സത്യവിരോധമായും ന്യായരഹിതമായും തന്റെ ഉദ്യോഗനിലയിൽ യാതൊന്നും പ്രവൎത്തിയ്ക്കാറില്ല.

രവിമംഗലത്തെ മോതിരക്കേസ്സു് മജിസ്ട്രേട്ടിനെ വലിയ കുഴക്കിലാക്കി. ഒരു മോഷണക്കററം തെളിയിയ്ക്കുവാൻ ശ്രമിച്ചിട്ടു ദിവസം മൂന്നായി. എന്നിട്ടും യാതൊരു തുമ്പും ഉണ്ടായിട്ടില്ല. വേറെ ആരെക്കുറിച്ചെങ്കിലും സ്വല്പമായ സംശയം ഉണ്ടായിരുന്നെങ്കിൽ ഭാർഗ്ഗവിയെ നിർദ്ദോഷിയെന്നു വിചാരിയ്ക്കാമായിരുന്നു. ഠരം ചെറിയ പെൺകുട്ടി ഇക്കാര്യത്തിൽ ഇത്ര നിർബന്ധമായി കളവുപറയുമെന്നു വിചാരിക്കുന്നതു ന്യായമല്ല. പക്ഷേ അവളുടെ പേരിൽ തെളിവു വളരെ ബലമായിരിയ്ക്കുയും ചെയ്യുന്നു.

അതുകൊണ്ടു അവൾതന്നെ മോതിരമെടുത്തിരിയ്ക്കണമെന്നു വീണ്ടും മജിസ്ത്രേട്ടിനു തോന്നി. ഏതായാലും കഴിയുന്നിടത്തോളം തെളിവുകൾ ശേഖരിയ്ക്കുതന്നെയെന്നു തീൎച്ചയാക്കി രവിമംഗലത്തുപോയി ഒരു അന്വേഷണം കൂടി നടത്തി വല്ല ലക്ഷ്യവും കിട്ടിയാൽ നന്നായല്ലോ എന്നു വിചാരിച്ചു. അവിടെ ചെന്നു നാരായണിപ്പിള്ള കൊച്ചമ്മയോടു മോതിരം മോഷണം പോയ ദിവസത്തെ വൎത്തമാനങ്ങളെ പററി അനേകം ചോദ്യങ്ങൾ ചെയ്തു. വേലക്കാരി കുഞ്ഞിയോടു ഒരിക്കൽ കൂടി മൊഴിവാങ്ങിച്ചു. സ്വന്ത ഗൃഹത്തിലേയ്ക്കു മടങ്ങിവന്നതിന്റെ ശേഷവും കുമാരപിള്ള അന്നു മുഴുവൻ ഈ കേസ്സിനെപററി തന്നെ ആലോചിച്ചുകൊണ്ടിരുന്നു. ഒടുവിൽ അന്നു വൈകുന്നേരം ഉമ്മിണിപ്പിള്ള ആശാനെ തന്റെ മുമ്പാകെ ഹാജരാക്കണമെന്നാജ്ഞാപിച്ചു.

അതനുസരിച്ചു ആശാനെ മജിസ്ത്രേട്ടിന്റെ മുമ്പാകെ ഹാജരാക്കി.

മജി—ആശാനേ! ഞാൻ കുറേ കഠിനനാണെന്നു നിങ്ങൾ വിചാരിയ്ക്കുമായിരിക്കാം. എന്നാൽ ഞാൻ ന്യായം നടത്തുക മാത്രമാണു ചെയ്യുന്നതു്. അക്രമമൊന്നും പ്രവൎത്തിക്കുന്നതു എന്റെ ശീലമല്ല. നിങ്ങളുടെ മകളേ വെറുതെ ദോഷപ്പെടുത്തണമെന്നുള്ള വിചാരം എനിക്കു ലവലേശമില്ല. ഗൃഹപ്പിഴയ്ക്കു് അവളുടെ പേരിൽ തെളിവു വളരെ ബലമായിട്ടുണ്ടായിരിയ്ക്കുന്നു. ചട്ടപ്രകാരം അവളേ അതികഠിനമായി ശിക്ഷിക്കേണ്ടതായ് തീൎന്നിരിയ്ക്കുന്നു. രവിമംഗലത്തെ വാല്യക്കാറി കുഞ്ഞിയുടെ സാക്ഷിമൊഴി നിങ്ങളുടെ മകൾക്കു വളരെ വിരോധമായിട്ടാണു്; എങ്കിലും കുററം സമ്മതിച്ചു മോതിരം തിരിയെ കൊടുക്കുന്ന പക്ഷം, വളരെ ചെറുപ്പമായതുകൊണ്ടു നിങ്ങളുടെ മകൾക്കു ഇപ്പോൾ മാപ്പുകിട്ടുവാൻ എളുപ്പമുണ്ടു്. നേരേമറിച്ചു കുററം വിസമ്മതിയ്ക്കുന്ന പക്ഷം അവൾക്കു രക്ഷകിട്ടുവാൻ യാതൊരു മാൎഗ്ഗവും ഇല്ല. അതുകൊണ്ടു ആശാൻ ചെന്നു മകളേ ഒന്നു ഗുണദോഷിയ്ക്കണം. അവൾ മോതിരം തിരിയെക്കൊടുത്തേയ്ക്കട്ടേ. അവൾക്കു യാതൊരു ദോഷവും വരുകയില്ലെന്നു ഞാൻ ഏററു പറയുന്നു. നിങ്ങൾ അവളുടെ അച്ഛനാണു്; നിങ്ങളുടെ ഉപദേശം അവൾ അനുസരിക്കാതിരിയ്ക്കില്ല. നിങ്ങൾക്കു അവളെക്കൊണ്ടു കുററം സമ്മതിപ്പിയ്ക്കാൻ കഴികയില്ലെങ്കിൽ ഒരു കാൎയ്യം തീരുമാനമാകുന്നു. നിങ്ങളുംകൂടി ഒരം കുററം ചെയ്യുന്നതിനു അവളെ ഉത്സാഹിപ്പിച്ചിട്ടുണ്ടെ

ന്നവരും. മോതിരം കിട്ടിയില്ലെങ്കിൽ നിങ്ങൾക്കു വലുതായ ദോഷമാണ്

ആശാൻ:—ഞാൻ അവളോടു വേണ്ട ഉപദേശം ചെയ്യാം. പക്ഷെ അവൾ മോതിരം മോഷ്ടിച്ചിട്ടില്ലെന്നു എനിയ്ക്കു നിശ്ചയമുണ്ടു്. അതുകൊണ്ടു അവൾ കുററം സമ്മതിക്കേണ്ടതായിട്ടൊന്നും ഇല്ല. എങ്കിലും ഞാൻ അവളോടു ഒന്നുകൂടി സംസാരിച്ചുനോക്കാം. അവൾ നിർദ്ദോഷിയായിരുന്നിട്ടും ശിക്ഷ അനുഭവിയ്ക്കണമെന്നാണു തീരുമാനമെങ്കിൽ അങ്ങിനെ വരട്ടേ. ഏതായാലും അവളെ ഒന്നു കാണുന്നതിനു എനിയ്ക്കു അനുവാദം തരുന്നതു് ഒരു വലിയ അനുഗ്രഹമാണ്.

ശിപായിമാർ ആശാനെ ഠാണാമുറിയിലേയ്ക്കു നടത്തിക്കൊണ്ടുപോയി. ആശാനെ ഭാർഗ്ഗവി കിടന്നിരുന്ന മുറിയ്ക്കകത്താക്കി ഒരു വിളക്കും അവിടെ കത്തിച്ചുവച്ചു മുറി പൂട്ടി ശിപായിമാർ പുറത്തു പോന്നു. ആ മുറിയ്ക്കകത്തു ഒരു മൂലയിൽ ഒരു ചട്ടിയിൽ കുറെ ചോറും ഒരു മൺപാത്രത്തിൽ കുറെ വെള്ളവും ഭാർഗ്ഗവിയ്ക്കു ആഹാരാത്ഥം വച്ചിട്ടുണ്ടായിരുന്നു. പക്ഷെ അവൾ യാതൊരാഹാരവും കഴിച്ചിട്ടില്ലായിരുന്നു. ഭാർഗ്ഗവി സുഖമായിട്ടു ഉറങ്ങുകയായിരുന്നു. മുറിയ്ക്കകത്തു കാലടികളുടെ ശബ്ദം കേട്ടപ്പോൾ അവൾ ഉണർന്നു. വെളിച്ചം ഉണ്ടായിരുന്നതുകൊണ്ടു തന്റെ അച്ഛൻ വന്നിരിയ്ക്കുന്നു എന്നു അവൾക്കു് ഉടനേ മനസ്സിലായി. അവൾ വേഗത്തിൽ എഴുന്നേററു ആശാനേ ആലിംഗനം ചെയ്തു. രണ്ടുപേരും സ്വല്പനേരത്തേയ്ക്കു യാതൊന്നും സംസാരിക്കാൻ വഹിയാതെ കരഞ്ഞുകൊണ്ടിരുന്നു ഒടുവിൽ താൻ അവിടെ വന്ന കാൎയ്യത്തേ പററി ആശാൻ ഭാർഗ്ഗവിയോടു പറഞ്ഞു.

ഭാർഗ്ഗവി:—അച്ഛാ, ഇനിയും അച്ഛനു എന്നേ സംശയമുണ്ടോ. എന്റെ അച്ഛൻ പോലും എന്നെ വിശ്വസിക്കാത്ത നിലയായോ? എന്നെ വിശ്വസിക്കണേ! ഞാൻ കള്ളിയല്ല.

ആശാൻ:—പരിഭ്രമിയ്ക്കാതിരിയ്ക്കു മകളേ! ഞാൻ നിന്നെ പൂൎണ്ണമായി വിശ്വസിക്കുന്നു. ഞാൻ ഒരു നിമിഷത്തേയ്ക്കു പോലും നിന്നെ സംശയിച്ചിട്ടില്ല. മജിസ്ത്രേട്ടു ഉത്തരവായതുപോലെ നിന്നോടു പറവാൻ ഞാൻ ഇപ്പോൾ വന്നു എന്നു മാത്രമേയുള്ളൂ.

ഠരം അല്പ ദിവസങ്ങൾ കൊണ്ടു തന്റെ മകളിൽ ഉണ്ടായ മാററത്തേ കണ്ടു് ആശാന്റെ നെഞ്ചു തകൻന്നുപോയി. അവളു

ടെ കവിൾത്തടങ്ങൾ വിളറി താഴ്ന്നുപോയി. കണ്ണുകൾ ചുവന്നു നീർകൊണ്ടിരിയ്ക്കുന്നു. തലമുടി ചെമ്പിച്ചു ചിന്നിക്കിടന്നിരുന്നു. ഈ കാഴ്ച കണ്ടു ആശാൻ ഇങ്ങനെ പറഞ്ഞു.

ആശാൻ—രാമനേ; ഇതു ദൈവത്തിന്റെ കട്ടകയ്യായിപ്പോയി. നീ വളരെ സങ്കടങ്ങൾ അനുഭവിച്ചു. ഇനിയും ഇതിലധികം എന്തെല്ലാമോ വരുവാനും ഇരിയ്ക്കുന്നു. നീ നിർദ്ദോഷിയാണെന്നുള്ളതു് അവർക്ക് ഒന്നുകൊണ്ടും വിശ്വാസം വരുന്നില്ല. അവർ എന്തെങ്കിലും ചെയ്തുകൊള്ളട്ടേ. നീ ധൈര്യമായിരിയ്ക്കണം. നിന്നേ കൊന്നുകളവാൻ കൂടി അവർക്ക് അധികാരമുണ്ടെന്നുള്ളതു് നിനക്കറിയാമല്ലോ.

ഭാ:—അച്ഛാ, എന്നെക്കുറിച്ചു എനിയ്ക്കു യാതൊരു ഭയവും ഇല്ല. അച്ഛനെ വിട്ടേയ്ക്കുമെങ്കിൽ അവർ എന്നേ എന്തു ചെയ്താലും ഞാൻ അനുഭവിച്ചു കൊള്ളാം. അവർ അച്ഛനേയും ഉപദ്രവിക്കുന്നല്ലോ. അച്ഛനേയും കൊന്നുകളയുമെന്നാണു് മജിസ്ത്രേട്ടു എന്നോടു ഇന്നലെ പറഞ്ഞതു്. കഷ്ടം! എനിയ്ക്കു അതു വിചാരിയ്ക്കുവാൻ പോലും വയ്യാ.

ആശാൻ:—ഭാർഗ്ഗവീ. നീ സമാധാനമായിരിയ്ക്കു്. എന്നേക്കുറിച്ചു നീ യാതൊന്നും ഭയപ്പെടേണ്ട. നിന്നേ പരീക്ഷിയ്ക്കാൻ വേണ്ടിയാണു മജിസ്ത്രേട്ടു അങ്ങനെ പറഞ്ഞതു്. എനിയ്ക്കു ആപത്തൊന്നും ഇല്ല. നിന്റേ കാര്യം അങ്ങനെയല്ല.

ഭാർഗ്ഗ:—എന്നാൽ സാരമില്ല. എനിയ്ക്കു സമാധാനമായി. അച്ഛൻ രക്ഷപ്പെട്ടുമെങ്കിൽ എനിയ്ക്കു മരിയ്ക്കാൻ പോലും മടിയില്ല. ഞാൻ ഈശ്വരനേ പ്രാപിച്ചുകൊള്ളാം. സ്വർഗ്ഗത്തിൽ എനിയ്ക്കു എന്റേ അമ്മയേയും കാണാമല്ലോ. എനിയ്ക്കു പിന്നേ പരമാനന്ദമായി.

ഈ വാക്കുകൾ സാധുവായ ആശാന്റെ ഹൃദയത്തിൽ അതിശക്തിയോടെ പതിഞ്ഞു. അയാൾ ഒരു കൊച്ചുകുട്ടിയെപ്പോലെ കരയുവാൻ തുടങ്ങി.

ആശാൻ:—ദൈവം തന്നെ സഹായം. എന്റെ കുഞ്ഞേ നിനക്കു ഈ ധൈര്യം എങ്ങനേ ഉണ്ടായി. പക്ഷേ എന്റെ അവസ്ഥ നീ ആലോചിച്ചു നോക്കു്. എനിയ്ക്കു ഈ ലോകത്തിൽ സർവ്വസ്വവും നീ തന്നെയല്ലേ. നിന്നെ കൂടാതെ ഞാൻ എങ്ങനേ കഴിച്ചുകൂട്ടും. ദൈവേശ്ഛപോലെയെല്ലാം വരട്ടേ. എങ്കിലും മരണശിക്ഷയേ പോലും ഭയന്നു അധൎമ്മം പ്രവൎത്തിച്ചുകൂടാ. പാപം ചെയ്തുകൊണ്ടു ജീവിച്ചിരിക്കുന്നതിനേക്കാൾ

സദ്വൃത്തനായിരുന്ന മരിക്കുന്നതു തന്നെ നന്ന്. ആകപ്പാടെ നോക്കുമ്പോൾ നിഷ്ഠുരന്നമായ ഠരം ലോകത്തിൽ നിന്നു കഴിയുന്നത്ര വേഗത്തിൽ വിരമിയ്ക്കുന്നതു തന്നെ ഉത്തമം. ഇനിയും ജീവിച്ചിരുന്നാൽ ഇതിലധികം എന്തെല്ലാം അനുഭവിയ്ക്കേണ്ടി വരുന്നോ? കുഞ്ഞേ! നിന്റെ ഠരം സംകടാവസ്ഥയിൽ നിനക്കു വേണ്ട മനോധൈര്യം ഠരംശ്വരൻ തന്നെ നൽകട്ടേ.

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോളേയ്ക്കു ആശാന്റെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി. അല്പനേരം ഒന്നും സംസാരിക്കാൻ പാടില്ലാതെ ആ വൃദ്ധൻ അങ്ങനെ തന്നെ നിന്നുപോയി. പിന്നീട്ട ഇങ്ങനെ പറഞ്ഞു:—

ആശാൻ:—മകളേ! ഇനിയൊരുസംഗതികൂടിയുണ്ട്. വേലക്കാരികുഞ്ഞി നിനക്കു വിരോധമായി മൊഴികൊടുത്തിരിക്കുന്നു. നിന്നെ ശിക്ഷിയ്ക്കുന്നുഎങ്കിൽ അതു് അവളുടെ മൊഴിയേഅടിസ്ഥാനമാക്കിയായിരിയ്ക്കും. എന്തുചെയ്യാം. എങ്കിലും നിനക്കു ഒരുവേള മരിക്കേണ്ടിവന്നാൽകൂടി അവളേക്കാൾ ഭാഗ്യമുള്ളവൾ നീതന്നെയാണു് സംശയമില്ല എന്തുകൊണ്ടെന്നാൽ അപരാധിയായ ഒരു മനസ്സാക്ഷിയോടുകൂടി ജീവിച്ചിരിയ്ക്കുന്നതിനേക്കാൾ നല്ലതു് നിർദ്ദോഷിയെന്നുള്ള വിശ്വാസത്തോടുകൂടി മരിയ്ക്കുന്നതു തന്നെ.

ഭാർഗ്ഗവി:—അച്ഛാ! എനിയ്ക്കു കുഞ്ഞിയക്കന്റെ പേരിൽ കാലുഷ്യമേ ഇല്ല. നേരേമറിച്ചു അനുകമ്പയാണുള്ളതു്. അവരുടെ പാപകർമ്മത്തേപ്പററി ആലോചിയ്ക്കുമ്പോൾ അവൾക്കു തന്നെ മനസ്താപമുണ്ടാകുമല്ലോ. ദൈവം അവൾക്കു നല്ലബുദ്ധിവരുത്തട്ടേ.

ഇത്രയും സംഭാഷണം നടന്നുകഴിഞ്ഞപ്പോൾ ഒരുശിപായി മുറിയ്ക്കകത്തുകടന്നുവരുന്ന ശബ്ദംകേട്ടു.

ആശാൻ:—കുഞ്ഞേ! ഇനി നാംതമ്മിൽ പിരിയേണ്ടിയിരിയ്ക്കുന്നു. ദൈവം നിന്നെ കാത്തുകൊള്ളട്ടേ. ഠരംശ്വരകാരുണ്യത്തിൽ സർവ്വദാ വിശ്വസിച്ചുകൊള്ളുക. എനിയ്ക്കു ഒരുവേളഇനിമേൽ നിന്നെക്കാണ്മാൻ സംഗതിയായില്ലെങ്കിൽ നമുക്കു സ്വർഗ്ഗത്തിൽവച്ചു ഒരുമിച്ചുചേർന്നുകൊള്ളാം. നിന്നേക്കൂടാതെ എനിയ്ക്കു ജീവിച്ചിരിപ്പാൻ സാധിയ്ക്കയില്ല.

ശിപായി ആശാനോടു സമയമായി എന്നു പറഞ്ഞു.

ഭാൎഗ്ഗവി ആശാനേ വിട്ടുമാറാതെ നിന്നു. പക്ഷേ ആശാൻ സാവധാനത്തിൽ അവളേ മാററിനിറുത്തി. അവളുടെ നിറുകയിൽ ഒന്നുചുംബിച്ചു. ഇതു തൻെറ അവസാനത്തേ ചുംബനമാണെന്നു ആശാൻ നിശ്ചയിച്ച് അവിടെനിന്നുതിരിച്ചു. ഭാൎഗ്ഗവി തൽക്ഷണം മോഹാലസ്യപ്പെട്ടു നിലത്തുവീണു. ആശാനെവീണ്ടും മജിസ്ത്രേട്ടിൻെറമുമ്പാകെ ഹാജരാക്കി. ആശാൻ മജിസ്ത്രേട്ടിനോടു ഇങ്ങനെ തെഴുതറിയിച്ചു.

"എൻെറമകൾ നിൎദ്ദോഷിയാണെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ഞാൻ സത്യംചെയ്യാം."

മജി:—എന്തുചെയ്യാം. ഇനി എനിയ്ക്കു വിധിപറവാൻ താമസിച്ചുകൂടാ. കേവലം തൻേറയും തൻെറ മകളുടേയും വാക്കിനേവിശ്വസിച്ച് എനിയ്ക്കു ഒരു തീരുമാനം ചെയ്യാൻ നിവൃത്തിയില്ല. എൻേറതീരുമാനം കേസ്സിലുള്ളതെളിവിനേ അനുസരിച്ചും ചട്ടപ്രകാരവും ആയിരിയ്ക്കുന്നതാണ്.

---

## അദ്ധ്യായം ൭.

"മിണ്ടാതെ നടകൊണ്ടാലും
വനവാസത്തിനു മമ
നാട്ടിതിലിരിക്കിലോ
ഉണ്ടാമധൎമ്മവുമന്യതോദിതവും."

കേസ്സിൻെറ തീരുമാനം അറിയുന്നതിനു കരക്കാരെല്ലാവരും വളരെ കൌതുകത്തോടുകൂടിയിരുന്നു. ഭാൎഗ്ഗവിയ്ക്കു ഒരുവേള മരണശിക്ഷതന്നെ വിധിച്ചേക്കുകയില്ലേയെന്നു പലരും ശങ്കിച്ചു. എന്തെന്നാൽ അക്കാലങ്ങളിൽ മോഷണക്കുററത്തേ അത്രമാത്രം കഠോരമായിട്ടാണ് ഗണിച്ചിരുന്നതു്. ഇത്ര കഠിനമായ ശിക്ഷ ഭാൎഗ്ഗവി അനുഭവിക്കേണമെന്നു രവിമംഗലത്തേ കാരണവൎക്കുകൂടി ആഗ്രഹമില്ലായിരുന്നു. എന്തുചെയ്യാം! ഇനി നിവൃത്തിയില്ലല്ലോ. നാരായണിപ്പിള്ള കൊച്ചമ്മയ്ക്കും കമലമ്മയ്ക്കും കേസ്സിൻെറ കലാശം ഇങ്ങനെയായിരിക്കുമെന്നുള്ള വിചാരം ഉണ്ടായില്ല. ഭാൎഗ്ഗവിയ്ക്കു മാപ്പുകൊടുത്താൽ കൊള്ളാമായിരുന്നുവെന്ന് അവർ ഇപ്പോൾ ആഗ്രഹിച്ചു. വല്ലവിധത്തിലും അതിനായി

ശ്രമിക്കണമെന്നു അവർ പലരോടും അപേക്ഷിച്ചു. സാധുവായ ഉമ്മിണിപ്പിള്ള ആശാനു വേറെ യാതൊരു നിവൃത്തിയും ഇല്ലായിരുന്നതുകൊണ്ടു് "എന്റെ കുട്ടിയെ രക്ഷിക്കണേ! ദൈവമേ!" എന്നു സദാ ഈശ്വരനെ പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

തന്നെ തീർച്ചയായും തൂക്കിക്കൊല്ലും എന്നുതന്നെ ഭാർഗ്ഗവി തീരുമാനിച്ചു. തടവുമുറിക്കകത്തു ശിപായിമാർ പ്രവേശിക്കുമ്പോളൊക്കെ തന്നെ തൂക്കിക്കൊല്ലുവാൻ കൊണ്ടുപോകാറായി എന്നായിരുന്നു ഭാർഗ്ഗവി വിചാരിച്ചിരുന്നതു്. ഠാണാവിലെ ജോലിക്കാരും മിക്കവാറും അങ്ങനെതന്നെയാണു് വിചാരിച്ചിരുന്നതു്.

ഇതെല്ലാം അറിഞ്ഞിരുന്ന വേലക്കാരി കുഞ്ഞിയ്ക്കു് ഇപ്പോളാണു് തന്റെ ദുഷ്ടകൃത്യത്തിൽ അല്പം പശ്ചാത്താപമുണ്ടായതു്. ഇത്രത്തോളം കഠിനമായ ശിക്ഷ ഭാർഗ്ഗവിക്കുണ്ടാകുമെന്നു കുഞ്ഞിയും വിചാരിച്ചിരുന്നില്ല. അന്നു രാത്രി കുഞ്ഞിക്കു ലവലേശം ഉറക്കമുണ്ടായില്ല. കണ്ണടയ്ക്കുമ്പോളൊക്കെ ഭാർഗ്ഗവി അവളുടെ മുമ്പിൽ നില്ക്കുന്നതായി അവൾക്കു തോന്നും. അതുകൊണ്ടു കുഞ്ഞി വലിയ കുഴപ്പത്തിലായി. ഇപ്പോഴെങ്കിലും അവൾ സത്യം പറഞ്ഞെങ്കിൽ ഭാർഗ്ഗവിയെ രക്ഷപ്പെടുത്താമായിരുന്നു. എങ്കിലും അവൾക്കു ഒരു ഘട്ടത്തിലും സത്യം പറയുന്നതിനുള്ള ധൈര്യമുണ്ടായില്ല.

പിറേറദിവസം മജിസ്ത്രേട്ടു വിധികല്പിച്ചു. കുററക്കാരി ചെറുപ്പമായിരുന്നതുകൊണ്ടു് അവളെ നാടുകടത്തിയാൽ മതിയാകുമെന്നും അവളുടെ അച്ഛൻ അവളേ മോഷണത്തിനു ഉത്സാഹിപ്പിച്ച കുററത്തിനു അയാളേയും നാടുകടത്തിയിരിക്കുന്നുവെന്നും, അവരുടെ സ്ഥാവരവും ജംഗമവും ആയ സകല സ്വത്തുക്കളും പണ്ടാരവകയ്ക്കു അടക്കേണ്ടതാണെന്നും ആയിരുന്നു വിധിയുടെ സാരം. ആശാനേയുംഭാർഗ്ഗവിയേയും പിറേറദിവസം പോലീസ്സുകാർ കൂട്ടിക്കൊണ്ടുപോയി അതിർത്തികടത്തി വിടേണമെന്നു കോടതി ഉത്തരവുകൊടുത്തു. അക്കാലത്തു് അതിർത്തി കടത്തുകയെന്നുള്ളതിനു കരവഴി "എടവാ" എന്നദിക്കിൽ കൊണ്ടുചെന്നാക്കുക മാത്രമേ പതിവുണ്ടായിരുന്നുള്ളു.

പിറേറദിവസം രാവിലേ ഭാർഗ്ഗവിയേയും ആശാനേയും ശിപായിമാർ റോട്ടിൽകൂടി നടത്തിക്കൊണ്ടു പോകുന്നവഴി രവിമംഗലത്തു നടയിൽ അവർ എത്തി. കുഞ്ഞി അപ്പോൾ പുറ

ത്തേ നടയിൽ വന്നു. ഭാൎഗ്ഗവിയെ ഒരുവേള തൂക്കിക്കൊല്ലുവാൻ വിധിച്ചേക്കുമോയെന്നു വിചാരിച്ച് ഇവൾക്കു സ്വല്പം സങ്കടമുണ്ടായിരുന്നുവെന്നു പറഞ്ഞുവല്ലോ. എന്നാൽ കേവലം നാടുകടത്തുവാൻ മാത്രമാണു് ശിക്ഷയെന്നറിഞ്ഞപ്പോൾ മനസ്സിലുണ്ടായിരുന്ന ദയവു അസ്തമിച്ചു. പൂൎവ്വദ്വേഷം വീണ്ടും അവളുടെ മനസ്സിൽ പ്രസരിക്കുവാൻ തുടങ്ങി തന്റെ കൊച്ചമ്മയുടെ സേവ ഭാൎഗ്ഗവി സമ്പാദിച്ചുകളഞ്ഞതുകൊണ്ടുള്ള അസൂയാകാലുഷ്യം ഇപ്പോഴും കുഞ്ഞിയിൽനിന്നും വിട്ടുമാറിയിരുന്നില്ല.

ഭാൎഗ്ഗവിയുടെ ശിക്ഷയെപ്പററി അറിഞ്ഞുകഴിഞ്ഞപ്പോൾ കമലമ്മയ്ക്കു അത്യന്തം മനസ്താപമുണ്ടായി. ഭാൎഗ്ഗവിയുടെ കാൎയ്യദ്രവ്യമായ പൂക്കൂട അവളുടെ മുറിയിൽ മേശമേൽ അപ്പോഴും ഇരിപ്പുണ്ടായിരുന്നു. അതിനെ നോക്കി കമലമ്മ കുഞ്ഞിയോടു പറഞ്ഞു.

കമല:—ഇതിനെ എടുത്തു എറിടെയെങ്കിലും കൊണ്ടുപോ! ഇതിനെ കാണുന്നതുതന്നെ എനിക്കു മനസ്സിനു വലിയ വേദനയായി തീൎന്നിരിക്കുന്നു.

ഇതു കേട്ടയുടനേ കുഞ്ഞി ആ പൂക്കൂടയെ എടുത്തു സ്വകാൎയ്യമായി സൂക്ഷിച്ചുവച്ചിട്ടുണ്ടായിരുന്നു. ഭാൎഗ്ഗവിയും ആശാനും ശിപായിമാരോടുകൂടി രവിമംഗലത്തുനടയ്ക്കു നേരേ തെരുവീഥിയിൽ എത്തിയപ്പോൾ കുഞ്ഞിയും പടിയ്ക്കൽ ചെന്നു. അവൾ ഈ പൂക്കൂടയും എടുത്തുകൊണ്ടാണു് പോയതു്. ഒരു കൂടയേ അവൾ ഭാൎഗ്ഗവിയുടെ മുമ്പിൽ എറിഞ്ഞിട്ടു് ഇങ്ങനെ പറഞ്ഞു "ഇതാ! നിന്റെ തിരുമുമ്പികാഴ്ച തിരിച്ചു എടുത്തോ. നിന്റെ കാഴ്ചപ്പണ്ടം കൊച്ചമ്മയ്ക്കുവേണ്ട പോലും." ഇത്രയും പറഞ്ഞതിന്റെ ശേഷം കുഞ്ഞി തിരിയെ രവിമംഗലത്തു കയറി വാതൽ അടച്ചു പോകയും ചെയ്തു.

ഭാൎഗ്ഗവി യാതൊന്നും സംസാരിക്കാതെ പൂക്കൂടയെ എടുത്തുകൊണ്ടു നടന്നു തുടങ്ങി. വൃദ്ധനായ ആശാനു് ഊന്നി നടക്കുവാൻ ഒരു വടിപോലും ഉണ്ടായിരുന്നില്ല. അവരുടെ സമ്പാദ്യം എല്ലാം കൂടി ഒരു ചെറിയ പൂക്കൂട മാത്രമായിരുന്നു. അവൎക്കു പരിചയമുള്ള ഓരോ സ്ഥലങ്ങളിൽ കൂടിയാണു് അവർ കടന്നുപോയതു്. നിരപരാധികളായിരുന്നിട്ടും തങ്ങൾക്കു് ഒരു അവമാനം വന്നു ചേൎന്നതിൽ വച്ചു അവൎക്കുണ്ടായ സങ്കടത്തിനു അതിരില്ലായിരുന്നു. ഒടുവിൽ അവരുടെ സ്വന്തഭവനത്തിന്റെ പ

ടിക്കൽ അവർ എത്തി. അവിടം കടന്നു പോയതിന്റെ ശേഷവും അതിന്റെ ഓരോ അംശങ്ങളും അവരുടെ കണ്ണിൽ നിന്നു മറയുന്നതുവരെ അവർ അതിനെ തന്നെ തിരിഞ്ഞു നോക്കികൊണ്ടിരുന്നു. ഇങ്ങനെ സഞ്ചരിച്ചു രണ്ടുമൂന്നു ദിവസം കൊണ്ടു് ഇവരെ ശിപായിമാർ "എടവാ" എന്ന ദിക്കിൽ ഒരു വിജനപ്രദേശത്തു കൊണ്ടുചെന്നാക്കി.

ഠ ദിക്കു് കേവലം ഒരു അരണ്യപ്രദേശമായിരുന്നു. ഇവിടെ അക്കാലത്തു മിക്കവാറും കുടിപാർപ്പില്ലായിരുന്നുവെന്നുതന്നെ പറയാം. ശിപായിമാർ തങ്ങളെ വിട്ടുപിരിഞ്ഞുവെന്നു കണ്ടപ്പോഴാണ് ആശാനു് ഒരാശ്വാസമാണുണ്ടായതു്. റോട്ടരുകിൽ നിന്നിരുന്ന ഒരു വലിയ വടവൃക്ഷത്തിന്റെ ചുവട്ടിൽ ഇവർ ഇരുന്നു. സ്വല്പനേരം വിശ്രമിച്ചതിന്റെ ശേഷം ആശാൻ ഭാർഗ്ഗവിയെ അരികിൽ അണച്ചു് ഇങ്ങനെ പറഞ്ഞു:--

ആശാൻ:—കുഞ്ഞേ! അരികിൽ വാ! നമ്മുടെ രാജ്യത്തിന്റെ അതിർത്തിയിൽ നിന്നു നാം പോകുന്നതിനു മുമ്പായി നമുക്കു് ഒരീശ്വരപ്രാർത്ഥന നടത്തണം. ദൈവത്തിന്റെ കരുണകൊണ്ടല്ലേ നമുക്കിത്രയെങ്കിലും സാധിച്ചതു്. ഇനി നമുക്കെവിടെയെങ്കിലും സ്വാതന്ത്ര്യമായി സഞ്ചരിച്ചു നമ്മുടെ കാലക്ഷേപം ചെയ്യാമല്ലോ അല്ലെങ്കിൽ നമ്മുടെ നാട്ടിൽ ജയിലിൽ കിടന്നു നമ്മുടെ ജന്മം അവസാനിപ്പിക്കാൻ സംഗതിയായിരുന്നേനെ. അതിനു നമുക്കു ഠഈശ്വരൻ ഇടവരുത്തിയില്ല. "ഠഈശ്വര! ഇനി വിദേശരാജ്യങ്ങളിൽ സഞ്ചരിക്കുവാനാണു് ഞങ്ങൾ പോകുന്നതു്. അവിടേയും ഞങ്ങളെ രക്ഷിച്ചു കൊള്ളണേ. അവിടെയുള്ള ജനങ്ങൾക്കെങ്കിലും ഠ സാധുക്കളിൽ കരുണയുണ്ടാകണേ."

ഈ പ്രാർത്ഥന കഴിഞ്ഞതിന്റെശേഷം രണ്ടുപേരും മരച്ചുവട്ടിൽ നിന്നെഴുന്നേററു. ഇനി എങ്ങോട്ടേയ്ക്കാണു പോകേണ്ടതെന്നു് ആശാനു നിശ്ചയമുണ്ടായിരുന്നില്ല. എങ്കിലും കുടിപാർപ്പുള്ള ദിക്കു കാണുന്നതുവരെ നടക്കുക തന്നേ എന്നവർ നിശ്ചയിച്ചു. ഠഈശ്വരകാരുണ്യത്തിൽ ഉള്ള ദൃഢവിശ്വാസംകൊണ്ടു ധൈര്യം അവലംബിച്ചു് അവർ യാത്രയ്ക്കൊരുങ്ങി.

---

# അദ്ധ്യായം ൯.

"ആവോളവും കൊടുത്താശു പോവാനായ-
ച്ചാവിർമ്മുദാ പുണർന്നീടിനാൻ പിന്നെയും
ചിത്തേവിയോഗ ദുഃഖം കൊണ്ടു കണ്ണുനീ-
രത്യുത്ഥമിററിററു വീണും വണങ്ങിയും
ഗൽഗദ വർണ്ണേന യാത്രയും ചൊല്ലിനാൻ."

ആശാനും ഭാർഗ്ഗവിയും യാത്രയാകുന്നതിനു മുമ്പിൽ സമീപത്തുണ്ടായിരുന്നകാട്ടിൽ നിന്നു ആരോഅവരുടെ അരികിലേക്കു വരുന്നതു് അവർ കണ്ടു. അടുത്തു വന്നപ്പോൾ അതു് അവരുടെ പഴയ പരിചയക്കാരനായ അയ്യപ്പച്ചാരാണെന്നു് അവക്കു മനസ്സിലായി. ഇയ്യാൾ ചെറുപ്പകാലത്തു രവിമംഗലത്തേ ഒരു ശേവുകക്കാരനായിരുന്നു. ഇപ്പോൾ അയാൾ രവിമംഗലത്തു വകയായി ആ പ്രദേശങ്ങളിലുള്ള ഒരു ദേശവഴിയിലേ നെൽപുരയിൽ സൂക്ഷിപ്പുകാരനായി അവിടെ താമസിക്കുകയായിരുന്നു. ചെറുപ്പത്തിൽ വളരേ നാൾ രവിമംഗലത്തു് ഒരുമിച്ചു താമസിച്ചിരുന്നതുകൊണ്ടു് ആശാനു് അയ്യപ്പച്ചരേയും അയാൾക്കു ആശാനേയും തിരിച്ചറിവാൻ വിഷമമുണ്ടായില്ല. ആശാനേയും ഭാർഗ്ഗവിയേയും നാടുകടത്തുന്ന വിവരം അറിഞ്ഞിരുന്നതു കൊണ്ടു് അയ്യപ്പച്ചാർക്കു് ആ സാധുക്കളോടു വളരെ ദയവുതോന്നി.

അയ്യപ്പച്ചാർ:—ആശാനേ! എന്നെ അറിയുമോ? പഴയ അയ്യപ്പനാണു്. സംഗതികളെല്ലാം ഞാനറിഞ്ഞു. കണ്ടിട്ടു് വളരെനാളായില്ല്യോ? എനിക്കു നിങ്ങളെക്കാണ്മാനൊത്തല്ലോ! കഷ്ടം! നിങ്ങളെ രണ്ടുപേരെയും നാടുകടത്തിക്കളഞ്ഞു അല്ല്യോ? ഈ വയസ്സുകാലത്താണു കർമ്മം ഇങ്ങിനെ വന്നു ചേർന്നതു്.

ആശാൻ:—എന്തുചെയ്യാം അയ്യപ്പച്ചാരേ! നമ്മുടെ നാടെന്നും അന്യദിക്കെന്നും ഭേദം വിചാരിക്കാനുള്ളതു് എന്താണു്? എല്ലാം ഈശ്വരന്റെ നാടു്. അവിടെയൊക്കെ നമുക്കു സഞ്ചരിപ്പാനും അവകാശമുണ്ടു്. എവിടെ ചെന്നു ചേരുന്നോ അവിടം തന്നെ എന്റെ ദിക്കെന്നാണു് എന്റെ നിശ്ചയം. നാം എവിടെയിരുന്നാലും ദൈവത്തിന്റെ നോട്ടത്തിൽ തന്നെ

യിരിക്കണം. അതിൽനിന്നു നമ്മെ അകററുവാൻ യാതൊരു ശക്തിക്കും കഴിയുകയില്ല.

അയ്യപ്പൂ:-നിങ്ങളുടെ സ്വത്തൊക്കെ സക്കാരിന്നാടക്കിക്കളഞ്ഞതും ഒള്ളതു തന്ന്യേ?

ആശാൻ:—അതും ഞങ്ങളുടെ വിധിതന്നെ. പക്ഷേ പ്രപഞ്ചത്തിലുള്ള ഠരം ചരാചരങ്ങൾക്കൊക്കെ പടിയളക്കുന്ന ദൈവം ഞങ്ങളേയും രക്ഷിക്കുമല്ലോ.

അയ്യപ്പൂ:—അതിരിക്കട്ടെ. ഇപ്പം നിങ്ങടെ കയ്യിൽ ചക്രമോ മറേറാ ഒണ്ടോ.

ആശാൻ:—നിഷ്കളങ്കമായ മനസ്സാക്ഷിയെന്നുള്ള ഒരു സ്വത്തു മാത്രം ഞങ്ങൾക്കിപ്പോഴുണ്ട്. പൊന്നിനേയും വെള്ളിയേയും കാൾ വലുതായ സ്വത്തിതല്ലേ?

അയ്യപ്പൂ:—(ഭാഗ്ഗവിയുടെ കയ്യിലുണ്ടായിരുന്ന പൂക്കൂടയേ നോക്കിക്കൊണ്ട്) അപ്പം നിങ്ങടെ കയ്യിലൊള്ളതു് ഠരം ഒഴിഞ്ഞ കൂട മാത്രമെ ഒള്ളോ. ഇതിനെന്തു വെലപിടിക്കും അങ്ങേ അററമായ, ഒരഞ്ചു പണം."

ആശാൻ:—അതു ധാരാളം മതിയല്ലോ ദൈവം സഹായിച്ചു എന്റെ കൈയ്ക്കു സുഖക്കേടൊന്നുമില്ലെങ്കിൽ ആണ്ടിൽ ഇതുപോലെ ഒരിരുനൂറു പൂക്കൂട ഞാൻ ഉണ്ടാക്കും. ആയിരം പണംകൊണ്ടു ഞങ്ങളുടെ ഒരു കൊല്ലത്തെ ചിലവു സുഖമായി കഴിച്ചുകൂട്ടാം. ഒന്നു വിചാരിച്ചാൽ കാരണവന്മാർ അധികം സമ്പാദിച്ചു വയ്ക്കാതിരിക്കുന്നതു വളരെ നല്ലതാണ്. കാരണവന്മാരുടെ സമ്പാദ്യം ധാരാളമുണ്ടെങ്കിൽ പിള്ളാലക്കാർ പ്രയത്നശീലന്മാരായിരിക്കയില്ല. അവർ മടിയന്മാരും യാതൊന്നിനുംകൊള്ളാത്തവരും ആയി തീരുന്നു. നിഷ്കളങ്കമായ മനസ്സാക്ഷി, അരോഗമായ ശരീരം, മാനമായ ഒരു തൊഴിൽ, ഠരം മൂന്നു സമ്പാദ്യവും ഉള്ളവനാണ് ലോകത്തിൽ വലുതായ ഭാഗ്യവാൻ.

അയ്യപ്പൂ:—കൊള്ളാം ആശാനേ. ആശാൻ ഒന്നിലും കുലുങ്ങുല്ലാ. ഇങ്ങനെ തന്നെ ഇരിക്കണം. ആശാൻ നല്ല കൃഷിക്കാറനും അല്ല്യോ. പിന്നെ എന്തോന്നു പേടിക്കണം. പക്ഷെ എവിടെന്നു വച്ചാണ് പോണത്.

ആശാൻ:— ഞങ്ങൾ ഠരം നാടു വിട്ടു എത്ര ദൂരെ പോകാൻ കഴിയുമോ അത്ര ദൂരെപ്പോകും. ഞങ്ങളെ ആൾക്കും പരിചയമില്ലാ

ത്തദേശത്തു് ഞങ്ങൾ ചെന്ന എവിടെയെങ്കിലും പാക്കും.

അയ്യപ്പ:—എന്റെ കയ്യിലൊന്നും ഇപ്പോ ആശാനേ! നിങ്ങൾക്ക തരാൻ; ഇതാ ഒരം തടി നല്ല കാട്ടുകമ്പാണു്. ആശാനു ഇടിച്ചു നടക്കാൻ കൊള്ളാം. വഴിയിൽ നല്ല സഹായമായിരിക്കും.

എന്നു പറഞ്ഞു് അയ്യപ്പച്ചാർ ഒരു വടി ആശാന്റെ കയ്യിൽ കൊടുത്തു. അതിന്റെ ശേഷം തന്റെ അരയിൽ ഉണ്ടായിരുന്ന ഒരു ചെറിയ തോൽ മടിശ്ശീലയിൽ നിന്നു കുറെ പണമെടുത്തു് ആശാന്റെ കൈ പിടിച്ചു അതിൽ വച്ചുകൊടുത്തു. ആശാൻ വടിയെ വളരെ സന്തോഷത്തോടുകൂടി സ്വീകരിച്ചു എങ്കിലും പണം സ്വീകരിക്കുന്നതിനു ആശാനു് വളരെ മടിയാണുണ്ടായതു്.

ആശാൻ:—പണം എനിക്ക വേണ്ട. അയപ്പച്ചാർ വളരെ കഷ്ടപ്പെട്ടു സമ്പാദിച്ചു വച്ചിരിക്കുന്നതല്ലേ. ഞങ്ങൾക്ക കുറേ അങ്ങോട്ടു പോയാൽ വേണ്ടതെല്ലാം കിട്ടാതിരിയ്ക്കുമോ?

അയ്യപ്പ:—വേണ്ടെല്ലയാശാനേ വേണ്ടെല്ലാ. ഞാൻ തരണമെന്നു വിചാരിക്കണ്ടാ. ദൈവം തന്നെന്നു വിചാരിച്ചോളണം. ഇരിക്കട്ടെ്.

എന്നു പറഞ്ഞു് അയ്യപ്പച്ചാർ ആശാന്റെ കൈ പിടിച്ചു പണം അതിൽ വച്ചുകൊടുത്തു. ഇത്ര നല്ല മനസ്സോടെ കൊടുക്കുന്നതിനെ സ്വീകരിക്കാതിരിയ്ക്കുന്നതുചിതമല്ലെന്നു കരുതി ആശാൻ അതിനേയും സന്തോഷത്തോടുകൂടി സ്വീകരിച്ചുംകൊണ്ടു് ഇങ്ങനെ പറഞ്ഞു:—

ആശാൻ:—അങ്ങനെ തന്നെ. ഞാൻ സ്വീകരിക്കുന്നു. ഇതിനു നിങ്ങൾക്ക പ്രതിഫലം ദൈവം തന്നെ തരട്ടേ. (ഭാൎയ്യയോടായിട്ടു്) കുഞ്ഞേ! നോക്കൂ, ദൈവം നമ്മെ എങ്ങനെ രക്ഷിക്കുന്നു. അന്യരാജ്യത്തു നാം കാലുവയ്ക്കുന്നതിനു മുമ്പിൽ നമുക്കു വേണ്ട ദ്രവ്യം തരുന്നതിനായി ഈശ്വരൻ ഇദ്ദേഹത്തെ ഇവിടെ അയച്ചിരിക്കുന്നു. നാം ഈശ്വരപ്രാൎത്ഥന കഴിഞ്ഞു് ഈ മരച്ചുവട്ടിൽ നിന്നു എണീക്കുന്നതിനു മുമ്പിൽ നമ്മുടെ പ്രാൎത്ഥനകൾക്ക ഫലം സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു.

ഇതിന്റെ ശേഷം ആശാനും ഭാൎയ്യയും യാത്ര തുടരുന്നതിനായി എഴുന്നേററു യാത്ര പറഞ്ഞു പിരിയേണ്ട ദിക്കായപ്പോൾ അയ്യപ്പച്ചാൎക്ക വളരെ സങ്കടമുണ്ടായി. അയാൾ പിരിയുന്നതിനു മുമ്പായി ഇത്രമാത്രം പറഞ്ഞു. "നിങ്ങൾ നിരപരാധികളാണെന്നു് എനിക്കറിയാം. ആശാനെ എനിക്ക പണ്ടേ

അറിഞ്ഞുകൂടയോ. സത്യത്തിന് ഒരിക്കലും ലയമില്ല ആശാനേ! എന്നൊരുകാലത്തും അതു വെളിവരും. ഭഗവാൻ നിങ്ങളെ രക്ഷിക്കും" എന്നിത്രയും പറഞ്ഞപ്പോഴേക്കു് അയ്യപ്പച്ചാർ കരഞ്ഞുപോയി. ഒരുവിധത്തിൽ യാത്രപറഞ്ഞു് അയാൾ പിരിഞ്ഞു. ആശാനും ഭാൎഗ്ഗവിയും വഴിയാത്ര തുടങ്ങി. അവക്കു് ഇന്ന ദിക്കിലേക്കാണു പോകേണ്ടതെന്നു യാതൊരു നിശ്ചയവും ഉണ്ടായിരുന്നില്ല.

---

## അദ്ധ്യായം ൯.

"സന്ദേഹംവേണ്ട പരനുപകാരത്തിനാകാത്തതെങ്കിൽ
കിംദേഹംകൊണ്ടൊരുഫലമിഹപ്രാണിനാംക്ഷോണിതന്നിൽ"

ഭാൎഗ്ഗവിയും ആശാനും ഇങ്ങനെ ഒന്നുരണ്ടു ദിവസം യാത്രചെയ്തു. പത്തുമുപ്പതു നാഴികയിലധികം അവർ നടന്നു. ഇതിനിടയ്ക്കു കാലക്ഷേപത്തിന് ഏതെങ്കിലും ഒരു തൊഴിലോ താമസിക്കുന്നതിന് ഒരു ഗൃഹമോ അവക്കു ലഭിച്ചില്ല. എത്രയും മിതമായിട്ടാണ് അവർ ചിലവുചെയ്തിരുന്നതെങ്കിലും അയ്യപ്പച്ചാർ സമ്മാനിച്ചപണവും ഏകദേശം തീരാറായി. യാചകവൃത്തി അവക്കു വളരെ സങ്കടമായിരുന്നു. എങ്കിലും വേറെ യാതൊരു നിവൃത്തിയും ഇല്ലാതിരുന്നതുകൊണ്ടു് ഒടുവിൽ അവർ യാചകംതന്നെ ചെയ്യേണ്ടിവന്നു. ഇതിൽ അവക്കു അതികഠിനമായ മനസ്താപമുണ്ടായി. ചില വീടുകളിൽ അവക്കു യാതൊന്നുംലഭിച്ചില്ല. ചിലേടത്തു് ഒരുപിടിച്ചോറു കിട്ടി. ഇങ്ങനെ ലഭിച്ച പരാന്നത്തെ വല്ല വഴിയമ്പലത്തിലോ റോട്ടരുകിലോ വച്ചു് അവർ ഭക്ഷിച്ചു. അപൂൎവ്വം ചിലർ തങ്ങളുടെ ഗൃഹത്തിൽ വച്ചു് ഇവക്കു വയറുനിറയെ ഭക്ഷണംകൊടുക്കുകയുംചെയ്തു. ചിലപ്പോൾ ഒരുനേരത്തെ ഭക്ഷണംപോലും അവക്കു തൃപ്തിയാംവണ്ണം ലഭിച്ചില്ല. ഇങ്ങനെ അലഞ്ഞുനടന്നു് അവർനാലഞ്ചുനാൾ കഴിഞ്ഞു. ഒരുദിവസം കുറേയേറെ കുന്നും കാടും ഒരു ക്കെടന്നു. വളരെനേരം വഴിനടന്നിട്ടും ആൾപാൎപ്പുള്ളതായി ഒരു ഗൃഹംപോലും അവക്കു കാണുന്നതിനു സംഗതിയായില്ല. വൃദ്ധനു വിശപ്പുകൊണ്ടും ദാഹംകൊ

ണ്ടും ക്ഷീണം അതികലശലായി. സംസാരിക്കാൻപോലും വയ്യെന്നുള്ളതായി. ഇനി ഒരടിപോലും നടക്കുവാൻ നിവൃത്തിയില്ലെന്നായപ്പോൾ ആശാൻ വഴിയിൽ ഒരിടത്തു കരിയിലക്കൂട്ടിയിരുന്നതിന്റെ പുറത്തിരുന്നു. ആശാന്റെമുഖംവിളറി. ദേഹം വിറകൊണ്ടു; ദാഹംകൊണ്ടു നാക്കു വരണ്ടുപോയി. ഇങ്ങനെ ആശാൻ ആ കരിയിലക്കൂട്ടത്തിന്മേൽതന്നെകിടന്നു. ഭാൎഗ്ഗവിയ്ക്കു വലിയ പരിഭ്രമമായി. അടുത്തുവല്ലേടവും കുറച്ചുവെള്ളം കിട്ടുമോയെന്നു അവൾ അന്വേഷിച്ചു. യാതൊരുമാൎഗ്ഗവുംകണ്ടില്ല. ആരെങ്കിലും സഹായത്തിനുണ്ടാകുമോയെന്നു വിചാരിച്ച് അവൾ ഉറക്കെ വിളിച്ചുനോക്കി. സമീപത്തെങ്ങും ഒരു മനുഷ്യനെയും കണ്ടില്ല. അടുത്തുണ്ടായിരുന്ന ഒരു കുന്നിന്റെ പുറത്തുകയറി അവൾ നാലുപുറവുംനോക്കി. കുന്നിന്റെഅപ്പുറത്തു വയലിന്നരികേ ഒരു ചെറിയഗൃഹംഅവൾ കണ്ടു. ഉടനെകുന്നിൽനിന്നും അതിവേഗത്തിൽ അവൾ താഴത്തിറങ്ങി ആ ഗൃഹത്തിനു നേരേ പാഞ്ഞുചെന്നു. അവിടെ ചെന്നു വീട്ടുകാരോട് അവളുടെസങ്കടാവസ്ഥയെ വിവരമായി അറിയിച്ചു. അവിടെ ഒരു വൃദ്ധനായ കൃഷിക്കാരനും അയാളുടെ ഭാൎയ്യയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇവർ ദയയും ഔദാൎയ്യവും ഉള്ളവരായിരുന്നതു ഭാൎഗ്ഗവിയ്ക്കു ഭാഗ്യമായി. ഠരം സാധുവായ പെൺകുട്ടിയുടെ ദുഃഖംകണ്ടു കൃഷിക്കാരനും അയാളുടെ ഭാൎയ്യയ്ക്കും വളരെ ദയ തോന്നി. കൃഷിക്കാരന്റെ ഭാൎയ്യ അയാളോടു പറഞ്ഞു:—

ഭാൎയ്യ:—കഷ്ടം തന്നെ. ഒരു കാൎയ്യം ചെയ്യണം. ഉരമടിക്കുന്ന വണ്ടിയിൽ ആ കാളയെ പിടിച്ചു കെട്ടണം. അതിൽ കേററി ആ വയസ്സനെ നമുക്കു വീട്ടിൽ കൊണ്ടു പോരാം. ക്ഷണം വേണം.

ഇതു കേട്ടയുടനേ കൃഷിക്കാരൻ വീട്ടിൽ നിന്നു പുറത്തിറങ്ങി വണ്ടി തയ്യാർ ചെയ്യാൻ തുടങ്ങി. അയാളുടെ ഭാൎയ്യ ഒരു മെത്തപ്പായും ചെറിയ തലേണയും ഒരു പാത്രത്തിൽ കുറേ വെള്ളവും എടുത്തു വണ്ടിയിൽ വച്ചു. ഒരു കുപ്പിയിൽ കുറേ കസ്തൂരിസത്തും അവർ കരുതി. ഇതിനിടയ്ക്കു കൃഷിക്കാരൻ തൊഴുത്തിൽ പോയി കാളയേ അഴിച്ചു കൊണ്ടുവന്നു കഴിഞ്ഞു. ആശാൻ കിടക്കുന്ന സ്ഥലത്തേയ്ക്കു വണ്ടി ചെല്ലുവാനുള്ള വഴി കുറേ വളപ്പാണെന്നറിയുകയാൽ ഭാൎഗ്ഗവി തന്നെ പാത്രവും വെള്ളവും എടുത്ത് താൻ വന്ന കുറുക്കുവഴിയിൽ കൂടി പോകാമെന്നും വണ്ടി പിന്നാലേ വന്നാൽ മതിയെന്നും പറഞ്ഞു. അങ്ങനെതന്നെയെന്നു കൃഷിക്കാരൻ സമ്മതിയ്ക്കുകയാൽ ഭാൎഗ്ഗവി വെള്ളവും കൊണ്ട് അതിവേഗത്തിൽ ആശാന്റെ അരികിൽ എത്തി.

വെള്ളം കുടിച്ചപ്പോൾ ആശാന് സ്വല്പം ആശ്വാസം ഉണ്ടായി. പുറകേ കൃഷിക്കാരൻ വണ്ടിയുംകൊണ്ടുവന്നു ചേൎന്നു. അധികം താമസിയാതെ ആശാനെ വണ്ടിയിൽ കയററിക്കൊണ്ടു കൃഷിക്കാരനും ഭാൎഗ്ഗവിയുമായി കൃഷിക്കാരന്റെ ഗൃഹത്തിൽ ചെന്നു ചേൎന്നു.

ഈ വീട്ടിനു "ഇഞ്ചക്കാട്ടു പറമ്പു" എന്നാണു പേര്. കൃഷിക്കാരന്റെ പേർ കിട്ടുപിള്ളയെന്നായിരുന്നു. അയാൾക്കു ഉദ്ദേശം ൫൦- വയസ്സു പ്രായമുണ്ടായിരുന്നു. പരിചയക്കാരൊക്കെ ഇയാളെ കിട്ടു അമ്മാച്ചനെന്നാണ് വിളിച്ചുവന്നിരുന്നത്. ഇയാളുടെ ഭാൎയ്യ ആനന്തപ്പിള്ള കുലീനയും സത്സ്വഭാവിയും ആയിരുന്നു. ഇവർ അത്ര വലിയ സ്വത്തുകാരായിരുന്നില്ലെങ്കിലും ഒരു വിധം കാലക്ഷേപത്തിനു വേണ്ട സ്വത്തു ഇവൎക്കുണ്ടായിരുന്നു. കേവലം കൃഷികൊണ്ടു മാത്രമാണ് കിട്ടു അമ്മാച്ചൻ കാലക്ഷേപം ചെയ്തിരുന്നത്. ഇഞ്ചക്കാട്ടു പറമ്പും അതിനു സമീപത്തിലായി രണ്ടഞ്ചെട്ടുമുറിപ്പുരയിടവും അതിനോടു ചേൎന്നുള്ള ഏലായിൽ ൪൦- പറ നിലവും മാത്രമേ ഇവരുടെ സ്വത്തായിട്ടുണ്ടായിരുന്നുള്ളു. എങ്കിലും കൃഷിയിൽ കിട്ടുഅമ്മാച്ചനു പിഴവു് ഒരിക്കലും ഉണ്ടാകാറില്ല. അവരുടെ അത്യാവശ്യങ്ങൾ കഴിഞ്ഞു കൊല്ലത്തിൽ കുറെയെങ്കിലും ബാക്കിയുണ്ടായതല്ലാതെ ചിലവിന് ഈ ചെറിയ കുടുംബത്തിനു ഒരിക്കലും ബുദ്ധിമുട്ടുണ്ടായിട്ടില്ല.

കിട്ടു അമ്മാച്ചന്റെയും ആനന്തപ്പിള്ളയുടേയും സന്താനമായി ശ്രീധരകുമാരൻ എന്നൊരു ആൺകുട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു. ഇവനേ അവർ വളരെ ലാളിച്ചാണു വളൎത്തിയതു്. ശ്രീധരന്റെ പഠിപ്പിനു ഇഞ്ചക്കാട്ടെ താമസം അത്ര അനുകൂലമായിരുന്നില്ല. അടുത്തു പള്ളിക്കൂടങ്ങളും മററും ഇല്ലാതിരുന്നതുകൊണ്ടു ശ്രീധരനേ തിരുവനന്തപുരത്തു അയച്ചു താമസിപ്പിച്ചു പഠിപ്പിക്കുകയായിരുന്നു. തിരുവനന്തപുരത്തു ഇവരുടെ ചാൎച്ചയിൽ ഒരു വലിയ കുടുംബത്തിലാണു് ശ്രീധരൻ താമസിച്ചിരുന്നതു്. അതിലാളനയിൽ വളൎന്ന കുട്ടിയായിരുന്നതുകൊണ്ടോ എന്തോ ശ്രീധരന്റെ പഠിത്തംകൊണ്ടു് അത്ര വലിയ ഗുണമൊന്നുമുണ്ടായിരുന്നില്ല. എങ്കിലും ഇയാളുടെ പഠിപ്പിനേക്കുറിച്ചു കിട്ടുഅമ്മാച്ചൻ വളരെ തല്പരം ചെയ്തിരുന്നു. ശ്രീധരൻ ഇക്കാലത്തു തിരുവനന്തപുരത്തു തന്നെ താമസിക്കയായിരുന്നു. അയാൾക്കിപ്പോൾ ഏകദേശം ൨൦-വയസ്സു പ്രായമുണ്ടായിരുന്നു.

ഇഞ്ചക്കാട്ടു വീട്ടുപറമ്പിൽ തന്നെ സമീപത്തിലായി പിൻഭാഗത്തു വേലക്കാൎക്കു താമസിക്കുന്നതിനായി ഒരു ചെറിയ കുടിലുണ്ടായിരുന്നു. അതു് അക്കാലത്തു ആൾ പാൎപ്പില്ലാതെ ഒഴിഞ്ഞു കിടന്നിരുന്നതിനാൽ അവിടെ ആശാനേ കൊണ്ടുചെന്നു കിടത്തി. ആനന്തപ്പിള്ള ക്ഷണനേരംകൊണ്ടു ആ കുടിലിനെ വൃത്തിയാക്കി ഒരു പായും തലയണയും ആശാനു കിടക്കുന്നതിനായി കൊടുക്കയുംചെയ്തു. നല്ല ചൂടുള്ള കഞ്ഞിവെള്ളത്തിൽ രണ്ടുതുള്ളികസ്തൂരിസത്തൊഴിച്ചു് ആശാനുകൊടുത്തു. ആശാന്റെ ക്ഷീണത്തിനു വലുതായഭേദമുണ്ടായി. ആശാന്റെ സുഖക്കേടു കേവലം ദേഹശ്രമംകൊണ്ടും ആഹാരക്കുറവുകൊണ്ടും ഉണ്ടായിട്ടുള്ളതാണെന്നു് അവൎക്കു മനസ്സിലായി. വേഗത്തിൽ പൊടിയരിയിട്ടു കഞ്ഞിവെച്ചു് ആശാനും ഭാൎഗ്ഗവിയ്ക്കും വയറുനിറയേ കൊടുത്തു. ഭാൎഗ്ഗവിയ്ക്കു അളവില്ലാത്ത സന്തോഷവും ഠരം വീട്ടുകാരുടേ കരുണയേക്കുറിച്ചു ആശ്ചൎയ്യവുംതോന്നി. ഇതെല്ലാം ഠരംശ്വരകാരുണ്യമെന്നു് അവൾ തീൎച്ചയാക്കി. ഠരം സൽഗുണത്തിനു ദൈവംതന്നെ ഇവൎക്കു പ്രതിഫലംകൊടുക്കണമെന്നു് അവൾ ഹാൎദ്ദമായി പ്രാൎത്ഥിച്ചു.

ഇങ്ങനെ ആശാനും ഭാൎഗ്ഗവിയും ഇഞ്ചക്കാട്ടുതാമസമായി. ഭാൎഗ്ഗവി, ആശാനെ വളരെജാഗ്രതയായി ശുശ്രൂഷിച്ചു. ഇതിനിടയ്ക്കു് അവൾ ഒരുനേരവും വെറുതേയിരുന്നില്ല. അവളുടെ അഛന്റെ പരിചൎയ്യ കഴിഞ്ഞതിന്റെശേഷം ഉണ്ടായിരുന്ന സമയം മുഴുവൻ ആനന്തപ്പിള്ളയെ സഹായിക്കുന്നതിന് അവൾ വിനിയോഗിച്ചു. അവൾക്കു എല്ലാവിധമായ വീട്ടുവേലകളും നല്ലപരിചയമുണ്ടായിരുന്നതുകൊണ്ടു് ആനന്തപ്പിള്ളയ്ക്കു് ഒരു വലിയ സഹായമായിട്ടു തോന്നി. വിശേഷിച്ചു, ഭാൎഗ്ഗവിയുടെ സാധുസ്വഭാവവും അനുസരണയുംകൊണ്ടു് ആനന്തപ്പിള്ളയ്ക്കു അവളിൽ വളരെ തൃപ്തി ഉള്ളവളായി. ഇങ്ങനെ അഞ്ചാറുദിവസം കഴിഞ്ഞപ്പോൾ ആശാന്റെ സുഖക്കേടിനു കുറേ ആശ്വാസമുണ്ടായി. ഒരുവിധത്തിൽ എഴുന്നേററു നടക്കാമെന്നുള്ള ദിക്കായപ്പോൾ ആശാനു സ്വസ്ഥമായിരിക്കാൻ മനസ്സുവന്നില്ല. അയാൾ ആദ്യമായി ആനന്തപ്പിള്ളയ്ക്കു് ഭംഗിയുള്ള ഒരു പെട്ടി മെടഞ്ഞുകൊടുത്തു. ആനന്തപ്പിള്ളയുടെ ആവശ്യം അറിഞ്ഞു് അതിനു് അനുരൂപമായ ഒരു വട്ടിയാണ് ആശാൻഉണ്ടാക്കിയതു്. ആനന്തപ്പിള്ളയ്ക്കു വളരേ സന്തോഷമായി. കുറേനാൾകഴിഞ്ഞു് ആശാനു് സുഖക്കേടു തീരെ ഭേദമായപ്പോൾ ഒരുദിവസം ആശാൻ വീട്ടുകാരോടിങ്ങനെ പറഞ്ഞു:—

ആശാൻ:—കുറേ ദിവസമായല്ലോ ഞാൻ ഇങ്ങനെ

വെറുതേയിരുന്നു കാലംകഴിക്കുന്നു. ഇനി വല്ലതും കാലക്ഷേപത്തിനുള്ള വേല അന്വേഷിച്ചുപോയാൽ കൊള്ളാമെന്നുണ്ട്.

കിട്ടു അ:—ഒന്നുമില്ലാ ആശാനേ! ചുമ്മാ താമസിക്കണം. ആശാനിവിടെ വല്ലസുഖക്കേടുമൊണ്ടോ. ഞങ്ങൾക്കൊരലോക്യവും ഇല്ലല്ലോ. പിന്നെയെന്താണ് ആശാന് ഇങ്ങനെ തോന്നിയത്.

ആനന്തപ്പിള്ളയ്ക്ക് ആശാനേയും ഭാർഗ്ഗവിയേയും വിട്ടുപിരിയുന്ന സംഗതി സ്മരിക്കാൻപോലും വഹിയാതിരുന്നു. ഭാർഗ്ഗവിയെ തൻെറ മകളെപ്പോലെ അവർ സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് അവർ ഇങ്ങനെയാണു പറഞ്ഞത്.

ആനന്ത:—കൊള്ളാം ഇനി അങ്ങോട്ടുമഴക്കാലമാണ്. ഇനിയും വല്ലെടത്തും ചെന്നു വല്ലദീനവുംപിടിക്കണമെന്നാണോ? ഇവിടെത്തന്നെ സുഖമായിട്ടു താമസിക്കണം.

ആശാന് അവിടെനിന്നുംപോകണമെന്നുണ്ടായ വിചാരത്തിൻെറകാരണം ഇന്നതെന്ന് അവൾക്കു മനസ്സിലായി. അങ്ങനെയൊരു അലോക്യം ഉണ്ടെന്ന് ആശാനു തോന്നാതെയിരിക്കാൻ വേണ്ടി കിട്ടുഅമ്മാച്ചൻ ഇങ്ങനെ പറഞ്ഞു:—

കി. അ:—നിങ്ങൾക്കു താമസിക്കാൻ പ്രത്യേകമായി ആ ചെറിയ കുടിലൊണ്ടല്ലോ. അതിൽ ആരും താമസിക്കാനില്ല. പിന്നെ നിങ്ങൾക്കു വേണ്ടി ഞങ്ങൾ ചിലവു ചെയ്യുന്നതിനു പ്രതിഫലമായും അതിൽ കൂടുതലായും നിങ്ങൾ ഇവിടെ ഞങ്ങളുടെ വേലചെയ്യുന്നുമുണ്ട്. പിന്നെയെന്താണ്? ഒന്നുമില്ലാ. സ്വസ്ഥമായി ഇവിടെത്തന്നെ താമസിക്കണം. ഒരു അലോക്യവും ഇല്ലാ.

ആനന്ത:—ഭാർഗ്ഗവി തന്നെ രണ്ടു പേരുടെ വേല ഇവിടെ ചെയ്യുന്നു. ആശാനു പായും വട്ടിയും തടുക്കും ഒക്കെ മൊടഞ്ഞാൽ ധാരാളം പണമുണ്ടാക്കയും ചെയ്യാം. ചന്തയിൽ കൊണ്ടുപോയാൽ ആശാൻെറ പെട്ടിയ്ക്കും കുട്ടയ്ക്കും അടിപിടിയാണ്. നല്ല വിലകിട്ടും. എല്ലാം ഞാൻ വില്പിച്ചു തരാമാശാനേ! ഒന്നും കൂട്ടാക്കണ്ടാ. ചുമ്മാ ഇവിടെത്തന്നെ പാർക്കണം. നമുക്കെങ്ങിനെയെങ്കിലും കഴിച്ചുകൂട്ടാം.

വീട്ടുകാരുടെ താല്പര്യം ഇത്രയധികം ഉള്ളതുകൊണ്ട് ഇവരുടെ ആഗ്രഹത്തിനു വിപരീതം ചെയ്വാൻ ആശാൻ ഒരുക്കമുണ്ടായിരുന്നില്ല.

## അദ്ധ്യായം ൨൦.

"താഴ്ചയായൊരിടത്തുള്ള
വാഴ്ചയിൽ വീഴ്ചയെന്തുതേ."

ആശാനും ഭാൎഗ്ഗവിയും ഇങ്ങനെ സുഖമായി ഇഞ്ചക്കാട്ടുവട്ടിൽ താമസിച്ചു. അവരുടെ ചെറിയ കുടിലിൽ അവർ അത്യന്തം തൃപ്തിയോടെ പാൎത്തു. അത്യാവശ്യം വേണ്ട തട്ടുമുട്ടുസാമാനങ്ങൾ മാത്രം അവർ അവിടെ ശേഖരിച്ചുവച്ചു. അവരുടെ പേരിൽ ഇത്രകാലം കരുണ ചെയ്ത വീട്ടുകാരോടു ഇനിയും വല്ലതും വാങ്ങിയ്ക്കുയെന്നുള്ളതു വലിയ അലോക്യമാണെന്ന് ആശാനു തോന്നി. അതുകൊണ്ടു അവരുടെ നിത്യവൃത്തിയ്ക്കു വേണ്ടതു് അവരുടെ പ്രയത്നംകൊണ്ടു തന്നെ സമ്പാദിയ്ക്കുവാൻ അവർ ശ്രമിച്ചു. വീടും കുടിയും ഇല്ലാതെ തെണ്ടി നടന്നിരുന്ന അവസ്ഥ പോയി ഒരിയ്ക്കൽ കൂടി ഇങ്ങനെ സൌഖ്യമായിരിപ്പാൻ സംഗതി ആയതിൽ ഭാൎഗ്ഗവിയ്ക്കു് അത്യന്തം കൃതജ്ഞത ഉണ്ടായി. അവരുടെ പണ്ടത്തെ വീട്ടിലപ്പോലെ തന്നെ വേണ്ട ശുചിത്വമെല്ലാം ഠരം വീട്ടിലും ഭാൎഗ്ഗവി പരിപാലിച്ചു. ആശാൻ നെയ്ത്തുവേലയിൽ ഉദ്യോഗിച്ചിരിയ്ക്കുമ്പോളൊക്കെ ഭാൎഗ്ഗവി വീട്ടുകാൎയ്യങ്ങളിൽ ജാഗരൂകയായിരുന്നു. വൈകുന്നേരത്തു അവർ കിട്ടു അമ്മാച്ചൻെറയും ആനന്ദപ്പിള്ളയുടേയും അടുത്തു ചെന്നു വെടിപറഞ്ഞുകൊണ്ടിരിക്കുക പതിവാണു്. ഇവരുമായുള്ള സംഭാഷണം ആ വീട്ടുകാൎക്കു വളരെ സന്തോഷമായിരുന്നു. മഴക്കാലത്തു ചിലപ്പോൾ വൈകുന്നേരമായാൽ അവിടെയുള്ള വേലക്കാരും ഒരുമിച്ചു വന്നുചേരും. ആശാനുമായുള്ള സംഭാഷണത്തിൽ ആ കൂട്ടൎക്കൊക്കെ വളരെ താല്പൎയ്യമുണ്ടായിരുന്നതു്. ആശാൻെറ പഴങ്കഥകളും തത്വോപദേശങ്ങളും അവൎക്കു നന്നേ ബോധിച്ചു. ഇങ്ങനെ ആശാൻെറയും ഭാൎഗ്ഗവിയുടേയും അവിടത്തെ താമസം പൊതുവിൽ എല്ലാവൎക്കും സന്തോഷമായിരുന്നു.

ഇഞ്ചക്കാട്ടു വീട്ടിന്നു സമീപത്തു് ആ വീട്ടുകാരുടെ വക ഒരു ചെറിയ തോട്ടം അക്കാലത്തു് അനാഥസ്ഥിതിയിൽ കിടന്നിരുന്നു. കിട്ടുഅമ്മാച്ചനു് ഇതിനെ വേണ്ടവിധത്തിൽ പരിപാലിക്കുന്നതിന്നുള്ള സൌകൎയ്യമോ ശേഷിയോ ഇല്ലാതിരുന്നതിനാൽ ഈ തോട്ടത്തിന്റെ കാൎയ്യം താൻ ഏറ്റുകൊള്ളാമെന്നു ആശാൻ സമ്മതിച്ചു വേനൽ അവസാനിക്കുന്നതിന്നുമുമ്പായി ആശാൻ ആ പറമ്പിലെ തറയൊക്കെ വെട്ടിനിരപ്പുവരുത്തി. അവിടെയുണ്ടായിരുന്ന കാടും പടപ്പുമെല്ലാം കളഞ്ഞു വെടിപ്പാക്കി. ഈ കൃത്യത്തിൽ ഭാൎഗ്ഗവിയും ആശാനെ വേണ്ടുംവണ്ണം സഹായിച്ചു. ആ പറമ്പിലേയ്ക്കുള്ള ഒററയടിപ്പാത വെട്ടി വൃത്തിയാക്കി; കൃഷിയ്ക്കു വേണ്ടവിധത്തിൽ ആ പറമ്പിനെ സന്നദ്ധമാക്കി. സമീപത്തുണ്ടായിരുന്ന ചന്തയിൽ നിന്നു വേണ്ടവിത്തുവകകളെല്ലാം ആശാൻമേടിച്ചു ശേഖരിച്ചു് കൃഷിതുടങ്ങി. കാലക്രമംകൊണ്ടു് ഇരവിപുരത്തുണ്ടായിരുന്ന ആശാന്റെ തോട്ടത്തിനോടൊപ്പം ഒരു നല്ലതോട്ടം ആശാൻ ഇഞ്ചക്കാട്ടും ഉണ്ടാക്കി. അതുപോലെയുള്ള ഒരു ചെറിയ പൂന്തോട്ടവും അവിടെ നിൎമ്മിച്ചു. ഈ തോട്ടം ഈ പ്രദേശത്തോടു ഒരു പുതുമയായിരുന്നു ഇത്ര സമൃദ്ധിയും ഐശ്വൎയ്യവുമുള്ള ഒരു തോട്ടം അക്കാലത്തു് അവിടെയെങ്ങുമുണ്ടായിരുന്നില്ല. ആശാന്റെ ഈശ്വരാധീനത്താൽ ഈ പറമ്പു സ്വല്പകാലംകൊണ്ടു വളരെ ആദായകരമായിത്തീൎന്നു. ആശാനും ഭാൎഗ്ഗവിയ്ക്കും തങ്ങളുടെ പൂൎവ്വസ്ഥിതിയെ വീണ്ടും പ്രാപിച്ചതുപോലെയുള്ള സന്തുഷ്ടിയുണ്ടായി. ആശാന്റെ മററുള്ള സമയം ഈശ്വരപ്രാൎത്ഥനയ്ക്കായി വിനിയോഗിച്ചു. ഭാൎഗ്ഗവിയ്ക്കു കാലാനുസരണം വേണ്ട ഉപദേശങ്ങൾ ആശാൻ ഇക്കാലത്തും മുടങ്ങാതെ ചെയ്തുകൊണ്ടുതന്നെ ഇരുന്നു.

ഇങ്ങനെ ഏകദേശം മൂന്നു സംവത്സരക്കാലത്തോളം ആശാനും ഭാൎഗ്ഗവിയും ഇഞ്ചക്കാട്ടു സുഖമായിതാമസിച്ചു. മൂന്നാം സംവത്സരത്തിൽ ഏകദേശം മഞ്ഞുകാലം സമീപിച്ചു. ആശാനു നല്ല സുഖമില്ലാതായി. സുഖക്കേടു് ക്ഷീണവും രുചിക്കുറവും മാത്രമായിരുന്നു. ഇങ്ങനെ ഇതിന്നു കീഴിൽ ഒരിക്കലും ഉണ്ടായിട്ടില്ല. വയസ്സും അറുപതോളമായി. ശരീരത്തിന്നു ക്ഷീണം ക്രമേണ വൎദ്ധിച്ചുവന്നു. എങ്കിലും തന്റെ സുഖക്കേടിന്റെ സ്വഭാവം പുറത്തറിയിക്കാതെ ആശാൻ കഴിച്ചുകൂട്ടി. നിത്യവൃത്തികൾക്കൊന്നിനും മുടക്കംവരുത്തിയില്ലെന്നു മാത്രമല്ല, കഷ്ടിച്ചു ചിലജോലികളും ആശാൻ ചെയ്തുകൊണ്ടുതന്നെയിരുന്നു. ക്രമേണ ക്ഷീണം വൎദ്ധിച്ചുതന്നെയാണു് വരു

ന്നതെന്നും തന്റെ അന്ത്യകാലം ഏതാണ്ട് സമീപിച്ചിരിക്കുന്നുവെന്നും ആശാനു തോന്നി. അപ്പോൾ ഭാർഗ്ഗവിയ്ക്കു വലുതായ ഒരു സങ്കടംനേരിടും. അതിന് അവൾക്കുവേണ്ട ധൈര്യമുണ്ടാവണം. ഭാർഗ്ഗവിയ്ക്കു തനിയെ കഴിച്ചുകൂട്ടേണ്ടകാലമാവും. അതിന് അവളെ സന്നദ്ധയാക്കേണ്ടതു് എത്രയും ആവശ്യമാണ് എന്നു ആശാനുതോന്നി. ആശാന്റെ ദേഹസ്ഥിതി ഭാർഗ്ഗവിക്ക് ഏറക്കുറെ മനസ്സിലായി. അവൾക്കും ഏതോ ചില സംശയങ്ങൾ തോന്നി. വലിയ കുണ്ഠിതമായി. ഈയിടെ ഒരുദിവസം ആശാനും ഭാർഗ്ഗവിയും ഒരുമിച്ചു പൂന്തോട്ടത്തിൽ നില്ക്കുകയായിരുന്നു. അപ്പോൾ ഭാർഗ്ഗവി ഒരു റോസാപ്പൂവിനെ ചെടിയിൽനിന്നു പറിക്കുവാനായിട്ടടുത്തു. ആ പുഷ്പത്തെ തൊട്ടമാത്രയിൽ അതിന്റെ ഇതളുകളെല്ലാം ഉതിർന്നു അവളുടെ കയ്യിൽവീണു. ഇതു കണ്ടുകൊണ്ടുനിന്നിരുന്ന ആശാൻ ഇപ്രകാരം പറഞ്ഞു:—

ആശാൻ: —ഇതുതന്നെയാണ് മനുഷ്യന്റെയും ഗതി. വസന്തകാലത്തു നല്ല മനോഹരമായും ആരോഗ്യത്തോടും ഇരിക്കും. ശരൽക്കാലത്താകട്ടെ ക്ഷീണിച്ചു ശോഭാരഹിതമായി തീരുന്നു. എങ്കിലും ഈശ്വരനിൽ ദൃഢവിശ്വാസമുള്ളവക്ക് ഈ അവസ്ഥകളെല്ലാം അവരുടെ ദേഹത്തെ മാത്രമേ ബാധിക്കുന്നുള്ളു. അതും ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നകാലത്തോളമേയുള്ളു. സ്വർഗ്ഗപ്രാപ്തിയുണ്ടായാൽ പിന്നെ അവക്ക് എന്നും യൌവനമാണല്ലോ. കുഞ്ഞേ! ഇതുകണ്ടു മനുഷ്യരുടെ സ്ഥിതിയേ നീ ധരിച്ചുകൊള്ളുക. ഞാൻ എന്റെ ജീവിതത്തിന്റെ ശരൽക്കാലത്തെ പ്രാപിച്ചിരിക്കുന്നു. നിനക്കും ഒരുകാലത്തു് ഈ അവസ്ഥതന്നെ വന്നുചേരും.

ആയിടയ്ക്ക് ആശാന്റെ സംഭാഷണങ്ങളിലൊക്കെ ഒരു ഐഹികവിരക്തന്റെ വേദാന്തതത്വങ്ങളാണ് അന്തർഭവിച്ചിരുന്നതു്. ഇങ്ങനെയുള്ള സംഭാഷണങ്ങളുടെ മദ്ധ്യേ പലപ്പോഴും ആശാൻ ഭാർഗ്ഗവിയോടു് ഇങ്ങനെ പറഞ്ഞിരുന്നു.

ആശാൻ:—മരണമെന്നുള്ളതു് എല്ലാവക്കുംഉള്ള ഒരു അവസ്ഥയാണ്. കുഞ്ഞേ! എന്റെകാലവും ഏതാണ്ടു അവസാനിക്കാറായി. ഞാൻ മരിച്ചുപോകുമ്പോൾ നീ സങ്കടപ്പെടരുതേ; വ്യസനിയ്ക്കുന്നതെന്തിന്? മരണമെന്നുള്ളതു് സ്വർഗ്ഗത്തേയ്ക്കുള്ള പടിവാതലാണ്.

ഭാർഗ്ഗവിയ്ക്ക് ഈ വർത്തമാനം അളവില്ലാത്ത സങ്കടമുണ്ടാക്കി. എങ്കിലും അതു പുറത്തുകാണിക്കാതെ തന്നെ അവൾ ദിവസേനയുള്ള ഗൃഹകൃത്യങ്ങളേ നടത്തിവന്നു.

# അദ്ധ്യായം ൧൧.

"മര നമൊരുവനും വരാത്തതല്ലെ-
ന്നറിക ഭവാനറിവുള്ള ചാരുബുദ്ധേ!"

ആക്കൊല്ലത്തിലെ മഴ വളരെ ഘോരമായിരുന്നു. തണുപ്പു കൊണ്ടു നാട്ടുകാരായ ജനങ്ങൾക്കു വളരെ ദുസ്സഹമായിരുന്നു. ആശാന്റെ സുഖക്കേടു കുറെ കലശലായി. ഒരു വൈദ്യനെ വരുത്തി കാണിച്ചാൽ കൊള്ളാമായിരുന്നുവെന്നു ഭാൎഗ്ഗവി ആഗ്രഹിച്ചു. കിട്ടു അമ്മാച്ചൻ ആ പെരുമഴയിൽ കുന്നും കാടും കടന്നു കുറേ ദൂരത്തുള്ള ഒരു വൈദ്യനെ കൂട്ടിക്കൊണ്ടുവന്ന് ആശാനെ കാണിച്ചു.



വൈദ്യൻ വന്നു കണ്ടു പരിശോധിച്ചു. ചില മരുന്നുകൾ നിശ്ചയിച്ചു. വൈദ്യൻ മടങ്ങി പോകുന്നതിനായി തിരിച്ചപ്പോൾ ഭാൎഗ്ഗവി വൈദ്യന്റെ പുറകേ പടിക്കൽ വരെ ചെന്ന് അപായകരമായ സുഖക്കേടു വല്ലതുമുണ്ടോ എന്നു ചോദിച്ചു. ഉടനേ പരിഭ്രമിക്കത്തക്കവണ്ണമൊന്നുമില്ലെന്നും, എന്നാൽ ക്രമേണ രോഗം ക്ഷയത്തിൽ ചെന്നു കലാശിച്ചേക്കാമെന്നും, രോഗി വൃദ്ധനാകകൊണ്ടു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണെന്നും, വൈദ്യൻ പറഞ്ഞു. ഇതു കേട്ടപ്പോൾ രോഗം വൈഷമ്യമായിരിക്കുമോ എന്നു ഭാൎഗ്ഗവിക്കു വലുതായ സംശയമുണ്ടായി. അവളുടെ ഹൃദയം വ്യസനംകൊണ്ടു വിങ്ങി. രണ്ടു മൂന്നു തുള്ളി കണ്ണുനീർ കവിൾത്തടങ്ങളിൽ അവൾ അറിയാതെ ചിന്തി. എങ്കിലും അവൾ പരസ്യമായി കരയാതെ കഴിയുന്നിടത്തോളം ദുഃഖത്തെ അടക്കി. എന്തെന്നാൽ തന്റെ ദുഃഖം ആശാനെ മനസ്സിലാക്കരുതെന്ന് അവൾ കരുതി. രോഗത്തിൽ കിടക്കുന്ന പിതാവിന് ഈ വിധത്തിലുള്ള ദുഃഖം കൂടി ഉണ്ടാകാതിരിക്കണമെന്നായിരുന്നു അവളുടെ വിചാരം. വൈദ്യനെ യാത്രയയച്ചിട്ട്, യാതൊരു ഭാവഭേദവും കൂടാതെ ഭാൎഗ്ഗവി ആശാൻ കിടന്നിരുന്ന മുറിക്കകത്തേയ്ക്കു തിരിച്ചുചെന്നു.

ആശാന്റെ ശുശ്രൂഷയിൽ ഭാൎഗ്ഗവി അത്യധികം ജാഗ്രതയോടു കൂടിയാണിരുന്നത്. വൈദ്യന്റെ വിധിപ്രകാരമുള്ള മരുന്നുകളെല്ലാം അതതു സമയത്തു തയ്യാർചെയ്തു കൊടുക്കുന്ന കൃത്യത്തിൽ അവൾ യാതൊരു വീഴ്ചയും വരുത്തിയില്ല. ആശാ

ന്റെ കിടക്ക, അതിൽ വിരിച്ചിരുന്ന വസ്ത്രങ്ങൾ, തലേണകൾ, ഇവയൊക്കെ ഏറ്റവും വൃത്തിയായി വച്ചുകൊണ്ടിരുന്നു. ഈ വക ഓരോ കൃത്യങ്ങളും താൻതന്നെ നിർവ്വഹിച്ചിരുന്നു എങ്കിലും ആശാൻ വിളിക്കുമ്പോഴൊക്കെ അടുത്തു ചെന്നു വേണ്ടതു ചെയ്യുന്നതിനും ഭാർഗ്ഗവി എപ്പോഴും തയ്യാറായിരുന്നു. പലപ്പോഴും രാത്രിമുഴുവൻ ഭാർഗ്ഗവി ആശാന്റെ അരുകിൽതന്നെയിരുന്നു ശുശ്രൂഷിക്കേണ്ടിവന്നിട്ടുണ്ട്. ചിലപ്പോൾ കൃത്യമെല്ലാം കഴിഞ്ഞു് സ്വല്പനേരമൊന്നു മയങ്ങുമ്പോൾകൂടിയും വല്ലതും കാര്യത്തിനു് അവൾ ഉണരേണ്ടിയിരുന്നു. ആശാൻ ഒന്നു ചുമയ്ക്കുകയോ, അനങ്ങുകയോ ചെയ്താൽ ഭാർഗ്ഗവി ഉടനെ ഉണരും. ചിലപ്പോൾ സൌകര്യമുണ്ടെങ്കിൽ അവൾ രാമായണമെടുത്തു് ആശാന്റെ അരികിൽ ഇരുന്നു് ഉറക്കെ വായിച്ചുകേൾപ്പിക്കും. ഇതിനു പുറമേ ദിവസേന രണ്ടുനേരം ആശാന്റെ ദേഹസുഖത്തിനു വേണ്ടി അവൾ പ്രത്യേകമായി ഈശ്വരപ്രാർത്ഥനയും നടത്തിവന്നു.

ഇങ്ങനെ സ്വല്പദിവസം കഴിഞ്ഞപ്പോൾ ആശാന്റെ ദീനത്തിനു അല്പമൊരാശ്വാസമുണ്ടായി. എന്നാൽ അതു കേവലം താല്ക്കാലികമാണെന്നുള്ളതു പ്രത്യക്ഷമായിരുന്നു. ആശാൻ തന്നെ "ഇനി ഇങ്ങോട്ടേക്കില്ല" എന്നു തീർച്ചയാക്കി കഴിഞ്ഞിരിക്കുന്നു. എങ്കിലും ആശാന്റെ മനസ്സിനു യാതൊരിളക്കവുമുണ്ടായില്ല. തന്റെ അന്ത്യകാലം സമീപിച്ചിരിക്കുന്നു എന്നുള്ള വർത്തമാനം വളരെ ശാന്തമായ സ്വരത്തിലും ഭാവത്തിലും ആശാൻ ഭാർഗ്ഗവിയെ അറിയിച്ചു. ഇതിൽ പരിഭ്രമിക്കാനൊന്നുമില്ലെന്നും അങ്ങനെ സംഭവിക്കുമ്പോൾ അവൾ വളരെ ധീരതയോടുകൂടി മേലാൽ വേണ്ട കൃത്യങ്ങൾ നടത്തേണ്ടതാണെന്നും ആശാൻ അവളോടുപദേശിച്ചു. എങ്കിലും സാധുവായ ഭാർഗ്ഗവിക്കു് ഒരം വർത്തമാനം അത്യന്തം ദുസ്സഹമായിട്ടാണിരുന്നതു്. അവൾ തന്റെ ദുഃഖത്തെ കഴിയുന്നിടത്തോളം അടക്കുവാൻ ശ്രമിച്ചുവെങ്കിലും ചിലപ്പോൾ നിവൃത്തിയില്ലാതായിപ്പോയിരുന്നു. ഒരവസരത്തിൽ ആശാൻ തന്റെ ആസന്നമരണാവസ്ഥയെക്കുറിച്ചു ഭാർഗ്ഗവിയോടു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അവൾ ആശാനോടിങ്ങനെ പറഞ്ഞു:—

ഭാർഗ്ഗവി:—അച്ഛാ! അച്ഛൻ എന്നോടു് ഈ വർത്തമാനം പറയാതിരിക്കണേ! ആ കാര്യം എനിക്കു വിചാരിക്കാൻപോലും വയ്യാ. അച്ഛൻ മരിച്ചുപോയാൽ പിന്നെയെന്റെ കഥയെന്താണു്? എനിക്കുപിന്നെ ലോകത്തിൽ ആരുമില്ലല്ലോ. ഞാൻ ഏറ്റ

കാകിനിയായി കാലംകഴിച്ചുക്കൂട്ടുന്നമല്ലോ.

ആശാൻ:—ഓമനേ! നീ ഇങ്ങനെ മനസ്താപപ്പെടരുതു്. അറിവില്ലാത്തവരെപ്പോലെ ഈ വിഷയത്തിൽ നീ ദുഃഖിക്കുന്നതു യോഗ്യതയല്ല. പിന്നെ നിന്റെ കാൎയ്യത്തിന് എല്ലാററിനും സഹായമായി ഈശ്വരനുണ്ടു്. അഛനില്ലാത്തവൎക്കു അഛൻ ദൈവംതന്നെ. ഈശ്വരനെ ഭജിക്കുന്നവരുടെ കാൎയ്യങ്ങളൊക്കെ ഈശ്വരൻതന്നെ നോക്കിക്കൊള്ളും. "തേഷാംനിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം" എന്നല്ലേ ഭഗവാൻപറഞ്ഞിരിക്കുന്നതു്. നിന്റെ ലൌകികകാൎയ്യങ്ങളെപ്പററി എനിക്കു യാതൊരുവിചാരവുമില്ല. പ്രപഞ്ചപിതാവായ ദൈവം നിനക്കും വേണ്ടതു തന്നുകൊള്ളും. ഒരിക്കലും അധൎമ്മത്തിൽമാത്രം ഒരിക്കലും ബുദ്ധിപോകരുതു്. ഈ ഒരുകാൎയ്യത്തിൽ നല്ലവണ്ണം ശ്രദ്ധിച്ചുകൊണ്ടാൽ എല്ലാം നേരെയാവും. പിന്നെ ഇത്രനാളും വളരെ സൂക്ഷിച്ചാണു ഞാൻ വളൎത്തിട്ടുള്ളതു്. ഈ ലോകത്തുള്ള ദോഷകരങ്ങളായ ദുൎമ്മോഹങ്ങളിലൊന്നും നിന്റെ ബുദ്ധിപോകാൻ ഞാൻ അനുവദിച്ചിട്ടില്ല. ഞാൻഇല്ലാതാകുന്നകാലത്തു നിനക്കു അന്യന്മാരുമായി സംസൎഗ്ഗംചെയ്യേണ്ടിവരും. പല സംഗതികളും നിന്റെ ബുദ്ധിക്കും ആഗ്രഹത്തിനും വിഷയമായേക്കാം. ദുഷ്ടന്മാരാണെന്നു അറിവുകിട്ടിയാൽ അവരോടുകൂടി നീ ഒരിക്കലും സംസൎഗ്ഗംചെയ്യരുതു്. എന്നാൽ സജ്ജനങ്ങളുടെവേഷം ധരിച്ചിട്ടുള്ള ദുഷ്ടന്മാർ ഈലോകത്തു ധാരാളമുണ്ടു്. അവരുടെ ചതിയിൽപെട്ടുപോകാൻ വളരെ എളുപ്പമാണു്. എല്ലാക്കാൎയ്യവും ദൈവത്തെ മുൻനിറുത്തിയാണു ചെയ്യേണ്ടതു്. എന്നാൽ ഈശ്വരകാരുണ്യംകൊണ്ടു നല്ലവഴി നിനക്കുതന്നെ തോന്നിക്കൊള്ളും. യാതൊരവസ്ഥാഭേദങ്ങളെക്കൊണ്ടും നിന്റെ ദൈവഭക്തിക്കു അണുമാത്രവും കുറവുവന്നുപോകരുതു്. ഈ വിഷയത്തിൽമാത്രം അലസത നിന്നെ ലവലേശം ബാധിക്കാതിരിക്കണം. ലൌകികവിഷയങ്ങളിലുള്ള മോഹംകൊണ്ടോ മററുസുഖാനുഭോഗങ്ങളിലുള്ള ആസക്തികൊണ്ടോ ഈശ്വരപ്രാൎത്ഥനയ്ക്കു യാതൊരുകുറവും വരുത്തരുതു്. നീ ഈ വിധത്തിൽ നിന്റെജീവിതത്തെ നയിക്കുമെങ്കിൽ നിനക്കു യാതൊരു ദോഷവുമുണ്ടാകയില്ല. നിനക്കു യാതൊന്നിനേയും ഭയപ്പെടേണ്ട ആവശ്യവുമില്ല. എന്റെ ജീവചരിത്രത്തെത്തന്നെ നീ ഓൎത്തുനോക്കുക. എനിക്കെത്ര സന്തുഷ്ടിയോടുകൂടി എന്റെ ഭൂതകാലത്തെ ഈ അന്ത്യദശയിൽ സ്മരിക്കുവാൻ സാധിക്കുന്നു. എത്രെല്ലാം ഘട്ടങ്ങളിൽ ഈശ്വരകാരുണ്യംകൊണ്ടു ഞാൻ അനുഗ്രഹീ

തനായിട്ടുണ്ട്. എന്റെ ദൃഢമായ ഈശ്വരഭക്തി എന്നെ ഏതെല്ലാം വിധത്തിൽ സഹായിച്ചു. ഞാൻ ഒരു കാലത്തു വളരെ സുഖവും അനുഭവിച്ചിട്ടുണ്ട്. രവിമംഗലത്തെ പ്രഭുകുമാരന്റെ സേവകനായിരുന്ന കാലത്തു് എനിക്കു അലഭ്യങ്ങളായ സുഖങ്ങൾ യാതൊന്നും തന്നെയില്ലായിരുന്നു. എന്നാൽ ഇതിന്റെയൊക്കെ നിസ്സാരതയേയും ഞാൻ നല്ലവണ്ണം മനസ്സിലാക്കിട്ടുണ്ട്. ഇരവിപുരത്തെ നമ്മുടെ പണ്ടത്തെവീട്ടിൽ താമസിച്ചിരുന്ന കാലത്തു പതിവായി രാവിലെ ഞാൻ ഈശ്വരപ്രാൎത്ഥന ചെയ്തിരുന്ന അവസരങ്ങളിൽ ചിലപ്പോൾ ഒരു മണിക്കൂർ നേരംകൊണ്ട് അനുഭവിച്ചിട്ടുള്ള ബ്രഹ്മാനന്ദം മറെറാന്നുകൊണ്ടും എനിക്കുണ്ടായിട്ടില്ല. ആത്മജ്ഞാനവും ഈശ്വരഭക്തിയും കൊണ്ടു നമ്മുടെ മനസ്സിനുണ്ടാകുന്നതുപോലെയുള്ള ആനന്ദം ഈ ലോകത്തിൽ മറെറാന്നുകൊണ്ടും ലഭിക്കുന്നില്ല. ഞാൻ സങ്കടങ്ങളും ധാരാളം അനുഭവിച്ചിട്ടുണ്ട്. നിന്റെ അമ്മ മരിച്ചപ്പോളുണ്ടായതുപോലുള്ള മനസ്താപം എനിക്കൊരിക്കലും ഉണ്ടായിട്ടില്ല. ആ സംഭവം എന്റെ ഹൃദയനാളങ്ങളെ ഭേദിച്ചുകളഞ്ഞു. ഞാൻ കേവലം തന്റേടമില്ലാത്ത നിലയിലായി. എന്നെക്കൊണ്ട് ഇനിമേൽ യാതൊന്നിനും കൊള്ളുകയില്ലെന്നുതന്നെ എനിക്കുതോന്നി. എങ്കിലും കുറച്ചുകാലം കഴിഞ്ഞപ്പോൾ ഈശ്വരൻ എന്റെ മനസ്സിനു സമാധാനമുണ്ടാക്കി. ഈ ആപത്സംഭവം കൊണ്ട് എന്റെ ബുദ്ധിക്കു് ഒരുഗുണകരമായഭേദമാണ് അന്നു വന്നുചേൎന്നതു്. ലൌകികങ്ങളായ വിഷയങ്ങളിൽ അത്രവളരെ ഭ്രമിക്കരുതെന്നുള്ള ഒരു പാഠം ഞാൻ അന്നു പഠിച്ചു. അദ്ധ്യാത്മികജ്ഞാനത്തിൽ എന്റെ ബുദ്ധി ഒന്നുകൂടി ഉന്മേഷത്തോടേ പ്രവൎത്തിക്കുവാൻ തുടങ്ങി. ഇതു് എനിക്കു് വളരെ വലുതായ ഒരു അനുഗ്രഹമായിത്തീൎന്നു. ദൈവാനുഗ്രഹമുണ്ടെങ്കിൽ ദോഷം ഗുണകാരണമായിട്ടുതന്നെ തീരുന്നു. ഞാൻ വഴിയാത്രകൊണ്ടു ക്ഷീണിച്ചു മൃതപ്രായനായി വഴിയിൽ വീണ കഥ നീ ഓൎക്കുന്നില്ലേ? ആ സംഭവമല്ലേ ഈ കഴിഞ്ഞ മൂന്നുകൊല്ലങ്ങളിൽ നമുക്കുണ്ടായിരുന്ന സൌഖ്യത്തിനു കാരണം. അങ്ങനെ സംഭവിച്ചില്ലായിരുന്നെങ്കിൽ ഈ നല്ല ആളുകളുമായുള്ള പരിചയം നമുക്കു ലഭിക്കുമായിരുന്നോ; അവരുടെ കാരുണ്യമല്ലേ നമുക്കു് ഈ ഇടയിലെത്തുണ്ടായ ഐശ്വൎയ്യത്തിനൊക്കെ കാരണം. ഇതിനു മുമ്പു വേറൊരാപത്തുണ്ടായതു് നിന്നിൽ മോഷണക്കുററമാരോപിച്ചു നിന്നെ തടവിലാക്കിയതായിരുന്നു. ഇങ്ങനെ സംഭവിച്ചിട്ടില്ലായിരുന്നു എന്നിരിക്കട്ടെ. കമലമ്മക്കൊച്ചു

മ്മയ്ക്കും നാൾക്കുനാൾ നിന്നെക്കുറിച്ചു സ്നേഹം വൎദ്ധിച്ചുവരുമായി രുന്നു. അപ്പോൾ നീ അവിടുത്തെ ഒരു സേവക്കാരിയുടെ നില യിൽ എന്തെല്ലാം അധൎമ്മങ്ങൾ പ്രവൎത്തിക്കുന്നതിനു പ്രേരിത യായേനെ? നിന്റെ അപനയാകൊണ്ടു ഒരുവേള എത്രസാധുക്കൾ ക്കു നീ സങ്കടമുണ്ടാക്കിയിരുന്നേനെ? പരിശുദ്ധമായ നിന്റെസ്വ ഭാവം ഏതെല്ലാംവിധത്തിൽ ദൂഷിക്കുമായിരുന്നു. ഇതിനൊന്നും സാംഗതിയാകാഞ്ഞതു് മുൻപറഞ്ഞ ഒരുസംഭവംകൊണ്ടല്ലേ? അ തുകൊണ്ടു് ആ സംഭവവും നമ്മുടെ ഗുണത്തിനുവേണ്ടിത്തന്നെ തിന്നുവെന്നു് ബോദ്ധ്യപ്പെട്ടില്ലേ? എന്റെകുഞ്ഞേ; എന്റെ മ രണത്തെക്കുറിച്ചു് നീ ഇപ്പോൾ അത്യന്തം പരിഭ്രമിക്കുന്നു. നി നക്കിപ്പോൾ വിചാരിക്കാൻ കൂടി വയ്യാത്തവിധത്തിൽ അതത്ര ഭ യങ്കരമായി തോന്നുന്നു. എങ്കിലും ഞാൻ മുമ്പുവിവരിച്ചിട്ടുള്ള ആപത്തുകൾ ഓരോന്നും ഈശ്വരകാരുണ്യംകൊണ്ടു നീങ്ങി എ ങ്ങനെ ശുഭമായി പൎയ്യവസാനിച്ചുവോ അതുപോലെ നിനക്കു നേരിടാനിരിക്കുന്ന ഈ സംകടത്തിലും സമാധാനവും മേലിൽ ശ്രേയസ്സും ലഭിക്കുമെന്നു നീ ധൈൎയ്യമായി വിചാരിച്ചുകൊള്ളുക. നിനക്കു് ഇതിപ്പോൾ അത്ര ബോധിക്കയില്ലായിരിക്കാം. പ ക്ഷേ സൂക്ഷ്മാലോചനചെയ്തു നോക്കുകയാണെങ്കിൽ മരണം എ ത്രയോ നിസ്സാരമായ ഒരു സംഭവമാണെന്നു നമുക്കു ബോധമാ കുന്നതാണു്. ശരിയായ ആത്മജ്ഞാനം സമ്പാദിച്ചിട്ടുള്ള ഒരു വനു് മരണത്തെക്കുറിച്ചു യാതൊരു ഭയവുമുണ്ടാകുന്നില്ല. ഈ ലൌകികജീവിതത്തിൽനിന്നു നമുക്കുണ്ടാകുന്ന ഒരു മാററം മാത്ര മാണു് മരണം. ഇവിടെ അനുഭവിക്കുന്ന സംസാരദുഃഖങ്ങളിൽ നിന്നും ഒരു മോചനമാകുന്നു് അതു്. അങ്ങനെ മോക്ഷംകിട്ടാനു ള്ള ഭാഗ്യം ഒരുവേള എനിക്കു് ഇനി അധികം താമസിക്കാതെ ലഭിച്ചേക്കാം. അങ്ങനെയാകുമ്പോൾ എനിക്കെന്തു സുഖമാ യി. ഈ പരമപദം എനിക്കു ലഭിക്കുന്നതുകൊണ്ടു നിനക്കു സ ങ്കടമുണ്ടോ. ഒരിക്കലും നീ ഇക്കാൎയ്യത്തിൽ സങ്കടപ്പെടരുതു്. ഞാൻ ഇനിയും ഈ ലോകത്തിൽ കിടന്നു് ഇങ്ങനെ പ്രപഞ്ച ദുഃഖം അനുഭവിക്കേണമെന്നാണോ നിന്റെ ആഗ്രഹം. നിനക്കും എന്നെപ്പോലെ ഒരിക്കൽ ഈ മോക്ഷം ഉണ്ടാകും. പക്ഷേ എ നിക്കല്പംകൂടെ മുമ്പേ സ്വൎഗ്ഗപ്രാപ്തിയുണ്ടാകുന്നുവെന്നേയുള്ളു. ഒ രുകാലത്തു സ്വൎഗ്ഗത്തിൽ നമുക്കെല്ലാപേൎക്കും ഒരുമിച്ചുചേരാമ ല്ലോ." ഇങ്ങനെ ആശാൻ ഓരോ തത്വോപദേശങ്ങളെക്കൊ ണ്ടു് ഭാൎഗ്ഗവിയ്ക്കു മനോധൈൎയ്യമുണ്ടാക്കുവാൻ ശ്രമിച്ചു.

എങ്കിലും ആശാന്റെ മരണത്തേ സൂചിപ്പിക്കുന്നതായ ഒ

രോ വാക്കുകളും ഭാൎഗ്ഗവിയുടെ ഹൃദയമൎമ്മങ്ങളെ ഭേദിച്ചുകൊണ്ടു തന്നെയിരുന്നു.

---

# അദ്ധ്യായം ൧൨.

---

"എന്നുമിന്നിത്തമസ്സററിഹതിരിയെ
വരാത്തുള്ളൊരാനിത്യധാമം
തന്നിൽസൽബ്രഹ്മചിന്താശമിതദുരിതനായ്
ഞാനിതാപോയിടുന്നേൻ."

ആശാന്റെ ദീനം വീണ്ടും വൎദ്ധിച്ചു. ക്രമേണ ക്ഷീണം കലശലായി. ദീനം വൈഷമ്യമുള്ള നിലയിലാണെന്നു തീൎച്ച്യായപ്പോൾ മരണദശയിൽ ചെയ്യേണ്ട സൽകൎമ്മങ്ങളെല്ലാം നടത്തണമെന്നു ഭാൎഗ്ഗവി തീൎച്ച്യാക്കി. സമീപത്തുണ്ടായിരുന്ന ഗ്രാമത്തിലേയ്ക്കു് ഒരാളയച്ചു ഒരു പുരോഹിതബ്രാഹ്മണനെ വരുത്തി. ഈ ശാസ്ത്രികളുടെ ഉപദേശപ്രകാരം യാത്രാദാനം കഴിക്കുന്നതിനും സഹസ്രനാമജപത്തിനും വേണ്ട ഏൎപ്പാടുചെയ്തു. ഈ കാൎയ്യങ്ങളിലൊക്കെ വീട്ടുകാരനായ കിട്ടു അമ്മാച്ചന്റേയും മററുള്ള സമീപസ്ഥന്മാരുടേയും സഹായം ഭാൎഗ്ഗവിക്കുണ്ടായിരുന്നു. അവർ എന്തു ചെയ്യുന്നതിനും സന്നദ്ധന്മാരായിരുന്നു.

യാത്രാദാനവും സഹസ്രനാമജപവും വിധിയാകുംവണ്ണം നടന്നു. കിട്ടു അമ്മാച്ചനും ആനന്തപ്പിള്ളയും എപ്പോഴും ആശാന്റെ അരികിൽ തന്നെ ഉണ്ടായിരുന്നു. ഭാൎഗ്ഗവിയെ എല്ലാവിധത്തിലും സഹായിച്ചതു് ഇവർ തന്നെയായിരുന്നു. ഭാൎഗ്ഗവി ചിലപ്പോൾ അധികം മനസ്താപപ്പെടുമ്പോൾ സമാധാനം പറയുന്നതിനും ഇവർ തന്നെ. കിട്ടു അമ്മാച്ചൻ പലപ്പോഴും ഭാൎഗ്ഗവിയെ ഇങ്ങനെയാണു് സമാധാനപ്പെടുത്തിയിരുന്നതു്. "എന്റെ പൊന്നേ! നീ എന്തിനിങ്ങനെ മനസ്താപപ്പെടുന്നു. നിനക്കെന്തിനും ഞങ്ങളില്ലയോ? നിന്റെ അച്ഛനെപ്പോലെ തന്നെ ഞാൻ. നിന്റെ അമ്മ ആനന്തം തന്നെ. പിന്നെ എന്തിനാണു് നീ വ്യസനിക്കുന്നതു്. നീ എന്നും ഞങ്ങടെ കുഞ്ഞായിരുന്നാൽ മതി. നിന്റെ അച്ഛൻ മരിച്ചുപോയാലും നിനക്കൊ

ന്നിനും സങ്കടമുണ്ടാവില്ല." ഈ സാന്ത്വനവചനങ്ങൾ ഭാൎഗ്ഗവിയുടെ സങ്കടാവസ്ഥയിൽ അവൾക്ക് അസാമാന്യമായ ധൈൎയ്യത്തെ നൽകി.

ദാനം മുതലായ സൽകൎമ്മങ്ങൾ നടന്ന ദിവസം രാത്രിയിൽ ആശാൻ ഒരുമാതിരി സുഖനിദ്രയെന്നപോലെ കിടക്കുകയായിരുന്നു. അരികിൽ ഒരു മങ്ങിയ വെളിച്ചം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഭാൎഗ്ഗവി ക്ഷീണംകൊണ്ട് ആശാൻെറ കിടക്കയ്ക്കു താഴെ ഒരു പുൽപ്പായിൽ കിടക്കുകയായിരുന്നു. നേരം മണി എട്ടരയായിരിക്കുന്നു. അന്ന് വെളുത്തപക്ഷത്ത് ഏകാദശിയായിരുന്നതുകൊണ്ട് നല്ല ചന്ദ്രികയുണ്ടായിരുന്നു. നിലാവിൻെറ വെളിച്ചം മുറിക്കകത്തുകൂടി കുറേശ്ശ വ്യാപിച്ചിട്ടുണ്ടായിരുന്നു. ഭാൎഗ്ഗവി ചന്ദ്രികകൊണ്ടു ശോഭനമായ നടുമുററത്തേയ്ക്കു നോക്കി എന്തോ ആലോചിച്ചുകൊണ്ടു കിടന്നിരുന്നു. കിട്ടുഅമ്മാച്ചനും ആനന്ദപ്പിള്ളയും അതുവരെ ആശാൻെറ അരികിൽ ഇരുന്ന് ഉടനെ പോയി ഊണുകഴിച്ചു വരാമെന്നു പറഞ്ഞു പോയിരിക്കയാണ്. ആശാൻ സുഖനിദ്രയിൽനിന്ന് എന്നപോലെ തടുതി ഉണൎന്ന് "ഭാൎഗ്ഗവീ! ഭാഗവതം എടുത്ത് അതിലെ "ധ്യാനരൂപനിരൂപണം" ഒന്നുറക്കെ വായിക്കു". ഉടനെ ഭാൎഗ്ഗവി വിളക്കു ചൂണ്ടി അടുത്തുണ്ടായിരുന്ന ഭാഗവതപുസ്തകമെടുത്ത് ആശാൻ പറഞ്ഞ ഭാഗം വായിച്ചു കേൾപ്പിച്ചു. "എൻെറ തല ഒന്നു പൊക്കി വച്ചിട്ട് ആ പുസ്തകം ഇങ്ങുതാ." എന്നു ആശാൻ പറഞ്ഞു. ഭാൎഗ്ഗവി ആശാനെ താങ്ങിയെടുത്ത് ചാവട്ടയിൽ ചാരിയിരുത്തി ഭാഗവതം കയ്യിൽ കൊടുത്തു. അതിൽ "ഈവണ്ണം മഹാരൂപം പുരുഷൻ ചിന്തിച്ചീടിൽ ബ്രഹ്മമാം മഹാരൂപം തന്നുള്ളിൽ തോന്നി ബ്രഹ്മം തന്നിലെ വയ്ക്കപ്പെട്ടു നിൎമ്മല മുക്തിപദം" എന്നിത്രയും അവ്യക്തവൎണ്ണങ്ങളായി വായിച്ചവസാനിപ്പിച്ചു. "മകളേ! ഞാൻ യാത്രയായി. ഈശ്വരനെ വഴിയാകുംവണ്ണം ഭജിച്ചുകൊൾക. ദൈവം നിന്നെ രക്ഷിക്കും" എന്നിത്രയും പറഞ്ഞു നിറുത്തുന്നതിനു മുമ്പിൽ ആശാൻെറ നാവു കുഴഞ്ഞുപോയി. നയനങ്ങളടഞ്ഞു. ഭാഗവതപുസ്തകം ആശാൻെറ കയ്യിൽ മുറുകെ പിടിച്ചിരുന്നു. ആശാൻെറ ആത്മാവ് "പ്രപഞ്ചത്തിരയ്ക്കുള്ളിൽ" മറഞ്ഞു.

ആശാൻ മരിച്ചു കഴിഞ്ഞുവെന്നു ഭാൎഗ്ഗവിക്കുടനെ മനസ്സിലായില്ല. ക്ഷീണം കൊണ്ടുള്ള മോഹാലസ്യമായിരിക്കാമെന്നാണ് അവൾ വിചാരിച്ചത്. പക്ഷേ അവൾ ആശാ

ന്റെ തല വീണ്ടും ഉയൎത്തുവാൻ ശ്രമിച്ചപ്പോളാണ് അവൾക്കു വാസ്തവം മനസ്സിലായതു്. ഉടനെ കിട്ടുഅമ്മാച്ചനും ആനന്ദപ്പിള്ളയും അവിടെ എത്തി. കിട്ടുഅമ്മാച്ചൻ വേഗത്തിൽ കട്ടിലിനരികേ ചെന്ന് ആശാന്റെ മൃതശരീരത്തെ ഒരു പുതപ്പു കൊണ്ടു മൂടി. ആനന്ദപ്പിള്ള ഭാൎഗ്ഗവിയുടെ അരികിൽ എത്തി സമാധാനം പറയുവാനും തുടങ്ങി. ഇതൊന്നും ഭാൎഗ്ഗവിയുടെ ശ്രദ്ധയിൽ പെട്ടില്ല. ഭാൎഗ്ഗവി ആശാന്റെ മൃതശരീരത്തെ വിട്ടുമാറിയില്ല. അല്പനേരം ആ ശരീരത്തെ തന്നെ നോക്കിക്കൊണ്ടു നിന്നതിനിടയ്ക്കു് ഭാൎഗ്ഗവി മോഹാലസ്യം കൊണ്ടു നിലത്തു വീഴുവാൻ ഭാവിച്ചു. ആനന്ദപ്പിള്ള അവളെ താങ്ങിയെടുത്തു് അടുത്ത മുറിയിൽ കൊണ്ടുപോയി കിടത്തി അരികേയിരുന്നു.

കിട്ടുഅമ്മാച്ചന്റെ ഉത്സാഹം കൊണ്ടു് ശവദാഹംമുതലായതു വഴിപോലെ നടത്തി. ഭാൎഗ്ഗവിയെക്കൊണ്ടു വേണ്ട കൎമ്മങ്ങളും എല്ലാം ചെയ്യിച്ചു. സഞ്ചയനം മുതലായി മരണം സംബന്ധിച്ച ചടങ്ങുകളെല്ലാം കിട്ടു അമ്മാച്ചൻ മുറപോലെ നടത്തി. ആശാൻ മരിച്ച ദിവസം മുതൽ ഭാൎഗ്ഗവിയെ കിട്ടുഅമ്മാച്ചനും ആനന്ദപ്പിള്ളയും അവരുടെ കൂടെ താമസിപ്പിച്ചു. ഭാൎഗ്ഗവിയ്ക്കു് സമാധാനത്തിനു വേണ്ടി തങ്ങളെക്കൊണ്ടു് കഴിയുന്നതെല്ലാം ഇവർചെയ്തു. അവരുടെ സ്വന്തകുട്ടിയെപ്പോലെ അവളെ അവർ പരിപാലിച്ചു. എങ്കിലും ഭാൎഗ്ഗവിയ്ക്കു് അച്ഛന്റെ സ്മരണയുണ്ടാകുമ്പോളൊക്കെ അവൾ ആശാനെ ദഹിപ്പിച്ച സ്ഥലത്തു ചെന്ന് വളരെ നേരം അവിടെയിരിയ്ക്കുക പതിവായിരുന്നു. ആശാന്റെ അസ്ഥി സ്ഥാപിച്ചിരുന്ന സ്ഥലത്തിനെ വൃത്തിയാക്കി പതിവായിട്ട് സന്ധ്യയ്ക്കു് അവിടെ വിളക്കു കൊളുത്തുന്നതു് ഭാൎഗ്ഗവിയുടെ കൃത്യങ്ങളിൽ ഒന്നായിരുന്നു. അവിടെ ചെറുതായിട്ടു് ഒരു തിട്ട ഭാൎഗ്ഗവി തന്നെ മണ്ണുകൊണ്ടുണ്ടാക്കി അതിൽ വിളക്കു വയ്ക്കുന്നതിന് വേണ്ട ഒരുക്കങ്ങളും ചെയ്തിരുന്നു. ആ തിട്ടയ്ക്കരികെ ചെന്നു നില്ക്കുന്നതു് അവൾക്കു് അത്യന്തം സമാധാനകരമായ ഒരു കൃത്യമായിരുന്നു. സ്വല്പമെങ്കിലും സൌകൎയ്യമുണ്ടായാൽ അവൾ അവിടെ എത്തും. പതിവായിട്ടുള്ള അവളുടെ നാമജപവും ഈശ്വരപ്രാൎത്ഥനയും നടത്തിയിരുന്നതു് ഒരേ സ്ഥലത്തുവച്ചാണു്. ഇങ്ങനെ അവളുടെ അച്ഛന്റെ അസ്ഥിയിരിക്കുന്ന സ്ഥലത്തെ ഒരു ദേവാലയത്തിന്റെനിലയിൽ അവൾ വിചാരിച്ചു് ആരാധിച്ചുപോന്നു. കിട്ടു അമ്മാച്ചനും ആനന്ദപ്പിള്ളയും ഇതിനെ വളരെ സന്തോഷത്തോടു

കൂടി അനുവദിക്കയും ചെയ്തു. ഇങ്ങനെ ഭാൎഗ്ഗവി ഇഞ്ചക്കാട്ടു വീട്ടിൽ സ്ഥിരതാമസമായി.

ഭാൎഗ്ഗവിയുടെ ആവിൎഭാവത്തിൽ ആനന്ദപ്പിള്ളയുടെ വീട്ടുകാൎയ്യങ്ങൾ ഒന്നുകൂടി മോടിപിടിച്ചു. ആനന്ദപ്പിള്ളയുടേയും കിട്ടു അമ്മാച്ചന്റെയും സ്വന്തമകളുടെ സ്ഥാനം ഭാൎഗ്ഗവിയ്ക്കു കിട്ടി. ഭാൎഗ്ഗവിക്കും തന്റെ പുതിയ ജീവിതത്തിൽ ഒട്ടും അതൃപ്തി ഉണ്ടായില്ല.

എങ്കിലും ചിലസ്മരണകൾ ഉണ്ടാകുമ്പോൾ ഭാൎഗ്ഗവിയുടെ ഉത്സാഹം തീരെ നശിക്കും. ആശാനോടുള്ളതുപോലെ സ്വാതന്ത്ര്യം അവൾക്ക് ഇപ്പോൾ ഒരുത്തരോടും ലഭിച്ചില്ല. ആശാനെപ്പോലെ രസകരമായ കഥകൾകൊണ്ടും സാരോപദേശങ്ങൾകൊണ്ടും അവളെ ആനന്ദിപ്പിക്കുന്നതിന് ഇപ്പോൾ ആരും ഇല്ലായിരുന്നു. ആശാന്റെ ശുശ്രൂഷയ്ക്കുവേണ്ടി വേലചെയ്തിരുന്നതു പോലെയുള്ള ഉത്സാഹം ഇപ്പോൾ വീട്ടുകാൎയ്യങ്ങളിലും മററൊരു കൃത്യത്തിലും അവൾക്കുണ്ടായില്ല. അവളുടെ അച്ഛനെ ഓൎക്കുമ്പോൾ ഈ ഭൂലോകം മുഴുവൻ അവൾക്കു ശൂന്യമായിട്ടുതോന്നി. ഈ വിധത്തിൽ ആശാന്റെ മരണശേഷം ഏകദേശം ഒരേഴെട്ടു മാസക്കാലം ഭാൎഗ്ഗവി ഇഞ്ചക്കാട്ടു കഴിച്ചുകൂട്ടി.

---

## അദ്ധ്യായം ൧൩

"ദുഃഖമെന്തിഹ മൂൎഖന്റെ
മുഖംനോക്കീട്ടു ജീവനം?"

ഇക്കാലത്ത് ഇഞ്ചക്കാട്ടുഭവനത്തിലെ സ്ഥിതിയിൽ ചില ഭേദഗതികളുണ്ടായി. തിരുവനന്തപുരത്തുപോയി പഠിച്ചുതാമസിച്ചിരുന്ന കിട്ടു അമ്മാച്ചന്റെ മകൻ ശ്രീധരകുമാരൻ ഇയ്യിടെയ്ക്കു പഠിപ്പുമതിയാക്കി. തിരുവനന്തപുരത്ത് അയാൾ താമസിച്ചിരുന്ന ഭവനത്തിൽനിന്നുതന്നെ ഒരു സ്ത്രീയെ വിവാഹം ചെയ്തു. ഈ കുടുംബം സ്വത്തുകൊണ്ടും ആഭിജാത്യംകൊണ്ടും വളരെ പ്രബലമായ ഒന്നായിരുന്നു. അവിടുത്തെ ഏകസ്ത്രീസ

ന്താനമായ രുഗ്മിണിയമ്മയേയാണ് ശ്രീ ധരകുമാരൻ വിവാഹംചെയ്തതു്. അതുകൊണ്ടു് ശ്രീധരകുമാരന്ന് ഭാൎയ്യ വീട്ടുകാരിൽ നിന്ന് ദ്രവ്യസഹായം ധാരാളമുണ്ടായിരുന്നു. അഭിനവമായ ഈ ബന്ധുത്വംകൊണ്ടു് തനിയ്ക്കു വളരെ മേന്മയുണ്ടായിയെന്നു ശ്രീ ധരകുമാരൻ ഭാവിക്കയും ചെയ്തു. ശ്രീധരകുമാരന്ന് ഈ വിവാഹത്തിലുണ്ടായിരുന്ന അഭിനിവേശത്തിൽ കിട്ടുഅമ്മാച്ചന്ന് ആദ്യംതന്നെ അത്ര നല്ലതൃപ്തിയുണ്ടായിരുന്നില്ല. എങ്കിലും ആനന്തപ്പിള്ളയുടേയും ശ്രീധരന്റേയും നിൎബന്ധംകൊണ്ടാണ് അമ്മാച്ചൻ ഇതിന്ന് ഒരു വിധത്തിൽ അനുവാദംനൽകിയതു്. തന്നിൽ ഉയൎന്നവരോടുള്ള ചാൎച്ച പലവിധത്തിലും ദോഷകരമാണെന്നു കിട്ടുഅമ്മാച്ചന്ന ബോദ്ധ്യമുണ്ടായിരുന്നു.

ശ്രീധരകുമാരന്റെ വിവാഹംകഴിഞ്ഞു് ഏകദേശം ഒരുമാസത്തോളമായി. ശ്രീധരകുമാരനും രുഗ്മിണിയമ്മയും മേലാൽ ഇങ്ങുകൊട്ടുവന്നു താമസിക്കണമെന്നു് തീൎച്ചയാക്കി. കിട്ടുഅമ്മാച്ചനും ആനന്തപ്പിള്ളയും ദമ്പതികളുടെ വരവിനെ അത്യന്തം കൌതുകത്തോടുകൂടെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. കൃഷികാൎയ്യങ്ങൾ പുത്രനേയും വീട്ടുകാൎയ്യങ്ങൾ മരുമകളേയും ഏല്പിച്ചു് വയസ്സുകാലത്തു് തങ്ങൾക്കു സുഖമായിരിക്കാമല്ലോ എന്നുള്ള സന്തോഷം അവൎക്കുണ്ടായി.

രുഗ്മിണിയമ്മ രൂപവതിയായ ഒരു സ്ത്രീയായിരുന്നുവെന്നു വരികിലും ശീലഗുണവും വിദ്യാഭ്യാസവുമുള്ളവളായിരുന്നില്ല. അതിലാളനയിൽ വളൎന്നുവന്നതുകൊണ്ടും വളരെ സമ്പത്തും ആഭിജാത്യവുമുള്ള കുടുംബത്തിലെ ഏകസന്താനമായിരുന്നതുകൊണ്ടും ലോകപരിചയം വളരെ കുറവായിരുന്നു. തന്നെ ആശ്രയിച്ചു നില്ക്കുന്നവൎക്കോ തന്റെ സേവയുള്ളവൎക്കോ വല്ലതും കൊടുക്കുന്നതല്ലാതെ മററുവിധത്തിലുള്ള ദാതൃത്വശീലം അവൾ അഭ്യസിച്ചിരുന്നില്ല. സാധുക്കളുടെനേൎക്ക് ആൎദ്രതയും ധൎമ്മബുദ്ധിയും ഇവൾക്കുണ്ടാവാൻ സംഗതിവന്നില്ല. സാധുക്കൾ എന്നൊരു വകക്കാർ ഉണ്ടോയെന്നും ഉണ്ടെങ്കിൽ അവർ എങ്ങനെയായിരുന്നു കാലക്ഷേപംചെയ്തിരുന്നതെന്നും ലോകത്തിലുള്ള പരിചയക്കുറവുകൊണ്ടു് ഇവൾക്കു മനസ്സിലാകുവാൻ ഇതേവരെ സാധിച്ചിട്ടില്ല. മററുവിധത്തിലുള്ള അറിവുസമ്പാദിക്കുന്നതിന്ന് വിദ്യാഭ്യാസക്കുറവുകൊണ്ടു് രുഗ്മിണിക്കു് ഇടവന്നില്ല. ഇങ്ങനെ കേവലം മൃഗപ്രായത്തിലാണ് രുഗ്മിണിയമ്മയുടെ വളൎച്ച. സമ്പത്സ

ബുദ്ധിയുണ്ടായിരുന്നതുകൊണ്ട് ഈവക ദോഷങ്ങളൊന്നും ആ സ്ത്രീയുടെ മററു് ഐഹികാവസ്ഥകളെ ബാധിച്ചില്ല.

ശുദ്ധനായ കിട്ടുഅമ്മാച്ചനും സാധുവായ ആനന്ദപ്പിള്ളയ്ക്കും ഉണ്ടായമാററത്തേയാണു് ഇനി വിവരിക്കേണ്ടതു്. ശ്രീധരകുമാരനും രുഗ്മിണിയമ്മയും ഇഞ്ചെക്കാട്ടു വന്നുചേൎന്നു് പ്രധാനഗൃഹത്തിൽ ഇവരുടെ താമസമായി. കിട്ടുഅമ്മാച്ചനും ആനന്ദപ്പിള്ളയും ഭാൎഗ്ഗവിയും പ്രത്യേകമുണ്ടായിരുന്ന ചെറിയ ഗൃഹത്തിലേയ്ക്കു മാറുകയും ചെയ്തു.

രുഗ്മിണിയമ്മയ്ക്കു പ്രഥമദൃഷ്ടിയിൽതന്നെ ഭാൎഗ്ഗവിയെ അത്രപിടിച്ചില്ല. തന്റെ സമവയസ്കയായിരുന്ന ഭാൎഗ്ഗവിയിൽ ദുഷ്ടസ്ത്രീസഹജമായ ഒരസൂയയാണു് രുഗ്മിണിക്കു തോന്നിയതു്. കാലക്രമേണ ആ വീട്ടിൽ ഭാൎഗ്ഗവിയുടെ താമസം രുഗ്മിണിക്കു രുചിക്കാതായി. ഇപ്പോൾ ഗൃഹനായികയുടെ പദവി രുഗ്മിണിക്കായിരുന്നുവല്ലോ. ഇങ്ങനെ വീണ്ടും ഒരു ഗൃഹപ്പകച്ച് ഭാൎഗ്ഗവിക്കു വന്നുചേൎന്നു.

ഭാൎഗ്ഗവിയ്ക്കു മാത്രമല്ല ഗൃഹപ്പിഴയുണ്ടായതു്. രുഗ്മിണിയമ്മയെ ഒന്നു കാണുന്നതിന്നു് അത്യൌത്സുക്യത്തോടു കൂടിയിരുന്ന കിട്ടു അമ്മാച്ചനും ആനന്ദപ്പിള്ളയ്ക്കും അതുപോലെതന്നെ ദുഷ്കാലംവന്നു. ഭൎത്താവിന്റെ മാതാപിതാക്കന്മാരെ അനുസരിക്കയും ബഹുമാനിക്കയും ചെയ്യേണ്ടതാണെന്നുള്ള നല്ലബുദ്ധി രുഗ്മിണിക്കുണ്ടായിരുന്നില്ല. അവൾ ഇവരെ യതൊരുവിധത്തിലും ശുശ്രൂഷിച്ചിരുന്നില്ലെന്നു മാത്രമല്ല, ചിലകാൎയ്യങ്ങളിൽ ഉപദ്രവിക്കുകയുമാണു് ചെയ്തുവന്നതു്. തന്റെ ഭൎത്താവുമായുള്ള പെരുമാററവും അത്ര തൃപ്തികരമായിരുന്നില്ല. ഭൎത്താവിനെ അനുസരിച്ചു നടക്കയെന്നുള്ളതു് രുഗ്മിണിയമ്മയുടെ ശീലമല്ലായിരുന്നു. അവൾക്കു് അഹിതമായിട്ടു് ശ്രീധരകുമാരൻ എന്തെങ്കിലും പറഞ്ഞാൽ അവൾ അതികഠിനമായി ശഠിക്കും. വളരെ സ്വത്തുള്ള കുടുംബത്തിലെ ഏകസന്താനമെന്നുള്ള അഹംഭാവം ഈ വിഷയത്തിലും അവളെ അത്യധികം ഗവിഷ്ഠയാക്കി. കിട്ടുഅമ്മാച്ചനോടും ആനന്ദപ്പിള്ളയോടും സ്വൈരമായി സ്വല്പനേരം സംസാരിപ്പാൻപോലും ഇവൾ ശ്രീധരകുമാരനെ അനുവദിച്ചില്ല. ഇങ്ങനെ വിവാഹംകൊണ്ടു് ഒരുവലിയ കുഴക്കിലാണു് ശ്രീധരകുമാരൻ അകപ്പെട്ടതു്.

ഭാൎയ്യാഗൃഹത്തിൽനിന്ന ദ്രവ്യംകൊണ്ടും മററു പലവിധത്തിലും ഉണ്ടായിട്ടുള്ള സഹായങ്ങൾ ശ്രീധരകുമാരനേ തന്റെ ഭാൎയ്യയോടും അവളുടെ വീട്ടുകാരോടും അവധിയില്ലാത്തവിധത്തിൽകടപ്പെടുത്തി.

എന്തുചെയ്യാം? ഇനി യാതൊരു നിവൃത്തിയുമില്ലല്ലോഎന്ന് അയാൾ സമാധാനപ്പെട്ടു. ഒരുദിവസം കിട്ടുഅമ്മാച്ചനും ആനന്തപ്പിള്ളയും ശ്രീധരനും ഒരുമിച്ചിരുന്ന് ഈ കാൎയ്യത്തെപ്പററി ഇങ്ങനെ സംസാരിച്ചു.

കിട്ടുഅമ്മാച്ചൻ:—(ശ്രീധരനോട്) അപ്പനേ; നമുക്ക് വലുതായ ഒരു ബുദ്ധിമോശമാണ പററിയത്. സൌന്ദൎയ്യവും സമ്പത്തും നിന്നെ മോഹിപ്പിച്ചുകളഞ്ഞു. നിന്റെ അമ്മയ്ക്കും ഈ വിവാഹത്തിൽ വളരെ താല്പൎയ്യമായിരുന്നു. എന്നാൽ എനിക്കു കുറേക്കൂടി കരുതൽ വേണ്ടതായിരുന്നു. പക്ഷേ, നിന്റെയും ആനന്തത്തിന്റെയും ഹിതത്തിന വിരോധം പറയേണ്ടെന്നുവിചാരിച്ചുപോയതാണ് എന്റെ പേരിലെ പിശക്. നമ്മുടെബുദ്ധിമോശത്തിനുള്ള ശിക്ഷയാണ് ഇപ്പോൾ നാം അനുഭവിക്കുന്നത്. ആ പാവം! ആ ഉമ്മിണിപ്പിള്ള ആശാൻ എന്നോട് അക്കാലത്ത് ഈ വിവാഹത്തെ പററി വളരെ അതൃപ്തിയായിട്ടാണ് പറഞ്ഞിട്ടുള്ളത്. "ദ്രവ്യലാഭത്തെയോ മററുള്ള പ്രതാപത്തെയോ ഇച്ഛിച്ച് ഒരു വിവാഹം നിശ്ചയിക്കരുത്. ശീലവതിയായ ഭാൎയ്യയെ ലഭിക്കുന്നത് അളവില്ലാത്ത ധനം കിട്ടുന്നതുപോലെയാണ്. വിവേകവും ഈശ്വരവിശ്വാസവുമില്ലാത്ത ഒരു സ്ത്രീയെ ആണ് നിങ്ങളുടെ മകൻ വിവാഹം ചെയ്യുന്നതെങ്കിൽ അവൾ അയാൾക്ക് എന്നെന്നേയ്ക്കും ഒരു ഭാരമായിട്ടു മാത്രം തീരുന്നതാണ്. അയാളുടെ ജീവിതം അതുകൊണ്ട് ആകപ്പാടെ ഹീനഭാഗ്യമായി തീരും. നിങ്ങൾക്ക് എന്താണ് സ്വത്തിൽ ഇത്ര വളരെ ഭ്രമം. അതെത്ര നിസ്സാരമായ ഒന്നാണ്. ദ്രവ്യത്തിലുള്ള ദുൎമ്മോഹം മനുഷ്യരെ എത്രെല്ലാം അപകടത്തിൽ ചാടിക്കുന്നു." എന്നിങ്ങനെ ആശാൻ പറഞ്ഞ വാക്കുകൾ എനിയ്ക്ക് ഇന്നലെ പറഞ്ഞതുപോലെ തോന്നുന്നു. കഷ്ടം! നമ്മുടെ മൂഢതകൊണ്ട് നമുക്കു ഈ വാക്കുകളെ വേണ്ടതുപോലെ ബഹുമാനിക്കുവാൻ സാധിച്ചില്ല. അങ്ങനെ ചെയ്യാത്തതിന്റെ ഫലമാണ് നാം ഇപ്പോൾ അനുഭവിക്കുന്നത്. ഇനിയെങ്കിലും ദൈവം നമുക്ക് നല്ലതു വരുത്തട്ടെ."

കിട്ടു അമ്മാച്ചന്റെയും ആനന്തപ്പിള്ളയുടേയും കഥ ഇങ്ങ

നെയായി. ഭാൎഗ്ഗവിക്കാകട്ടേ പുതിയ ഗൃഹനായികയുടെ കീഴി ലുള്ള ഉദ്യോഗം അത്യന്തം സങ്കടമായിട്ടാണിരുന്നതു്. രുഗ്മി ണിയമ്മയ്ക്കു് ഒരു നിയമമായിരുന്നു. എങ്ങനെ ജോലിചെ യ്താലും രുഗ്മിണിയമ്മയെ തൃപ്തിപ്പെടുത്തുവാൻ വളരെ പ്രയാ സം. ഒരു വേലക്കാരിയെക്കൊണ്ടു ചെയ്യിക്കാവുന്നതിൽ അ ധികം വേല ഭാൎഗ്ഗവിയെക്കൊണ്ടു് രുഗ്മിണിയമ്മ ചെയ്യിച്ചി രുന്നു. അമ്മാച്ചനും ആനന്തപ്പിള്ളയ്ക്കും ഭാൎഗ്ഗവിയുടെ കഷ്ടത യിൽ വളരെ മനസ്താപമുണ്ടായി; എങ്കിലും ഈ കാലത്തു് അ വർ വിചാരിച്ചാൽ ആ വീട്ടിനകത്തു് യാതൊന്നും സാദ്ധ്യമല്ലാ യിരുന്നു.

ഇങ്ങനെ ഭാൎഗ്ഗവിയുടെ തൽക്കാലസ്ഥിതി അത്യന്തം പരി താപകരമായി തീൎന്നു. അച്ഛന്റെ മരണത്താൽ ഉണ്ടായ സങ്ക ടത്തിനു പുറമേ ഹീനമായ ദാസ്യവൃത്തിയും കരുണയില്ലാത്ത യജ മാനനെ സേവിക്കുന്നതുകൊണ്ടുള്ള ഹൃദയശല്യവും ഇതെല്ലാം കൂടി ചേൎന്നപ്പോൾ ഭാൎഗ്ഗവിയുടെ അവസ്ഥ അത്യന്തം ദയനീയമാ യിരുന്നു. അവൾ വിചാരിച്ചാൽ അക്കാലത്തു യാതൊരു നിവൃ ത്തിയുമില്ലായിരുന്നു. പലപ്പോഴും അവൾക്കു സമാധാനത്തിനു ള്ള സങ്കേതം ആശാന്റെ ശവകുടീരമായിരുന്നു. അവിടെ ച്ചെന്നു് അവൾക്കുള്ള സകല സങ്കടങ്ങളെയും അറിയിക്കുക പ തിവായിരുന്നു. ഇങ്ങനെ ചെയ്തിരുന്നതുകൊണ്ടു് അവൾക്കു വ ളരെ സമാധാനവുമുണ്ടായി. ഏതുവിധമായ ദുഃഖാവസ്ഥയി ലും ഈ ശവകുടീരത്തിൽ ചെന്നു് സ്വല്പനേരം ചിന്തിച്ചാൽ അ വൾക്കു് തല്ക്കാലകൎത്തവ്യത്തെക്കുറിച്ചു് ശരിയായ ബുദ്ധിയുണ്ടാ കുമെന്നു് ദൃഢമായ വിശ്വാസമുണ്ടായിരുന്നു.

---

## അദ്ധ്യായം ൧൪.

---

"ശോകമെന്നതു വരുന്നേരത്തു കൂട്ടത്തോടെ."

ഇങ്ങനെ രണ്ടുമൂന്നുമാസം കഴിഞ്ഞു. ഉമ്മിണിപ്പിള്ള ആ ശാന്റെ ആട്ടവെലി അടുത്തു. പാവപ്പെട്ട ഭാൎഗ്ഗവി വിചാരി ച്ചാൽ ആട്ടവെലിയെ സംബന്ധിച്ചു വേണ്ടതു ചെയ്യുന്നതിനു ഇ

പ്പോൾ യാതൊരു നിവൃത്തിയുമില്ലായിരുന്നു. എങ്കിലും ൦ര൦ ഘട്ടത്തിലുംഭാൎഗ്ഗവിയ്ക്കു "ദൈവകാരുണ്യം" തന്നെ സഹായമായിരുന്നു. ആശാന്റെ മരണകാലത്തു ചില സൽകമ്മങ്ങൾ നടത്തിയതായും അതിനു വേണ്ടതെല്ലാം ഒരു ശാസ്ത്രികളുടെ ഉപദേശപ്രകാരമാണ് ചെയ്യതെന്നും പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം, ഇപ്പോഴും സമീപത്തുതന്നെയായിരുന്നു താമസം. യോഗ്യനും ധൎമ്മബുദ്ധിയും ആയിരുന്ന ൦ര൦ ബ്രാഹ്മണന്റെ സഹായംകൊണ്ട് ആശാന്റെ ആട്ടശ്രാദ്ധത്തെ സംബന്ധിച്ച വേണ്ടതെല്ലാം നടത്തുന്നതിനു ഭാൎഗ്ഗവിക്കു സാധിച്ചു. ആട്ടവെലിയുടെ അന്നു വിശേഷവിധിയായി ഭാൎഗ്ഗവി ഒരു കാൎയ്യംകൂടെ ചെയ്യു. ഇപ്പോഴും സൂക്ഷിച്ചുവച്ചിരുന്ന പഴയ പൂക്കൂട (കമലമ്മയ്ക്കു സമ്മാനം കൊടുത്തതും കുഞ്ഞിതിരിച്ചു ഭാൎഗ്ഗവിയെ ഏല്പിച്ചതുമായ പൂക്കൂട) പുഷ്പങ്ങൾകൊണ്ട് അലംകരിച്ചു അതിനെ ആശാന്റെ ശവകുടീരത്തിൽ ഭാൎഗ്ഗവി നിക്ഷേപിച്ചു. ഇതു മാത്രമായിരുന്നു ആശാന്റെ ആട്ടശ്രാദ്ധത്തെ സംബന്ധിച്ചു ഭാൎഗ്ഗവി നടത്തിയ ആഘോഷം. ഇതു് അവിടത്തുകാൎക്കു് ഒരു പുതുമയായിരുന്നു. ഇങ്ങനെ ആശാന്റെ ആട്ടവെലിയും കഴിച്ചുകൂട്ടി.

ഇതിന്റെ ശേഷം ഏകദേശം ഒരു പതിനഞ്ചുദിവസം കഴിഞ്ഞപ്പോൾ ഇഞ്ചക്കാട്ടുവീട്ടിൽ ഒരു മോഷണം നടന്നു. രുഗ്മിണിയമ്മയുടെ വക ഒരു വിലപിടിച്ച പട്ടുമാവന്നി ഒരു ദിവസം ഉച്ചയ്ക്കു നോക്കിയപ്പോൾ കാണ്മാനില്ലാതായി. രുഗ്മിണിയമ്മ വീട്ടുമുഴുവൻ തിരഞ്ഞു. എങ്ങും കാണ്മാനില്ല. രുഗ്മിണിയമ്മയുടെ വിവാഹദിവസം അവരുടെ അമ്മായി സമ്മാനിച്ചതായിരുന്നു അതു്. ഇതു് കാണാതെ പോയതിൽ രുഗ്മിണിയമ്മയ്ക്കു വളരെ കുണ്ഠിതമുണ്ടായി. രുഗ്മിണിയമ്മയ്ക്കു ഭാൎഗ്ഗവിയുടെ പേരിൽ ബലമായ സംശയം തോന്നി. രവിമംഗലത്തേ മോതിരക്കേസ്സിനേപ്പററി ഇവൎക്കു് അറിവുണ്ടായിരുന്നു. അതിൽ ഭാൎഗ്ഗവിയെ മോഷണക്കാരിയെന്നു തീരുമാനിച്ചിട്ടുള്ള കഥ പറഞ്ഞു കേട്ടിട്ടുണ്ടു്. എന്നാൽ ഭാൎഗ്ഗവി അന്നേദ്ദിവസം പകൽ സ്വല്പനേരമെങ്കിലും സ്വസ്ഥമായി വീട്ടിനകത്തിരുന്നിട്ടേയില്ല. അവൾ പുറത്തേ ജോലികൾ ഓരോന്നു ചെയ്യുകൊണ്ടിരിക്കുകയായിരുന്നു. ജോലികളെല്ലാം കഴിഞ്ഞു വൈകുന്നേരത്തു വീട്ടിനകത്തു കയറിച്ചെന്നപ്പോഴാണു് തന്റെ പേരിൽ കുററം സ്ഥാപിച്ചിരിക്കുന്ന കഥ ഭാൎഗ്ഗവിക്കു മനസ്സിലായതു്. ക്രൂനിൽ കുരുവെന്നതുപോലെ കഷ്ടകാലം ക്രമേണ വൎദ്ധിക്കതന്നെയാണു് ചെയ്യുന്നതെന്നു വി

ചാരിച്ചു ഭാൎഗ്ഗവി ദുഃഖിച്ചു. ഗൃഹനായികയായ രുഗ്മിണിയമ്മയ്ക്കു ദയവു ലവലേശമില്ലായിരുന്നു. വീട്ടിനകത്തു വന്നു് അല്പമൊന്നാശ്വസിക്കാമെന്നു കരുതിയിരുന്ന ഭാൎഗ്ഗവിയോടു് രുഗ്മിണിയമ്മ വളരെ ക്രോധത്തോടുകൂടി ഇങ്ങനെ പറഞ്ഞു:—

രുഗ്മിണി:—എടീ! കള്ളീ! നീ തന്നെയാണ് എന്റെ ദാവണിയെടുത്തതു്. അതു നിനക്കു നാശത്തിനാണു്. തിന്നു തന്നോയ്ക്കു.

ഭാൎഗ്ഗ:—ഞാൻ ഇന്നു പകൽ മുഴുവൻ മുററത്തുതന്നെയായിരുന്നു. മററുള്ളവരോടു ചോദിച്ചാൽ അറിയാമല്ലോ. ഞാൻ ഇന്നു പകൽ ഒരല്പനേരമെങ്കിലും വീട്ടിനകത്തു സ്വസ്ഥമായിരുന്നിട്ടേയില്ല. ഞാൻ ദാവണിയെടുത്തിരുന്നാൽതന്നെ ഇവിടെയെങ്ങാനുമല്ലാതെ മററു വല്ലയിടത്തും കൊണ്ടുപോകുമോ. ഇന്നു പടിക്കു പുറത്തു ഞാൻ പോയിട്ടേയില്ല. ഇവിടുത്തെ കൃഷിക്കാർ വേലക്കാർ എത്രപേർ ഇന്ന് ഇവിടെയുണ്ടായിരുന്നു. അങ്ങനെ ഞാൻ ആ വിലപിടിച്ച സാധനമെടുത്തിരുന്നുവെങ്കിൽ അവരാരും അതു കാണാതിരിക്കുമോ. പിന്നെ എന്താണിങ്ങനെ പറയുന്നതു്.

രുഗ്മി:—ഒക്കെയറിയാം. നീ പണ്ടു മോതിരം മോഷ്ടിച്ചവളു തന്നല്ലോ. ആ കഥ ഞാൻ അറിഞ്ഞിട്ടില്ലെന്നായിരിക്കാം. ഏതായാലും വന്നതു വന്നു. ഇനിമേൽ നീ എന്റെ വീട്ടിൽ താമസിക്കണ്ടാ. ഇപ്പോൾതന്നെ പൊയ്ക്കൊള്ളണം.

എന്നിങ്ങനെ വളരെ ഗൌരവത്തോടുകൂടി രുഗ്മിണിയമ്മ ആജ്ഞാപിച്ചു. രുഗ്മിണിയമ്മയുടെ വിധിയ്ക്കു എതിർവാദം ചെയ്വാൻ അവിടെ ആരും ഇല്ലല്ലോ. എങ്കിലും ശ്രീധരകുമാരൻ തന്റെ അവകാശത്തെ ഒന്നു പരീക്ഷിച്ചു നോക്കി. ഭാൎഗ്ഗവി സാധുവും നിരപരാധിയും ആണെന്നു് അയാൾക്കു ബോധമുണ്ടായിരുന്നു. പുറത്തു വരാന്തയിലെ തട്ടിയിൽ ഇട്ടിരുന്നതുകൊണ്ടു മററുള്ള വേലക്കാരാരെങ്കിലും ദാവണി എടുത്തുകൊണ്ടുപോയിരിക്കണമെന്നു് അയാൾക്കു തീർച്ചയുണ്ടായിരുന്നു. ശ്രീധരകുമാരൻ രുഗ്മിണിയമ്മയുടെ അരികിൽ ചെന്നു വളരെ സാവധാനത്തിൽ ആദരവോടുകൂടി ഇങ്ങനെ പറഞ്ഞു:—

ശ്രീധര:—ഇവൾ മോഷണം ചെയ്തുവെന്നുള്ളതിനു യാതൊരു ലക്ഷ്യവും ഇല്ലല്ലോ. അതിരിക്കട്ടെ. ഒരു രാത്രിസമയ

ത്തു് അവളെ വീട്ടിൽ നിന്നും പുറത്താക്കിയാൽ ഒരം ഇരുട്ടിൽ അവൾ എങ്ങോട്ടു പോകും. അവൾ ഇന്നൊരു രാത്രികൂടെയെങ്കിലും ഇവിടെ കിടന്നുകൊള്ളട്ടെ. പകൽ മുഴുവൻ അവൾ ഇവിടുത്തെ വേലയല്ലേ ചെയ്യുന്നതു്".

ഇത്രയും കേട്ടപ്പോൾ രുഗ്മിണിയമ്മയുടെ ക്രോധം ഇരട്ടിയായി. കണ്ണുരുട്ടിച്ചു ശ്രീധരകുമാരനെ അതിനിന്ദയോടു കൂടി നോക്കിക്കൊണ്ടു്:—

രുഗ്മിണി:—മിണ്ടാതിരിക്കുമോ അവിടെ. എല്ലാമെനിക്കറിയാം. വല്ലതും പറഞ്ഞാൽ പിന്നെ......അത്ര വളരെ ചേതമുണ്ടെങ്കിൽ കൂടെ പോയി താമസിക്കാൻ ഒരു സ്ഥലമുണ്ടാക്കിക്കൊടുക്കണം. എന്റെ വീട്ടിനകത്തു് ഇവൾ താമസിക്കാൻ പാടില്ല. ഇവളുടെ ശൃംഗാരത്തിനു് എന്റെ വകകൾ കൊടുപ്പാനും ഞാൻ തയ്യാറില്ല. എനിക്കു ചേതമുണ്ടു്. അങ്ങേപ്പോലെ ഇത്ര നന്ദികെട്ടദ്രോഹി......എന്റെ അച്ഛനെ ഞാൻ ഇന്നു് ആളയച്ചു ഇവിടെ വരുത്തും.

ഇത്രയും കേട്ടപ്പോൾ ശ്രീധരകുമാരൻ നിശ്ചലനായി അല്പനേരം അവിടത്തന്നെ നിന്നുപോയി. അയാൾക്കു പല കാരണങ്ങളാലും രുഗ്മിണിയമ്മയോടു് എതിർവാദം ചെയ്വാനോ വിരോധം പറയുവാനോ ഉള്ള ശക്തിയില്ലായിരുന്നു. തന്റെ ഭാര്യയെ ഭരിക്കുന്നതിനു പകരം അവളാണു് അയാളെ ഭരിച്ചിരുന്നതു്. ഇതു് മൂഢന്മാർക്കു സാധാരണ അനുഭവവും ആണല്ലോ. ഒരിക്കൽ തന്റെ ഭാര്യയുടെ അർത്ഥശൂന്യമായ വരുതിക്കു കീഴടങ്ങുന്ന ഒരുവൻ കാലക്രമേണ അവളുടെ ദാസനായി തീരുന്നു. തന്റെ ധർമ്മമിന്നതെന്നും തന്റെ അവകാശങ്ങൾ ഇത്രത്തോളമുണ്ടെന്നും അറിവാൻ പാടില്ലാത്ത ഒരു മാംസപിണ്ഡത്തെ വിവാഹം ചെയ്യുന്ന മൂഢാത്മാവിനു് അവനവന്റെ അവകാശങ്ങളെയെങ്കിലും പരിപാലിക്കുവാൻ കഴിയാതെ പോകുന്നതാണു് അത്യത്ഭുതം. തന്റെ രക്ഷയിലും ശിക്ഷയിലും ഇരിക്കേണ്ടവളായ ഭാര്യയെ ആ നിലയിൽ ഇരുത്തുവാൻ കഴിയാത്തവൻ കേവലം പരിഹാസത്തിനു പാത്രമായി തീരുന്നു. ഇങ്ങനെയായിരുന്നു നമ്മുടെ ശ്രീധരകുമാരന്റെ അവസ്ഥ. തന്റെ മാതാപിതാക്കന്മാരെ പോലും നിന്ദിക്കുന്നതിനു തന്റെ ഭാര്യയെ അയാൾ അനുവദിച്ചു. ഇനി ഇപ്പോൾ അവൾ അയാളേ അനുസരിക്കണമെന്നു വിചാരിച്ചാൽ സാധിക്കുമോ?

ഭാൎഗ്ഗവി യാത്രക്കൊരുങ്ങി. അവളുടെ സാമാനങ്ങളെല്ലാം കൂടി ഒരു ചെറിയ ഭാണ്ഡം മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനെ കയ്യിൽ എടുത്തു് കിട്ടുഅമ്മാച്ചനോടും ആനന്തപ്പിള്ളയോടും യാത്രചോദിക്കുന്നതിനായി അവരുടെ അടുക്കൽപോയി. ഭാൎഗ്ഗവിയെ വിട്ടുപിരിയേണ്ടിവരുന്നതിൽവച്ചു് ൟ സാധുക്കൾക്കുണ്ടായിരുന്ന സങ്കടത്തിനു് എന്തൊരു നിവൃത്തിയാണുള്ളതു്. ഭാൎഗ്ഗവി യാത്രചോദിച്ചപ്പോൾ ഇവർ കേവലം കുട്ടികളെപോലെ കരയുവാൻതുടങ്ങി. എന്തുചെയ്യാം അവർ വിചാരിച്ചാൽ യാതൊരു നിവൃത്തിയും ഇല്ലല്ലോ. എങ്കിലും "ദൈവം നിന്നെ രക്ഷിക്കട്ടെ. നീ എവിടെച്ചെന്നാലും പിഴച്ചോളും കുഞ്ഞേ. നിന്നെ ആരും തങ്കംപോലെ നോക്കിക്കൊള്ളും. നിനക്കു യാതൊരു കൊററവും വരില്ല" എന്നു് അനുഗ്രഹിച്ചതോടുകൂടി അവരുടെ സ്വന്തം കയ്യിലായിട്ടുണ്ടായിരുന്ന സ്വത്തിൽ നിന്നു് ൧൦-പണം ഭാൎഗ്ഗവിയുടെ വഴിയാത്രയ്ക്കുംമററുമായി കൊടുത്തു. ഭാൎഗ്ഗവി അതിനെ അത്യന്തം സന്തോഷത്തോടുകൂടി സ്വീകരിച്ചു് തൊഴുതു യാത്രയും പറഞ്ഞു. ഇഞ്ചക്കാട്ടുനിന്നും ആ രാത്രിയിൽതന്നെ അവൾ പുറത്തിറങ്ങി.

ഭാൎഗ്ഗവി ഇഞ്ചക്കാട്ടുനിന്നും തിരിച്ചു് നേരേ ആശാന്റെ ശവകുടീരത്തിലേക്കാണു പോയതു്. അവൾക്കു് ൟ അത്യാപത്തിലുണ്ടായ സങ്കടംകൊണ്ടോ, അഥവാ ജീവനിലുള്ള നൈരാശ്യംകൊണ്ടുതന്നെയോ, ൟ അവസരത്തിൽ രാത്രി സഞ്ചരിപ്പാൻ യാതൊരുഭയവും ഉണ്ടായില്ല. ആശാന്റെ ശവകുടീരത്തിലെത്തി അവിടെ നിലത്തുവീണുകിടന്നു കരയുവാൻതുടങ്ങി. രാത്രി നിശ്ശബ്ദമായിരുന്നു. ഭാൎഗ്ഗവിയുടെ രോദനം ഇങ്ങനെയായിരുന്നു. "അച്ഛോ! അച്ഛാ! എന്റെ അച്ഛാ! ഇപ്പോളാണല്ലോ അച്ഛനില്ലാത്തതുകൊണ്ടുള്ള സങ്കടം ഞാൻ അതികഠിനമായിട്ടനുഭവിക്കുന്നതു്. ഇതിനു മുമ്പൊരിക്കൽ വീടില്ലാതെ നാം തെണ്ടിത്തിരിഞ്ഞപ്പോൾ അച്ഛനുണ്ടായിരുന്നതുകൊണ്ടു് എനിയ്ക്കു യാതൊരു സങ്കടവും ഉണ്ടായില്ല. ഇപ്പോൾ ഞാൻ എന്തുചെയ്യട്ടേ. എങ്ങോട്ടുപോകട്ടെ. ഞാൻ ഠാണാവിൽ കിടന്നപ്പോൾകൂടി ഇത്രസങ്കടമനുഭവിച്ചില്ലല്ലോ. എപ്പോഴെങ്കിലും അച്ഛനെക്കണ്ടുകൊള്ളാമെന്നുള്ള ധൈൎയ്യം എനിക്കന്നുണ്ടായിരുന്നു. ഇന്നുരാത്രി എവിടെയാണു് ചെന്നുകിടക്കേണ്ടതെന്നുകൂടി എനിക്കിപ്പോൾ നിശ്ചയമില്ല. മോഷണക്കുററത്തിനു വെളിയിലാക്കിയ എന്നെ ഇനി ഇവിടങ്ങളിലെങ്ങാനും ഒരു വീട്ടിൽ താമസിപ്പിക്കുമോ. ദൈ

വമേ! എൻെറ പേരിൽ കരുണയുണ്ടായിട്ട് എൻെറ ഠരം ജീവിതത്തെ അവസാനിപ്പിക്കണേ." എന്നിങ്ങനെ നിലവിളിച്ചുകൊണ്ടു വളരെനേരം അവിടെത്തന്നെ കിടന്നു. പിന്നീടു ഭാൎഗ്ഗവി അവിടെനിന്നും എണീററു് അരികിലുണ്ടായിരുന്ന ഒരു മൺതിട്ടയിന്മേൽ കയറിയിരുന്നു. നേരം പ്രഭാതമാകുന്നതുവരെ അവിടെ ഇരുന്നു കഴിച്ചുകൂട്ടാമെന്ന് അവൾ നിശ്ചയിച്ചു. പുലൎച്ചയ്ക്കു് അവിടെനിന്നും പുറപ്പെട്ടു മററുവല്ല പ്രദേശങ്ങളിലുംചെന്നു വല്ല ഗൃഹങ്ങളിലും വേലയ്ക്കുതാമസിച്ചു കാലക്ഷേപം ചെയ്യാമെന്നു തീരുമാനിച്ചു. ഒരുവേള ഇനിമേൽ തൻെറ അച്ഛൻെറ ശവകുടീരത്തെക്കാണ്മാൻപോലും തനിയ്ക്കു സംഗതി ആകയില്ലായിരിക്കാമെന്നാണു് ഭാൎഗ്ഗവി ശങ്കിച്ചതു്.

---

## അദ്ധ്യായം ൧൫.

"കനലെന്നു നിനച്ചുപോയി നീതാ-
നനലംമാറിൽ വഹിച്ചിടേണ്ടരത്നം."

ആശാനെയും ഭാൎഗ്ഗവിയേയും ഇരവിപുരത്തുനിന്നു നാടുകടത്തീട്ട് ഇപ്പോൾ ഏകദേശം ൪-സംവത്സരത്തോളമായി. ഇവരേ ഇടവായെന്ന ദിക്കിലാണു് കൊണ്ടുചെന്നാക്കിയതെന്നുകൂടെ പോയിരുന്ന ശിപായിമാർ പറഞ്ഞു് ഇരവിപുരത്തുകാർ കേട്ടിട്ടുണ്ടായിരുന്നു. എന്നല്ലാതെ ആശാൻെറയും ഭാൎഗ്ഗവിയുടെയും അതിൽപിന്നീടുള്ള ചരിത്രം ഇരവിപുരത്തുകാൎക്കു യാതൊന്നുംതന്നെ അറിവാൻ പാടില്ലായിരുന്നു. ചിലരൊക്കെയും ആശാൻെറയും ഭാൎഗ്ഗവിയുടേയും ചരിത്രം വിസ്മരിച്ചുപോയിട്ടും ഉണ്ടു്.

രവിമംഗലത്തേവക മോതിരം കാണാതായിട്ട് ഇപ്പോൾ നാലുകൊല്ലത്തോളമായല്ലോ. ഭാൎഗ്ഗവിതന്നെ ഒരുവേള മോതിരമെടുത്തതായിരിക്കുമെന്നും എന്നാൽ ഒടുവിൽ അവമാനത്തിലുള്ള ഭയം കൊണ്ടാണു് കുററം സമ്മതിക്കാത്തതെന്നുമായിരുന്നു നാരായണിപ്പിള്ള കൊച്ചമ്മ മുതൽപേർ ഇക്കാലത്തും വിചാരിച്ചിരുന്നതു്. ഠരം മോതിരത്തിൻെറ സ്മരണതന്നെ ക്രമേണ അവരുടെ മനസ്സിൽ നാരായണിപ്പിള്ള കൊച്ചമ്മയ്ക്കും മററും ഇല്ലാതായി

ത്തുടങ്ങി. ഇടവപ്പാതി സമീപിച്ചു. കമലമ്മയും നാരായണിപ്പിള്ള കൊച്ചമ്മയും മററും താമസത്തിനു തിരുവനന്തപുരത്തുനിന്നും ഇരവിപുരത്തേക്കു വന്നിരിക്കയാണ്. ഒരു രാത്രിയിൽ മഴയും കൊടുങ്കാററും പതിവിലധികം കലശലായിരുന്നു. രവിമംഗലത്തു വീട്ടുപറമ്പിൽ കിഴക്കുവശത്തു മുററത്ത് ഒരു വലുതായ ചീലാന്തിമരം നില്പുണ്ടായിരുന്നു. ഈ വൃക്ഷം വളരെക്കാലത്തെ പഴക്കമുള്ളതായിരുന്നു. അതിന്റെ ശാഖകൾ വളരെ വിസ്താരത്തിൽ പടൎന്നുകിടന്നിരുന്നു. കാലപ്പഴക്കംകൊണ്ട് അതിൽ അവിടവിടെ പോടുകൾ ഉണ്ടായിട്ടുണ്ട്. ഈ പോടുകളിൽ സാധാരണ കുരുവികൾ കൂടുവയ്ക്കുക പതിവാണ്. ഒന്നുരണ്ടു കുരുവിക്കൂടുകളെങ്കിലും ഈ വൃക്ഷത്തിൽ എല്ലാക്കാലത്തുമുണ്ടായിരിക്കും.

തലേന്നാൾ രാത്രിയിൽ കൊടുങ്കാററും മഴയും അതികലശലായപ്പോൾ ഈ ചീലാന്തിമരം മൂടോടെ ഒന്നിളകി. ഈ മരം പെട്ടെന്നുവീണു വല്ല അപകടവും സംഭവിക്കാതിരിക്കണമല്ലോ എന്നു കരുതി അതിനെ പിറേറന്നാൾ രാവിലേതന്നെ മുറിപ്പിക്കണമെന്ന് രവിമംഗലത്തെ കാരണവർ ഉത്തരവുകൊടുത്തു. പിറേറദിവസം അതിരാവിലെ ഊരാളിമാർ ചീലാന്തി മുറിക്കുവാനും ആരംഭിച്ചു. അപ്പോൾ രവിമംഗലത്തെ വേലക്കാരെല്ലാം കിഴക്കേ മുററത്തു കൂടിയിരുന്നു. കിഴക്കേ പൂമുഖത്തു നാരായണിപ്പിള്ളയും അവരുടെ ഭൎത്താവും മകൾ കമലമ്മയും മരം മുറിക്കുന്നതു കണ്ടുകൊണ്ടു നിന്നിരുന്നു. ചീലാന്തിയിലെ മുകളിലെ അററത്തുള്ള ഒരു മുറി താഴത്തു വീണുകഴിഞ്ഞപ്പോൾ കമലമ്മയുടെ ഇളയ സഹോദരൻ അപ്പുക്കുട്ടൻ ഓടി മുററത്തിറങ്ങി. താഴത്തുവീണ മരക്കൊമ്പിൽ ഒരു കുരുവി കൂടുവച്ചിരുന്നതിനെ ഈ കുട്ടി വളരെക്കാലമായിട്ടു കൊതിച്ചിരിക്കയായിരുന്നു. കുരുവിക്കൂടിനെ കയ്യിൽ എടുത്തുനോക്കിയപ്പോൾ അതിനകത്തു എന്തോ വളരെ പ്രകാശമുള്ളതായ ഒരു സാധനം അപ്പുക്കുട്ടൻകണ്ടു. കൂടോടുകൂടെ അതിനെ എടുത്തുംകൊണ്ട് അപ്പുക്കുട്ടൻ പൂമുഖത്തേയ്ക്കു കയറിച്ചെന്ന് അമ്മയോടു "അമ്മേ! അമ്മേ! ഇതാ നോക്കണം. ഈ കൂട്ടിനകത്തു സ്വൎണ്ണമോ വജ്രമോ കൊണ്ടുണ്ടാക്കിയതുപോലെ ഒരു ചെറിയ സാധനം ഇരിയ്ക്കുന്നു." എന്നു പറഞ്ഞു് ഒരു വജ്രംപതിച്ച മോതിരത്തെ പുറത്തേക്കു വലിച്ചെടുത്തു. നാരായണിപ്പിള്ള അതിനെ കയ്യിൽ വാങ്ങിച്ചു നോക്കിയ ക്ഷണത്തിൽ "ഇതെന്തൊരാശ്ചര്യ്യം! ഇതല്ലയോ മോഷണംപോയ എന്റെ വജ്രമോതിരം! കഷ്ടമേ! എന്തെല്ലാം ചീത്തയുണ്ടായി" എന്നിത്രയും പറഞ്ഞു മൂക്കിൽ വിരൽ വച്ചുകൊണ്ട് സ്വല്പനേരം അവിടെ ത

ന്നെ നിന്നുപോയി. വീണ്ടും വളരെ മനസ്താപത്തോടു കൂടി അ വർ ഇങ്ങനെ തുടൎന്നു. "ശംശാരാ! ആ സാധുക്കളം, ആശാനും ഭാൎഗ്ഗവിയും.........നിരപരാധികളായ അവരെ ഏതെല്ലാം വി ധത്തിൽ കഷ്ടപ്പെടുത്തി. അവരെ സംശയിച്ചതും അവരുടെ മേൽ കുററം ചുമത്തിയതും എത്ര അന്യായവും അക്രമവും ആ യിപ്പോയി. ദൈവമേ! ആ സാധുക്കൾ ഏതു ദിക്കിലേക്കു പോ യോ? അവർ ഇന്നെടത്തുണ്ടെന്നുള്ള അറിവു കിട്ടിയെങ്കിൽ എ ന്തു ചിലവായാലും വേണ്ടില്ല, അവരെ തിരിയെ വരുത്തി അ വരോട് മാപ്പുചോദിക്കാമായിരുന്നു."

ഇത്രയും കഴിഞ്ഞപ്പോൾ അരികിൽ തന്നെ നിന്നിരുന്ന കു ഞ്ഞിയുടെ മുഖം വിളറി. ദേഹം തളൎന്നു. കാരണമെന്താണെ ന്ന് വായനക്കാൎക്ക് എളുപ്പത്തിൽ ഊഹിക്കാമല്ലോ.

കമല:—"അമ്മാ! എങ്ങനെയാണ് ഈ മോതിരം ചീ ലാന്തിയുടെ മുകളിൽ കുരുവിക്കൂട്ടിനകത്തു ചെന്നു ചേൎന്നതു്."

അവിടെ കൂടിയിരുന്നവരിൽ ഒരു തോട്ടക്കാരൻ ഈ ചോദ്യത്തി നുടനേ സമാധാനം പറഞ്ഞു:—

തോട്ട:—ഒന്നു തീൎച്ച തന്ന്യോ? ആയാനോ പാൎഖവിക്കോ മോതിരത്തിനെ ചീലാന്തീരെ ഉച്ചാണീക്കൊണ്ടു വപ്പാൻ ചി ത്രം ഒണ്ടോ. അപ്പം കുരുവി അടിച്ചോണ്ടു പെയ്യതെന്നു പോ ത്ത്യം വന്നോ. മിന്നുങ്ങണതെന്തരായാലും വേണ്ടുല്ല. കുരുവീരെ കണ്ണിക്കണ്ടാ ഒടനേ റാഞ്ചൂട്ടം. ഇനിയൊരു യുക്കിതി അങ്ങു മാളിയേൻെറ ഒയരെ കൊച്ചുമ്മേരേ പെരമുറിയരെ കെഴക്കേ ശേ നാലീന്നു റാഞ്ചിക്കൊണ്ടു പറന്നാ ചെന്നിരിക്കണതു ചീലാന്തീ രെ ഉച്ചീല്. ശം ഊഹ്യം ആക്കെങ്കിലും പെയ്യോ!? ആ യാൻേറം ആ കൊച്ചു പെണ്ണിൻേറം കട്ടകാലം. എല്ലാരും കൂ ടെ ആ പാവങ്ങളെ തലീക്കൊണ്ടു വച്ചു. അവരിപ്പം തെണ്ടി ത്തിന്ന് എവിടെപ്പെയ്യോ എന്തോ. ആ പെണ്ണിനെ കണ്ടാ എൻെറ പകവാനാണെ തങ്കമേനി പോലെയിരിയ്ക്കും. അതി നെക്കണ്ടതുപോലെതന്നെ അതിൻെറ സ്വഭാവവും."

നാരാ:—എടോ താൻ പറഞ്ഞതു വാസ്തവമാണ്. എ ല്ലാം ഇപ്പൊഴാണു തെളിയുന്നതു് ഈ കുരുവികളെ പലപ്പോ ഴും എൻെറ മുറിക്കകത്തു വച്ചു ഞാൻ കണ്ടിട്ടുണ്ടു്. ആളിൻെറ ശബ്ദം കേട്ടാൽ അവ പറന്നു കളയും. എനിക്കിപ്പോളാണെല്ലാം ഓൎമ്മയുണ്ടായതു്. ശം മോതിരം കിഴക്കേ ജന്നലിനു നേരെയി

ട്ടിട്ടുള്ള മേശമേലാണു വച്ചിരുന്നത്. ആ ജന്നലിൽ കൂടി പറന്നകത്തുകടന്നു് മേശയിൽ നിന്നു അതിനെ കൊത്തിക്കൊണ്ടു പോയതായിരിക്കണം. നല്ല വെളിച്ചത്ത് ഒരു മോതിരത്തിൽ വച്ചിട്ടുള്ള വജ്രക്കല്ലുകൾ പ്രകാശിച്ചിരിക്കണം. അതുകൊണ്ടാണു് കുരുവി അതിനെത്തന്നെ കൊത്തിക്കൊണ്ടു പോവാൻ സംഗതിയായത്.

കമലമ്മയുടെ അഛൻ:—കഷ്ടം! ഒരു ബുദ്ധിയൊന്നും നമുക്ക അക്കാലത്തുണ്ടായില്ലല്ലോ. ആ സാധുവായ ആശാനേയും അയാളുടെ മകളെയും നാം അന്യായമായി ഉപദ്രവിച്ചല്ലോ. എങ്കിലും നമ്മുടെ മനസ്സാക്ഷിക്കു വിരോധമായി നാം ഒന്നും പ്രവൎത്തിച്ചിട്ടില്ലെന്നുള്ള ഒരു സമാധാനം നമുക്കുണ്ട്. നമ്മുടെ സംശയത്തെ മാത്രം നാം സക്കാരിനെ ധരിപ്പിച്ചു. സക്കാരിൽ നിന്നും തെളിവനുസരിച്ചും ചട്ടപ്രകാരവും ഒരു തീരുമാനവും ചെയ്തു. കേവലം മൂഢതകൊണ്ടും അതിസാഹസം കൊണ്ടും നമുക്കുണ്ടായ സംശയത്തിനു് ഒരു വിധത്തിലും സമാധാനം പറയുവാൻ കാണുന്നില്ല. ഏതു വിധത്തിലെങ്കിലും ആ സാധുക്കളെ കണ്ടുപിടിക്കണം. അവരെ തിരിയെ ഇങ്ങോട്ടു തന്നെ കൂട്ടിക്കൊണ്ടുവരണം. അന്യായമായി അവരെ സങ്കടപ്പെടുത്തിയതിനു് ഇനി അവരോടു് എത്ര ക്ഷമായാചനം ചെയ്താൽ പാപനിവൃത്തിയുണ്ടാവും. നമ്മുടെ ഘോരതിന്നുന്ന ഒരു മഹാപാപിതന്നെയാണല്ലോ കള്ളസ്സാക്ഷി പറഞ്ഞതും.

ഇത്രയും പറഞ്ഞുകൊണ്ടു് കമലമ്മയുടെ അഛൻ അടുത്തു നിന്നിരുന്ന കുഞ്ഞിപ്പെണ്ണിന്റെനേക്കു് ഒന്നുനോക്കി. കുഞ്ഞി ഒരു കഥകളെല്ലാം കേട്ടുംകൊണ്ടു് ഒരു തൂണുപോലെ നിശ്ചലയായി അവിടെ നില്ക്കുകയായിരുന്നു. അവൾ അപരാധിയാണെന്നു് അവളുടെ മുഖഭാവംകൊണ്ടുതന്നെ മററുള്ളവർ മനസ്സിലാക്കി. കമലമ്മയുടെ അഛൻ അത്യന്തം ദേഷ്യത്തോടുകൂടി കുഞ്ഞിയോടു് ഇങ്ങനെ പറഞ്ഞു. "എടീ! കരിങ്കള്ളീ! നീ കച്ചേരിയിൽകൂടെ ചെന്നു കള്ളമൊഴികൊടുത്തില്ലേ? നീ ആ മഹാപാപം ചെയ്തതിരിക്കട്ടെ. ഞങ്ങളെയും നീ പാതകികളാക്കിയല്ലോ. നിന്റെ കള്ള മൊഴിയൊന്നുമാത്രം ഇല്ലാതിരുന്നെങ്കിൽ ആ സാധുക്കളെശിക്ഷിക്കയേ ഇല്ലായിരുന്നല്ലോ. നിന്നെ ഇനിമേൽ വെറുതേ വിട്ടയക്കില്ല. എടാ! ഇവളെപിടിച്ചുകൊണ്ടുപോ. കച്ചേരിയിൽകൊണ്ടുപോയി മുതല്പേരെ ഏല്പിക്കണം. ഇവൾ കള്ളസ്സാക്ഷി പറഞ്ഞവളാണെന്നും ഇവളുടെ കള്ളമൊഴിയെ വിശ്വസിച്ചതുകൊ

ണ്ടു സക്കാരിൽനിന്നു് അന്യായമായ ഒരു തീപ്പുചെയ്യുവാൻ സംഗതിയായിട്ടുണ്ടെന്നും, ദ്രോഹക്കുററത്തിനു ഇവളെ കഠിനമായിട്ടുശിക്ഷിക്കേണ്ടതാണെന്നുംപറ."

ഇത്രയും പറഞ്ഞുതീരുന്നതിനു മുമ്പിൽ ഒരു ഭൃത്യൻ കുഞ്ഞിയുടെ പുറകിൽകൂടിവന്നു് കഴുത്തിൽപിടിച്ചു ഒന്നുതള്ളിക്കൊണ്ടു് "നടീ! നീ കുഴിച്ചകുഴിയിൽ നീതന്നെ വീണു. കള്ളവും കൌശലവും എന്നന്നേക്കും നടക്കുമോ. നീ ഇവിടത്തെ കൊച്ചമ്മമാരെ വളരെക്കാലം കളിപ്പിച്ചു. ഇപ്പോഴെങ്കിലും നിൻെറ ചെമ്പുതെളിഞ്ഞല്ലോ. നിലാവൊണ്ടെന്നുവച്ചു വെളുക്കണവരെ കക്കാൻതൊടങ്ങിയാലോ" എന്നിങ്ങനെ പറഞ്ഞുംകൊണ്ടു് കുഞ്ഞിയേ വീട്ടിനു പുറത്തേക്കുനടത്തിക്കൊണ്ടു് അകമ്പടിയായിട്ടു് ആ ഭൃത്യൻ പിന്നാലെ നടന്നു. കുഞ്ഞി അധോമുഖിയായിട്ടു മുമ്പേ നടകൊണ്ടു. പിന്നാലെ അവിടെക്കൂടിയിരുന്നവരൊക്കെ എത്തി. ഇങ്ങനെ കുഞ്ഞിയെ പോലീസ്സുകച്ചേരിയിലേക്കു കൊണ്ടുപോയി. വഴിക്കു കുഞ്ഞിയുടെ പുറകിൽ കൂടിയിരുന്നവരോരോരുത്തർ അവരവൎക്കു തോന്നിയമാതിരിയിലെല്ലാം കുഞ്ഞിയെ ശകാരിച്ചുകൊണ്ടുതന്നെ കൂടെ പോയി.

ഒരു സാക്ഷിയുടെ നിലയിൽ ദ്രോഹോദ്ദേശത്തോടു കൂടി കളവു പറഞ്ഞുവെന്നുള്ള കുററം കുഞ്ഞിയുടെപേരിൽ പ്രബലമായി. ഇതിനു ശിക്ഷയായിട്ടു അവളെ നാടുകടത്തുവാനും വിധിച്ചു. മുറപ്രകാരം സക്കാരിൽനിന്നും ശിക്ഷനടത്തി. കുഞ്ഞിയെപ്പററി പിന്നിടാരും ഒന്നും കേട്ടിട്ടില്ല. എടവാകടത്തിയതുവരെ ഉള്ള കഥ എല്ലാവൎക്കും അറിയാമായിരുന്നു. അവളുടെ ദ്രോഹബുദ്ധിക്കു ഇങ്ങനെ ദൈവശിക്ഷ ലഭിച്ചു.

മോതിരം കിട്ടിയ വത്തമാനം നാടൊക്കെ പരന്നു കഴിഞ്ഞു. ആശാനെയും ഭാർഗ്ഗവിയേയും ശിക്ഷിച്ച മജിസ്രേട്ടു കുമാരപിള്ള ഠാം വത്തമാനം അറിഞ്ഞയുടനേ സക്കാർ ജോലി രാജികൊടുത്തു. ഠാം ആൾ വളരെ കണിശക്കാരനും ഗൌരവമുള്ളവനും കാൎയ്യത്തിൽ വളരെ ക്രൂരനും ആയിരുന്നുവെങ്കിലും നിയമാനുസരണമായ ന്യായം മാത്രമേ ചെയ്യൂ എന്നുള്ളുവെന്നു ദൃഢമായ വ്രതമുള്ളയാളായിരുന്നു എത്ര നീതിതല്പരനായ ന്യായാധിപതിയും ചിലപ്പോൾ താനറിയാതെ അനീതി പ്രവൎത്തിച്ചുപോകുന്നു. ഒരിക്കലും ഒന്നുകൊണ്ടും തെററിപ്പോകാതെയാരിക്ക എന്നുള്ളതു് മനുഷ്യസാദ്ധ്യമല്ല. ഒരിക്കലും തെററാതെ വിധിയെഴുതുന്ന ന്യായാധിപതി ദൈവം മാത്രമെയുള്ളു. എ

ന്തെന്നാൽ ദൈവത്തിന്ന മാത്രമേ സകലരുടെയും ആശയങ്ങളെ അറിയുവാൻ കഴിയുന്നുള്ളു. മനുഷ്യരായ ന്യായാധിപന്മാൎക്കൊക്കെ ഠരം മാതിരി തെറ്റുകൾ വന്നുപോകും. അതുകൊണ്ടു് അപൂൎവ്വം ചിലപ്പോൾ നിരപരാധികളായുള്ളവർ ശിക്ഷ അനുഭവിക്കേണ്ടിയും വന്നുപോകുന്നു. സംഗതികളുടെ വാസ്തവം ഒരു വേള ഠരം ജീവിതത്തിൽ വെളിക്കു വരാതെയും ഇരുന്നേക്കാം. എങ്കിലും സൎവ്വജ്ഞനായ ദൈവത്തിന്റെ ദൃഷ്ടിയിൽ അങ്ങനെയുള്ള നിരപരാധികൾ ശിക്ഷാൎഹന്മാരാകുന്നില്ല.

---

## അദ്ധ്യായം ൧൩.

---

"ഏവം നീയിഷ്ടവാക്യം പലതു മനസരിച്ചോതി-
യൊന്നിച്ചു വാണാ-
പ്പാവത്തെ തന്നെ കഷ്ടം! ശിവ!ശിവ! ശിവനൊന്നെന്തി-
നോതുന്നു ശേഷം".

മോതിരത്തിന്റെ സംഗതിയിൽ ആശാനും ഭാൎഗ്ഗവിയും നിരപരാധികളെന്നു തീരുമാനപ്പെട്ടപ്പോൾ നാരായണിപ്പിള്ള കൊച്ചമ്മയ്ക്കും കമലമ്മയ്ക്കും അത്യന്തം മനസ്താപമുണ്ടായി. സത്സ്വഭാവികളായ ആ സാധുക്കളെ ഏതെല്ലാം വിധത്തിൽ ബുദ്ധിമുട്ടിക്കുന്നതിന്നു്, തങ്ങൾ കാരണമായിത്തീൎന്നുവെന്നുള്ളതു വിചാരിക്കുന്തോറും അവരുടെ ആധി അധികരിച്ചു. കമലമ്മ ഇതിലധികം മനോവേദന ഇതിന്നു മുമ്പു തന്റെ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ടായിരുന്നില്ല. കേവലം മൂഢയായ ഒരു ദാസിയുടെ വാക്കുകളെ മാത്രം വിശ്വസിച്ചു വിധികല്പിച്ച സൎക്കാരുകാരേയും അതിന്നു കാരണമാക്കിയ തങ്ങളുടെ ബുദ്ധിമോശത്തേയും അവർ അതികഠിനമായി ശപിച്ചു. "ഇനിയെന്താണു നിവൃത്തി. ഏതുവിധത്തിലെങ്കിലും ആശാനെയും ഭാൎഗ്ഗവിയേയും കണ്ടു പിടിക്കണമല്ലോ. ഭാൎഗ്ഗവിയോടൊരുമിച്ചു കാലം കഴിച്ചുകൂട്ടാൻ ഇനി എന്നെങ്കിലും സംഗതിയാകുമോ! ഈശ്വരാ!" എന്നിങ്ങനെ കമലമ്മ വിചാരിച്ചു വിഷണ്ണയായി. വേണ്ട അന്വേഷണങ്ങൾ ചെയ്തിട്ടും ഇതുവരെ യാതൊരു തുമ്പും ഉണ്ടായിട്ടില്ല. ഒടുവിൽ,

ഭാൎഗ്ഗവിയേയും ആശാനേയും കണ്ടുകിട്ടുന്നതു ദുസ്സാദ്ധ്യമെന്നു തന്നെ ഇവർ തീൎച്ചയാക്കി.

ഇങ്ങനെ നാലഞ്ചുമാസം കഴിഞ്ഞുകൂടി. പക്ഷെ, "ദൈവഗതിക്കഥവാ ഭുവനേസ്മിൻ, നൈവ കവാടനിരോധമൊരേടം" എന്നുള്ളതനുസരിച്ചു ഭാൎഗ്ഗവിയെ കണ്ടു കിട്ടുന്നതിന്നു അചിരേണ സംഗതി വന്നു.

കമലമ്മയുടെ അച്ഛന്റെ തറവാട്ടിലേക്കു കൊട്ടാരക്കര താലൂക്കിൽ കുറേ ജന്മവസ്തുക്കൾ ഉണ്ടായിരുന്നു. വളരേക്കാലമായി ഈ വസ്തുക്കളിന്മേലുള്ള മിച്ചവാരം പിരിക്കാതേയും കുടിയാന്മാൎക്കു പൊളിച്ചെഴുതിക്കൊടുക്കാതേയും ഇരിക്കുകയായിരുന്നു. തറവാട്ടിലേയ്ക്കു ഈടാകേണ്ടുന്ന കുടിശ്ശികകളേ ഈടാക്കുന്നതിനും കുടിയാന്മാരെ കണ്ടു പൊളിച്ചെഴുതിയോ മേച്ചാൎത്തു കൊടുത്തോ കാൎയ്യങ്ങൾ ഒതുക്കേണ്ടതിന്നുമായി താൻ തന്നെ കുറേദിവസം കൊട്ടാരക്കരെ പോയി താമസിക്കുന്നതു നന്നായിരിക്കുമെന്നു കമലമ്മയുടെ അച്ഛൻ തീൎച്ചയാക്കി. നാരായണിപ്പിള്ള കൊച്ചമ്മയും കമലമ്മയും ഇദ്ദേഹത്തോടൊരുമിച്ചുപോയി. സ്വന്തവകയായി കൊട്ടാരക്കരെയുണ്ടായിരുന്ന ഒരു ബങ്കളാവിലായിരുന്നു ഇവരുടെ താമസം.

ഇതിനിടയ്ക്കു നാരായണിപ്പിള്ളക്കൊച്ചമ്മയുടെ ജന്മനക്ഷത്രം സമീപിച്ചു. കൊട്ടാരക്കരെ വച്ചുതന്നെ ജന്മനക്ഷത്രമഹോത്സവം നടത്തണമെന്നു തീരുമാനിച്ചു. ഉപായത്തിൽ ഒരു ബ്രാഹ്മണസദ്യയും കാലുകഴുകിച്ചൂട്ടും നടത്തണമെന്നും, ഇതിന്നുപുറമേ ഒരു മൃത്യുഞ്ജയഹോമവും, വൈകുന്നേരം ഒരു ഭഗവതിസേവയും കൂടെ വേണമെന്നും നിശ്ചയിച്ചു. വൈദികകൎമ്മങ്ങളെല്ലാം വഴിയാകുംവണ്ണം നടത്തിക്കുന്നതിന്നു ഒരു പുരോഹിതനെയും ഏൎപ്പാടുചെയ്തു. ആശാന്റെ മരണസമയം പൌരോഹിത്യം വഹിച്ച ശാസ്ത്രിബ്രാഹ്മണനെ വായനക്കാർ ഓൎമ്മിക്കുന്നുണ്ടായിരിക്കും. ഈ പ്രദേശങ്ങളിൽ അദ്ദേഹത്തെപ്പോലെ യോഗ്യനായ ഒരാൾ അക്കാലത്തു് വേറേ ഉണ്ടായിരുന്നില്ല. ശാസ്ത്രികളേ ആളയച്ചുവരുത്തി, വേണ്ടതെല്ലാം ഏൎപ്പാടുചെയ്തു. കാൎയ്യങ്ങളെല്ലാം ഒതുക്കിക്കഴിഞ്ഞപ്പോൾ നേരം നന്നേ പുലൎന്നു. വെയിലായി. ശാസ്ത്രികൾ തിരിയെ ഗൃഹത്തിലേക്കു പോയില്ല. ഊണുകഴിഞ്ഞു് അവിടെത്തന്നെ താമസിച്ചു. ഒട്ടു് ഉച്ചയായപ്പോൾ നാരായണിപ്പിള്ള കൊച്ചമ്മയും അവരുടെ ഭൎത്താവും കമലമ്മയും ഒരുമിച്ചു ശാസ്ത്രികൾ ഓരോ ലോകവൎത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. ഇ

തിൻെറ കൂട്ടത്തിൽ അവിടെ സമീപത്തു താമസിച്ചിരുന്ന ഭ ക്തൻ ഉമ്മിണിപ്പിള്ള ആശാനെക്കുറിച്ചും അയാളുടെ മകളെക്കു റിച്ചും ശാസ്ത്രികൾ പ്രസ്താവിക്കയുണ്ടായി. ആ വൃദ്ധൻ മരിച്ചിട്ട് ഇപ്പോൾ ഒരു വത്സരത്തിലധികമായെന്നും അയാളുടെ മകൾ ഇപ്പോൾ ഏകാകിനിയായി കാലക്ഷേപംചെയ്കയാണെന്നും ശാ സ്ത്രികൾ പറഞ്ഞു. ശാസ്ത്രികളുടെ വിവരണംകേട്ടിട്ട് മനസ്സിൽ ഏതോ സംശയംതോന്നി നാരായണിപ്പിള്ളക്കൊച്ചമ്മ ശാസ്ത്രി കളോടു ഇങ്ങനെ ചോദിച്ചു:—

നാ—കൊ:—ശാസ്ത്രികളേ! ആ പെൺകുട്ടിയുടെ പേരെന്താ ണെന്നു ഓർമ്മയുണ്ടോ. ഇപ്പോൾ എങ്ങനെയാണവളുടെ കാല ക്ഷേമം?

ശാസ്ത്രി:—അവളുടെ പേർ ഭാർഗ്ഗവിയെന്നാണ്. ഇപ്പോൾ അവളുടെ കഥ വളരെ പരുങ്ങലാണ്. എങ്കിലും അവളുടെ സ ത്സ്വഭാവവും പ്രയത്നശീലവുംകൊണ്ട് വല്ലെടത്തും വേലയ്ക്കുനി ന്നെങ്കിലും അവൾ കാലക്ഷേപം ചെയ്തുകൊള്ളും. സാധു! ആ പെൺകുട്ടിയ്ക്കു അവളുടെ അച്ഛനെക്കുറിച്ച് എത്ര സ്നേഹമായി രുന്നു. മരിക്കുന്നതുവരെ അവളുടെ അച്ഛനെ അവൾ എത്ര ജാഗ്രതയായിട്ടു ശുശ്രൂഷിച്ചു കഷ്ടം! എന്നിട്ട് ആട്ടശ്രാദ്ധത്തുന്നാൾ ഒരു ബലി നടത്തുന്നതിനുപോലും അവളുടെ കയ്യിൽ കാശില്ലായി രുന്നു. ഞാനാണ് അവൾക്കുവേണ്ട സഹായം ചെയ്തതു്. അ വളുടെ അച്ഛൻെറ ശവകുടീരത്തെ അവൾ അതിവിശേഷമായ ഒരു പൂക്കൂടകൊണ്ടലങ്കരിച്ചിട്ടുണ്ട്. ദിവസംപ്രതി മനോഹര ങ്ങളായ പുഷ്പങ്ങൾകൊണ്ട് അതിനെ അലങ്കരിക്കുന്നതു് അവളു ടെ പതിവാണു്. ആ പൂക്കൂട അവളുടെ അച്ഛൻതന്നെ ഒരുകാ ലത്തു മെടഞ്ഞുണ്ടാക്കിയതാണുപോൽ. ൟ പെൺകുട്ടിയ്ക്കു ഇ പ്പോൾ ലോകത്തു് ൟ ഒരു സമ്പാദ്യം മാത്രമേ ഉള്ളുവെന്നും കേട്ടു.

ഇങ്ങനെ പൂക്കൂടയുടെ വിവരണംകൂടി മുഴുവനായപ്പോഴേ യ്ക്കും നാരായണിപ്പിള്ള കൊച്ചമ്മയ്ക്കും മററും മിക്കവാറും വാസ്ത വം മനസ്സിലായി. ഉടനേ ഭാർഗ്ഗവിയെ കണ്ടുപിടിക്കണമെന്നു അവർ തീർച്ചയാക്കി.

കമല:—അമ്മേ! ഞാൻതന്നെ ആ ശവകുടീരത്തിൽ ഒന്നു പോയിവരാം. ആ പൂക്കൂട കാണുമ്പോളെങ്കിലും സംശയം തീ രുമല്ലോ. പിന്നെ നമുക്കു ഭാർഗ്ഗവിയെ ഇവിടെ വരുത്തിക്കൊ ള്ളുകയും ചെയ്യാം.

നാ കൊ:—ശാസ്ത്രികൾ പറഞ്ഞ ദിക്ക് ഇവിടെനിന്ന അല്പം ദൂരത്തിലാണ്. ഇന്നിനി പോയാൽ മടങ്ങിവരാൻ രാത്രിയായിപ്പോകും. നാളെ വെളുപ്പാൻകാലത്തു നാലുമണിക്കു മുമ്പു ഇവിടെനിന്നും തിരിച്ചാൽ അതിരാവിലെ അവിടെ എത്താം. നിനക്കു സഹായത്തിന് ആരെങ്കിലും കൂടെ വേണം.

കമല:—കൂടെ വേറെയാരും വേണ്ടമ്മേ. മേനാക്കാർ ഉണ്ടല്ലോ. പിന്നെ ആ കൊച്ചുപെണ്ണ്, ജാനകികൂടെ ഇരുന്നോട്ടെ. റോഡ്ഡരുകിൽ മേനാവു നിറുത്തി പറഞ്ഞ സ്ഥലത്തിറങ്ങി അന്വേഷിക്കാം. ഉത്സാഹമായി ആ കാട്ടിൻപുറങ്ങളിൽ നടന്നുകൊണ്ടിരിക്കയാണെന്നേ കാണുന്നവർ വിചാരിക്കയുള്ളു.

പിറേറന്നാൾ അതിരാവിലേ കമലമ്മയും ഒരു മേനാവിൽ വേലക്കാരി ജാനകിയുംകൂടി കയറി തിരിച്ചു. ശാസ്ത്രികൾ പറഞ്ഞ ദിക്കിനെ ലക്ഷ്യമാക്കി ഒരു മൂന്നാലുനാഴിക പോയതിന്റെ ശേഷം റോഡ്ഡരുകിൽ ഒരിടത്തു മേനാവുകെട്ടി കമലമ്മയും ജാനകിയും ഇറങ്ങി. ചെറിയ കുന്നുകളും കുററിക്കാട്ടുകളും ഉള്ള ഓരോ പറമ്പുകളിൽകൂടി കടന്ന് ഇവർ ഉമ്മിണിപ്പിള്ള ആശാന്റെ ശവകുടീരം അന്വേഷിച്ചു നടന്നു.

---

## അദ്ധ്യായം ൧൭

"വിലപിതമിതു മതി വരുവതു സുഖമിനി"

ഇഞ്ചക്കാട്ടു നിന്നും പുറത്താക്കപ്പെട്ട ഭാൎഗ്ഗവി ആശാന്റെ ശവകുടീരത്തിലിരുന്ന് രാത്രി കഴിച്ചുകൂട്ടുകയായിരുന്നുവെന്നു ൧൪-ാമദ്ധ്യായത്തിൽ വിവരിച്ചിരുന്നുവല്ലോ. ശവകുടീരത്തിനടുത്തുണ്ടായിരുന്ന മൺതിട്ടയിൽ കയറിയിരുന്ന ഭാൎഗ്ഗവി അങ്ങനെ തന്നെ നേരം വെളുപ്പിച്ചു. ഏകദേശം നല്ല പ്രഭാതമായി. ഇനി എങ്ങോട്ടേക്കെങ്കിലും പുറപ്പെടണമെന്നു നിശ്ചയമാക്കി ആലോചിച്ചപ്പോഴാണ് തന്റെ നിരാലംബമായ അവസ്ഥ അവൾക്കു ബോധം വന്നതു്. എങ്ങോട്ടു പോകും? ആരെ ആശ്രയിക്കും? യൌവ്വനയുക്തയായ ഒരു സ്ത്രീ ഇതുപോലെ അലഞ്ഞുനടക്കുന്നതു കണ്ടാൽ ജനങ്ങൾ എന്തു വിചാരിക്കും? ഈ വക വിചാരങ്ങൾ കൊണ്ടു മനസ്സു കുഴങ്ങി ദേഹം തളൎന്ന് അവൾ വിവശയായിവ്

ണ്ടും വിലപിച്ചുതുടങ്ങി. ഈ അവസരത്തിലാണ് കമലമ്മയും ജാനകിയും ആശാന്റെ ശവകുടീരത്തിനഭിമുഖമായി പറമ്പിന്റെ അററത്ത് എത്തിയത്. വളരെ ദൂരത്തു വച്ചുതന്നെ കമലമ്മയ്ക്കു ഭാർഗ്ഗവിയെ കണ്ടു് ആൾ മനസ്സിലായി. ആ നിമിഷത്തിൽ അവൾക്ക് എത്രമാത്രം ചാരിതാർത്ഥ്യമുണ്ടായിരുന്നിരിക്കണം! "ഭാർഗ്ഗവി! ഭാർഗ്ഗവീ!" എന്നിങ്ങനെ രണ്ടുമൂന്നു വിളിച്ചു. ഉടനേ ഭാർഗ്ഗവി തലയുയർത്തി നോക്കി. ഒരു നോട്ടത്തിൽ ഭാർഗ്ഗവിയ്ക്കു് അവളെ മനസ്സിലായില്ല. "ഒരുവേള ദൈവം തന്നെ മനുഷ്യരൂപത്തിൽ എന്റെ രക്ഷയ്ക്കായിട്ടു പ്രത്യക്ഷമാകയാണോ" എന്നുകൂടി അവൾ ശങ്കിച്ചു. അല്പനേരം സൂക്ഷിച്ചിട്ടു് മനസ്സിനു സ്വാസ്ഥ്യതയുണ്ടായപ്പോൾ മാത്രമേ ഭാർഗ്ഗവിയ്ക്കു കമലമ്മയെ അറിയുവാൻ കഴിഞ്ഞൊള്ളു. അപ്പോൾ "ഈശ്വരാ! ഇതെന്തൊരാശ്ചര്യം" എന്നവൾ തന്നത്താൻ പറഞ്ഞുകൊണ്ടു് കുറേനേരത്തേയ്ക്കു് എന്തു ചെയ്യേണമെന്നു അറിവാൻ പാടില്ലാതെ അങ്ങനെതന്നെയിരുന്നുപോയി.

കമല:—ഒട്ടും പരിഭ്രമിക്കേണ്ടാ! ഞാൻ തന്നെ, നിന്റെ പണ്ടത്തെ സഹോദരി. കമലമ്മയെ ഇത്ര വേഗത്തിൽ മറന്നുപോയോ? ഞാൻ നിന്നെ അന്വേഷിച്ചുതന്നെ വന്നിരിക്കയാണ്.

ഭാർഗ്ഗ:—അയ്യോ! എന്റെ കമലമ്മാ! നിന്നെ ഞാൻ മറക്കുമോ! ഇതെങ്ങനെ ഇവിടെ യാതൊരു സഹായവും കൂടാതെ വന്നുചേർന്നു ഇതെന്തൊരു കഷ്ടമാണ്. ഭാഗ്യമുള്ള ആളുകൾക്കും എന്നേപ്പോലെ വല്ല ആപത്തും പിണഞ്ഞുവോ? ലോകത്തിൽ കഷ്ടതയനുഭവിക്കുവാൻ എന്നേപ്പോലെ മററാരുമില്ലെന്നാണ് ഞാൻ വിചാരിച്ചിരുന്നതു്.

കമലമ്മ ഭാർഗ്ഗവിയുടെ സമീപത്തുചെന്നു് അവളുടെ അരികിൽ മൺതിട്ടമേൽ ഇരുന്നതോടുകൂടി അവളേ ഒന്നു് ആലിംഗനം ചെയ്തു. സ്നേഹപാരവശ്യംകൊണ്ടു മതിമറന്നിരിക്കുന്ന കമലമ്മ, ഭാർഗ്ഗവിയുടെ കൈകളെ മൃദുവായി തലോടിക്കൊണ്ടു്,

കമല:—ഒന്നുമില്ല ഭാർഗ്ഗവി! ഒരാപത്തുമില്ല. ഇനിമേൽ നമുക്കു് ലോകത്തു യാതൊരാപത്തുമുണ്ടാവില്ല. നിന്നെ അന്വേഷിച്ചു തന്നേയാണ് ഞാൻ വന്നതെന്നു പറഞ്ഞില്ലേ. കഥയൊക്കെ പിന്നിട്ടുപറയാം. ഇപ്പോൾ നമുക്കിവിടെനിന്നുപോകാം. അച്ഛനും അമ്മയും വന്നിട്ടുണ്ടു്. അച്ഛന്റെ വക കൊട്ടാര

ക്കരയുള്ള ബങ്കളാവിലാണ് താമസം. നമുക്കങ്ങോട്ടു പോകാം. ഞങ്ങളുടെ മോതിരം തിരിയെ കിട്ടി. അതു കാണാതെപോയതിന്റെ സംഗതികളെല്ലാം ഇപ്പോൾ തെളിവായി അന്യായമായിട്ടാണ് അന്നു നിന്നെ സംശയിച്ചത്. ഇനി എല്ലാം നീ ക്ഷമിക്കണം. കാര്യമൊക്കെ വിസ്തരിച്ചു പിന്നീടുപറയാം. ഇപ്പോൾ നമുക്കുപോകാം.

"മോതിരം തിരിയെ കിട്ടി" എന്നും "അന്യായമായിട്ടാണ് നിങ്ങളെ സംശയിച്ചത്" എന്നും കേട്ടപ്പോൾ ഭാൎഗ്ഗവിയ്ക്കു ജന്മസാഫല്യംവന്നു. ഇനി മരിച്ചാലും തരക്കേടില്ലെന്നു അവൾക്കു തോന്നി. "കഷ്ടം! ഈശ്വരാ! ഈ വൎത്തമാനം കേൾക്കുന്നതിനു എന്റെ അച്ഛൻ ജീവിച്ചിരുന്നില്ലല്ലോ" എന്നവൾ മനസ്താപപ്പെട്ടു.

കമല:—ഞങ്ങൾ എവിടെയെല്ലാം നിങ്ങളെ അന്വേഷിച്ചു. ഏതു ദിക്കിലേക്കെല്ലാം എഴുത്തയച്ചു എവിടെയെല്ലാം ആളയച്ചു. യാതൊരുതുമ്പും ഞങ്ങൾക്കിതുവരെ കിട്ടില്ല. ഈശ്വരകാരുണ്യംകൊണ്ടു ഇപ്പോൾ നിന്നെക്കണ്ടുകിട്ടുവാൻ സംഗതിയായി. ആ കഥയൊക്കെ ഞാൻ വിവരിച്ചുപറയാം. ഇപ്പോൾ നമുക്കു അമ്മയുടെ അടുക്കലേക്കു പോകാം. എഴിയ്ക്കൂ. ഞങ്ങൾ ചെയ്തുപോയ അപരാധങ്ങളെല്ലാം ക്ഷമിക്കണേ.

ഭാൎഗ്ഗവി:—എന്താണ് കമലമ്മാ ക്ഷമിക്കാനുള്ളതു്? എന്റെ പേരിൽ വിശ്വസിക്കത്തക്ക സംശയമുണ്ടായിരുന്നതുകൊണ്ടു നിങ്ങൾ ചെയ്തതൊക്കെ ന്യായംതന്നെയല്ലേ? ഞാൻകുററക്കാരിയെന്നു തീരുമാനിച്ചിട്ടും ഇത്രമാത്രമല്ലേ നിങ്ങൾ എന്നെ ശിക്ഷിച്ചുള്ളൂ. അതോൎക്കുമ്പോൾ നിങ്ങൾ ഞങ്ങളോടു ചെയ്തതു വലിയ ദയവാണ്. നിങ്ങളെ ഞാൻ ഒരിക്കലും തെററിദ്ധരിച്ചിട്ടില്ല. നിങ്ങൾക്കു എന്നോടു എത്രമാത്രം കരുണയുണ്ടായിരുന്നുവെന്നു എനിക്കറിഞ്ഞുകൂടയോ? പക്ഷേ, എനിക്കൊരു മനസ്താപം മാത്രമേ ഉണ്ടായിരുന്നുള്ളൂ. നിങ്ങളുടെ വക മോതിരം മോഷ്ടിക്കുവാൻ തക്കവണ്ണം നന്ദികെട്ടു കാണിച്ചവളെന്നു എന്നെക്കുറിച്ചു നിങ്ങൾ വിചാരിക്കുമല്ലോ എന്നുള്ള മനോവേദന, എനിക്കു ഈ നിമിഷംവരെ ഉണ്ടായിരുന്നു "ഞാൻ ഒന്നും പിഴച്ചവളല്ലെന്നു എന്നെങ്കിലും തെളിയിയ്ക്കണേ! ഈശ്വരാ!" എന്നുതന്നെ ഞാൻ ഉരുവിട്ടു പ്രാൎത്ഥിച്ചുകൊണ്ടിരുന്നു. ദൈവം ഇപ്പോൾ എന്നെ അനുഗ്രഹിച്ചു.

കമലമ്മ:––(ആശാൻെറ ശവകുടീരത്തെ നോക്കിക്കൊണ്ടു്) കഷ്ടം! ആശാൻ ജീവിച്ചിരുന്നില്ലല്ലോ. ദൈവമേ! ഞങ്ങൾ ആ വൃദ്ധനെ എത്രത്തോളം ദ്രോഹിച്ചു. ഞങ്ങളെ ആ മനുഷ്യൻ നിഷ്കളങ്കമായി സ്നേഹിച്ചിരുന്നിട്ടും ഒടുവിൽ ഇങ്ങനെയാണല്ലോ ഞങ്ങൾ ചെയ്തതു്. ഭാർഗ്ഗവി! ആശാൻ ഞങ്ങളെപ്പററി എന്തു പറഞ്ഞു. ഞങ്ങൾ ഇനി വിചാരിച്ചാൽ ആ വൃദ്ധനെ സമാധാനപ്പെടുത്തുന്നതിനു എന്തു ചെയ്യാൻകഴിയും. മേലാൽ നിന്നെ എൻെറ സഹോദരിയായിട്ടു സ്വീകരിച്ചുകൊള്ളാം. ദൈവം ഇത്രയ്ക്കു മാത്രമേ സംഗതിയാക്കിയുള്ളല്ലോ.

ഭാർഗ്ഗ:—അച്ഛനു് നിങ്ങളോടു യാതൊരു വിരോധവും ഇല്ലായിരുന്നു. വിരോധമായ തെളിവുണ്ടായിരുന്നതുകൊണ്ടു ഞങ്ങൾക്കിങ്ങനെ സംഭവിച്ചുവെന്നല്ലാതെ നിങ്ങൾ വല്ല ദോഷവും ചെയ്തുവെന്നു് എൻെറ അച്ഛൻ ഒരിക്കലും വിചാരിച്ചിരുന്നില്ല. നിങ്ങളെ അധിക്ഷേപിച്ചു ഒരു വാക്കുപോലും മരണപര്യന്തം അദ്ദേഹം പറഞ്ഞിട്ടില്ല. അച്ഛൻ പലപ്പോഴും എന്നോടു ഇങ്ങനെ പറഞ്ഞിട്ടുണ്ടു്. "എന്നെങ്കിലും ഇതിൻെറ വാസ്തവം വെളിപ്പെടാതിരിക്കില്ല. അപ്പോൾ നാം നിർദ്ദോഷികളാണെന്നുള്ളതു് പ്രത്യക്ഷമാകും. അങ്ങനെയാകുമ്പോൾ നമ്മെ തിരിയെ നാട്ടിലേക്കു വിളിക്കും. ഒരുവേള അക്കാലം, ഞാൻ ജീവിച്ചിരുന്നില്ലെങ്കിൽ, നീ കമലമ്മക്കുഞ്ഞിനോടു് ഇങ്ങനെ പറയേണം. എനിക്കു കമലമ്മയെ എന്നും സ്നേഹമാണു്. കമലമ്മ ഒരു കൊച്ചുകുട്ടിയായിരുന്നപ്പോൾ ഞാൻ എടുത്തുകൊണ്ടു നടന്നതാണു്."

ഇത്രയും കേട്ടപ്പോൾ കമലമ്മ വാവിട്ടു കരഞ്ഞുതുടങ്ങി അവൾ അല്പനേരം ഇങ്ങനെ ആശാൻെറ ശവകുടീരത്തെ തന്നെ നോക്കിക്കൊണ്ടു നിന്നു. ഒടുവിൽ ഒരു ദീർഘനിശ്വാസത്തോടുകൂടി ഇങ്ങനെ പറഞ്ഞു "എന്തുചെയ്യാം, ഈശ്വരൻ ഇതിനാണല്ലോ സംഗതിയാക്കിയതു്. തീരാത്ത അപരാധത്തിനു ഞങ്ങൾ പാത്രവും ആയി. ആ സാധുവായ ആശാൻെറ ആത്മാവിനു മോക്ഷം ലഭിക്കട്ടെ."

കമലമ്മയും ഭാർഗ്ഗവിയും ആശാൻെറ ശവകുടീരത്തിൽ നിന്നു തിരിച്ചു. നാരായണിപ്പിള്ള കൊച്ചമ്മയും മററും താമസിച്ചിരുന്ന ബങ്കളാവിലേക്കു അവർ പുറപ്പെട്ടു. തമ്മിൽ പിരിഞ്ഞതിനു ശേഷമുള്ള കഥകളും മോതിരം കിട്ടിയ വഴിയും മററും കമലമ്മ സഖിയെ പറഞ്ഞു കേൾപ്പിച്ചു. ഭാർഗ്ഗവിയും നാട്ടിൽ നി

ന്നു തിരിച്ചതിൽ പിന്നീടുണ്ടായ സംഗതികൾ എല്ലാം വിവരിച്ചു. ഇങ്ങനെ ഓരോന്നു പറഞ്ഞു രണ്ടുകൂട്ടക്കാൎക്കും തൃപ്തിയാകുന്നതിനു മുമ്പു തന്നെ അവർ ബങ്കളാവിലും എത്തി.

# അദ്ധ്യായം ൧൮.

"ചൊന്നതൊക്കെയുമേവം തന്നെ
എന്നുടെ മകൾ സുനന്ദയും നീയുമൊക്കും."

നാരായണിപ്പിള്ളകൊച്ചമ്മയുടെ പുനൎന്നാൾ സംബന്ധിച്ച ഘോഷങ്ങളെല്ലാം കൊട്ടാരക്കര ബങ്കളാവിൽ വച്ചു മുറയ്ക്കു നടക്കുന്നു. രാവിലെ മണി ൯ൽ കഴിഞ്ഞിരിക്കുന്നു. നാരായണിപ്പിള്ള കൊച്ചമ്മ കുളികഴിഞ്ഞു് വിശേഷവസ്ത്രങ്ങൾ ധരിച്ചു്, അമ്പലത്തിൽ പോയി തൊഴുതുവന്നു. ബ്രാഹ്മണസദ്യയ്ക്കു് ഇലവയ്ക്കാറായി. മേലന്വേഷണങ്ങൾ നടത്തിക്കൊണ്ടു നാരായണിപ്പിള്ളകൊച്ചമ്മ ബങ്കളാവിന്റെ കിഴക്കേ പൂമുഖത്തിരിക്കയാണ്. കമലമ്മയുടെ അച്ഛനും അവിടെത്തന്നെ ഉണ്ടായിരുന്നു.

നാ-കൊ:—മണി പത്തടിക്കാറായി. കമലം ഇനിയും വന്നില്ലല്ലോ. ശാസ്ത്രികൾ പറഞ്ഞതൊക്കെ തെററിയെന്നു വരുമോ. ആ പെൺകുട്ടി ഭാൎഗ്ഗവി തന്നെയെങ്കിൽ കമലത്തിനെ കണ്ട അവസ്ഥയ്ക്കു് അവൾ ഉടനെ കൂടെ വരാതിരിക്കയില്ല. അന്വേഷിച്ചു വല്ലവരെയും അയച്ചാലോ. കമലം ഇന്നു രാവിലെ യാതൊന്നും കഴിച്ചിട്ടില്ല.

കമലമ്മയുടെ അച്ഛൻ:—മണി ൯ൽ ആയിട്ടേയുള്ളു. പറഞ്ഞ ദിക്കിലേക്കു് ഇവിടെ നിന്നൊരഞ്ചാറു നാഴികദൂരമുണ്ടെന്നു തോന്നുന്നു. അതുകൊണ്ടായിരിക്കും താമസം. ഏതായാലും—എന്നിത്രയും പറയുന്നതിനിടയ്ക്കു് കമലമ്മയും ഭാൎഗ്ഗവിയും കൈകോൎത്തു പിടിച്ചുകൊണ്ടു് പടിയ്ക്കകത്തേക്കു കടന്നു.

നാരായണിപ്പിള്ള കൊച്ചമ്മയ്ക്കു ഇവരെ ഒരുമിച്ചു കണ്ടപ്പോൾ അളവില്ലാത്ത സന്തോഷമുണ്ടായി. അവർ ഇരുന്നിരുന്നെടത്തു നിന്നു ചാടി എണീററ് അരനിമിഷംകൊണ്ടു ഭാൎഗ്ഗവിയുടെ അരികിൽ എത്തി. ഭാൎഗ്ഗവിയെ മാറോടണച്ചു്, അവളുടെ

മൂദ്ധാവിൽ അനേകം പ്രാവശ്യം ചുംബിച്ച് സന്തോഷാശ്രുകൊണ്ടു് അഭിഷേകം ചെയ്തു. രണ്ടു കൈകൾകൊണ്ടും ഭാർഗ്ഗവിയുടെ നമ്രമായ മുഖത്തേ സാവധാനത്തിൽ ഉയൎത്തി അതിനേ സൂക്ഷിച്ചു നോക്കിക്കൊണ്ടു്,

നാ-കൊ:—മകളേ! നിൻെറദേഹം ചടച്ചു വിളറി വല്ലാതെയായിപ്പോയല്ലോ. ഇതിനൊക്കെ കാരണം, ഒരം മഹാപാപിയായ ഞാൻ തന്നെയാണ്. കഴിഞ്ഞതൊക്കെ പോട്ടെ. എനിയ്ക്കു് എൻെറ കുഞ്ഞിനെ തിരിയെ കിട്ടിയല്ലോ. ഇനി എൻെറകമലത്തിനെയും നിന്നെയും എനിയ്ക്കു യാതൊരുവ്യത്യാസവും ഇല്ല. ഞങ്ങളുടെ കുടുംബത്തേയ്ക്കു ഒരു "കളഞ്ഞുകിട്ടിയ തങ്ക"മായിട്ടു നീ എന്നെന്നേക്കുമിരിക്കണം." ഇത്രയും പറഞ്ഞിട്ട് നാരായണിപ്പിള്ള കൊച്ചമ്മ അവരുടെ ചെറുവിരലിൽ അപ്പോൾ കിടന്നിരുന്നതും നമ്മുടെ കഥയിൽ പ്രസിദ്ധവുമായ വജ്രമോതിരത്തേ ഊരിയെടുത്തു് ഭാർഗ്ഗവിയുടെ മോതിരവിരലിൽ ഇടുവിച്ച് ഇങ്ങനെ പറഞ്ഞു. "സ്വൎണ്ണവും വജ്രവും കൊണ്ടുള്ള ഭൂഷണങ്ങളൊന്നും നിനക്കാവശ്യമില്ല. അതിലുപരിയായ ഭൂഷണങ്ങൾ നിനക്കു സ്വതേ തന്നെ ഉണ്ടു്. നിൻെറ വിവേകവും ശീലഗുണവും നിനക്ക് അനശ്വരമായ അലംകാരമാണ്. എങ്കിലും നീ ഇതിനെ ഇപ്പോൾ സ്വീകരിക്കുന്നതുകൊണ്ടു് എൻെറ മനസ്സിനു വളരെ സമാധാനമുണ്ടാവും."

ഭാർഗ്ഗവി എന്തു മറുപടി പറയണമെന്നറിഞ്ഞില്ല. മോതിരം സ്വീകരിക്കണമോ വേണ്ടയോ എന്നു നിശ്ചയമില്ലാതെ അതിനെ വിരലിൽ നിന്നു ഊരി കയ്യിൽ തന്നെ വച്ചുകൊണ്ടിരുന്നു. ചുററും നിന്നിരുന്ന ജനങ്ങളുടെ കൂട്ടത്തിൽ തൻെറ ആപൽബന്ധുവായ ശാസ്ത്രികളും ഉണ്ടായിരുന്നുവെന്ന് അവൾ മനസ്സിലാക്കി. "ഇവിടെ എന്താണ് ചെയ്യേണ്ടതു്" എന്ന അൎത്ഥത്തിൽ ഭാർഗ്ഗവി ശാസ്ത്രികളുടെ മുഖത്തു് ഒന്നു നോക്കി.

ശാസ്ത്രി:—"മടിക്കണ്ടാ. ഒരം സമ്മാനത്തെ സ്വീകരിച്ചു കൊള്ളുക. നിൻെറ ആപത്തിനൊക്കെ ഒരു കാലത്തു കാരണമാക്കിയതു് ആ മോതിരമാണ്. ഇനി മേൽ സത്യം സർവ്വദാ ജയിക്കുമെന്നുള്ളതിന് ഉത്തമസാക്ഷ്യമായി അതു നിൻെറ കയ്യിൽ എന്നെന്നേക്കും കിടക്കട്ടെ. നിൻെറ സമ്പത്തുകാലത്തിൽ പൂർവ്വസ്മരണയുണ്ടാകുന്നതിനും ഇതുപയോഗപ്പെടും."

ശാസ്ത്രികളുടെ ഉപദേശം ഭാർഗ്ഗവി സ്വീകരിച്ചു. യാതൊരു വൈമനസ്യവും കൂടാതെ മോതിരം വിരലിലിട്ടു.

തലേന്നാൾ പകലത്തെ ദേഹശ്രമംകൊണ്ടും രാത്രിയിലെ ഉറക്കമിളപ്പുകൊണ്ടും അത്യന്തം ക്ഷീണിച്ചിരുന്ന ഭാൎഗ്ഗവിയ്ക്കു ഉടനേ വിശ്രമം അവശ്യമെന്നറിഞ്ഞിട്ട് നാരായണിപ്പിള്ള കൊച്ചമ്മ അവളെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

അന്നത്തെ പുറന്നാളാഘോഷം വിചാരിച്ചിരുന്നതിലധികം സന്തോഷമായും കോലാഹലമായും കഴിഞ്ഞുകൂടി. വൈകുന്നേരത്തെ ഭഗവതിസേവയ്ക്കു ദീപാരാധന തൊഴാൻ നാരായണിപ്പിള്ള കൊച്ചമ്മയും, കമലമ്മയും, ഭാൎഗ്ഗവിയും ഒരുമിച്ചാണുപോയതു്. രാത്രിയിലേ സദിരിനും ഇവർ ഒരുമിച്ചുതന്നെയായിരുന്നു.

ഇങ്ങനെ ഉത്സാഹമായി രെണ്ടെട്ടുനാൾ കൂടി ഇവർ കൊട്ടാരക്കരത്തന്നെ താമസിച്ചു. പിന്നീടു തിരുവനന്തപുരത്തേയ്ക്കു യാത്ര നിശ്ചയിച്ചു. പോകുന്നതിനുമുമ്പിൽ തനിക്കു ഒന്നുരണ്ടു കാൎയ്യങ്ങൾ കൂടി സാധിപ്പാനുണ്ടെന്നു് ഭാൎഗ്ഗവി നാരായണിപ്പിള്ളകൊച്ചമ്മയെ അറിയിച്ചു. ഒന്നാമത്തേ കാൎയ്യം, ആശാന്റെ ശവകുടീരത്തിൽ ആൽത്തറപോലെ ഒന്നു കെട്ടിയുയൎത്തി അവിടെ ദിവസംപ്രതി സന്ധ്യയ്ക്കു വിളക്കു വയ്ക്കുന്നതിനു വേണ്ട ഏൎപ്പാടു ചെയ്താൽ കൊള്ളാമെന്നുള്ളതായിരുന്നു. ഇതിനു വേണ്ട ഏൎപ്പാടു് ഉടനേ ചെയ്തു. കുടിയാന്മാരിൽ ഒരാളെ ദിവസേനയുള്ള വിളക്കുവയ്പിനു ചുമതലപ്പെടുത്തി നിയമിച്ചു.

മറെറാരുകാൎയ്യം, ഭാൎഗ്ഗവിയുടെ ഉപകാരസ്മരണയേ ദൃഷ്ടാന്തീകരിക്കുന്നതായിരുന്നു. ഭാൎഗ്ഗവിയേയും ആശാനെയും പലവിധത്തിൽ സഹായിച്ചിട്ടുള്ള സാധുക്കളായ കിട്ടുഅമ്മാച്ചനും ആനന്തപ്പിള്ളയ്ക്കും ദുഷ്ടയായ അവരുടെ മരുമകൾ രുഗ്മിണിയമ്മയിൽ നിന്നു യാതൊരു ബുദ്ധിമുട്ടിനും ഇടയാകാതെ സുഖമായി കാലക്ഷേപംചെയ്യുന്നതിനു വേണ്ട ഏൎപ്പാടുചെയ്യണമെന്നു് അവൾ അപേക്ഷിച്ചു. ഒരു രണ്ടാമത്തെ അപേക്ഷയ്ക്കു് നാരായണിപ്പിള്ളകൊച്ചമ്മ ഉചിതമായ ഒരു തീരുമാനംചെയ്തു. ആശാനും ഭാൎഗ്ഗവിയും പണ്ട് ഇരവിപുരത്തുവച്ചു പാട്ടമനുഭവിച്ചുകൊണ്ടിരുന്ന കൃഷിത്തോട്ടവും വീടുംകൂടി ഭാൎഗ്ഗവിയ്ക്കു ഇഷ്ടദാനമായി കൊടുക്കാമെന്നു അതിൽ കിട്ടുഅമ്മാച്ചനും ആനന്തപ്പിള്ളയും അവരുടെ ജീവപൎയ്യന്തം താമസിച്ചുകൊള്ളട്ടെ എന്നും ആയിരുന്നു നിശ്ചയിച്ചതു്. ആ കൃഷിത്തോട്ടത്തിലെ അനുഭവംകൊണ്ടുമാത്രം കിട്ടുഅമ്മാച്ചനും ആനന്തപ്പിള്ളയ്ക്കും ഒരുവിധം മാനമായി കാലക്ഷേപം ചെയ്യാമായിരുന്നു. ഒരു തീരുമാനം ഭാൎഗ്ഗവിയ്ക്കു സൎവ്വഥാ സ്വീകാൎയ്യമായിരുന്നു. അവിടെ

കൂടിയിരുന്നവരൊക്കെ നാരായണിപ്പിള്ള കൊച്ചമ്മയുടെ ഉദാര തയെ ശ്ലാഘിക്കയും ചെയ്തു. കിട്ടുഅമ്മാച്ചനെയും ആനന്തപ്പി ള്ളയെയും ആളയച്ചുവരുത്തി ഇക്കാര്യം അവരെ അറിയിച്ചു. അവൎക്കു ഇതിൽപരം സന്തോഷമുണ്ടാവാനില്ല. പരാപേക്ഷ കൂടാതെ കാലക്ഷേപം ചെയ്യുന്നതിനുള്ള മാൎഗ്ഗം ലഭിച്ചതുതന്നെ വലുതായഭാഗ്യമെന്ന് അവർ കരുതി. ഗൎവ്വിഷ്ഠയായ രുഗ്മി ണിയമ്മയുടെ ദുൎഭ്ഭാസനകൾ കേൾക്കാതെ ജീവിതം അവസാ നിപ്പിക്കുന്നതുതന്നെയാണ് അവൎക്കു മോക്ഷമെന്നായിരുന്നു ഈ സാധുക്കളുടെ വിചാരം. കിട്ടുഅമ്മാച്ചന്റെയും ആനന്തപ്പിള്ളയു ടേയും ധൎമ്മബുദ്ധിയോ, ഭാൎഗ്ഗവിയുടെ കൃതജ്ഞതയോ, ഏതാണു വലുതെന്നു വായനക്കാർ തീൎച്ചയാക്കിക്കൊള്ളട്ടേ. നിഷ്ക്കാമമാ യി സൽകൃത്യങ്ങൾ ചെയ്യുന്നവൎക്ക് ദൈവകൃപയാൽ നന്മത ന്നെയുണ്ടാകുന്നുവെന്നുള്ളതിന്ന് ഇതൊരു ദൃഷ്ടാന്തമാണ്.

നാരായണിപ്പിള്ളക്കൊച്ചമ്മയും മററും ഭാൎഗ്ഗവിയേയും കൂട്ടി ക്കൊണ്ടു തിരുവനന്തപുരത്തെത്തി താമസമായി. ഭാൎഗ്ഗവിയെ, നാരായണിപ്പിള്ളകൊച്ചമ്മയുടെ രണ്ടാം മകളായി അവർ സ്വീ കരിച്ചുകഴിഞ്ഞു. കമലമ്മയും ഒരു സഹോദരിയെപ്പോലെ ഭാൎഗ്ഗ വിയെ സ്നേഹിച്ചു. ഇങ്ങനെ ഭാൎഗ്ഗവി അചിരേണ രവിമംഗല ത്തു പ്രഭുകുടുംബത്തിലെ ഒരംഗമായി തീൎന്നു.

തന്റെ ഐഹികാവസ്ഥകളിൽ ഇങ്ങനെ ഉൽകൃഷ്ട മായ ഒരു പദവി ഭാൎഗ്ഗവിയ്ക്കു ലഭിച്ചുവെങ്കിലും അവളുടെ മ നസ്സിനേയോ ശീലഗുണത്തേയോ, സദാചാരങ്ങളേയോ അതു ലവലേശം ഭേദിപ്പിച്ചില്ല. ഉമ്മിണിപ്പിള്ളആശാന്റെ വില യേറിയ തത്വോപദേശങ്ങളേ അവൾ ഇന്നും അനുസരണബു ദ്ധ്യാ സ്മരിച്ചുകൊണ്ടുതന്നെയിരുന്നു. ആശാൻ ആസന്നമരണ നായിരുന്ന അവസരത്തിൽ ഭാൎഗ്ഗവിയ്ക്കു ചെയ്തിട്ടുള്ള സാരോ പദേശങ്ങളെ അവൾ ഇക്കാലത്തും ദൃഢമായി സ്മരിച്ചിരുന്നു. അവയെ കൂടക്കൂടെ ചിന്തിച്ചുകൊണ്ടിരിക്കുന്നതു് അവളുടെ ഒരു മാതിരി വ്രതമായിരുന്നു. നിത്യാനുഷ്ഠാനവിധികളും ലോകവ്യവ ഹാരങ്ങളിൽ പ്രവൎത്തിക്കേണ്ട വിധവും, ആശാൻ ഉപദേശി ച്ചിട്ടുള്ള രീതിയിൽനിന്നും അണുപോലും തെററാതെ അവൾ നടത്തിക്കൊണ്ടുവന്നു. കാലക്രമേണ ഭാൎഗ്ഗവിയുടെ അനവരത സഹവാസംകൊണ്ടു് കമലമ്മയുടെ പ്രകൃതിയിലും ഗുണപ്രദമാ യ ഒരു മാററംവന്നു. ഇണക്കമുള്ള ഈ രണ്ടുസഹോദരങ്ങളു ടെ ജീവിതത്തെ കണ്ടുകണ്ടു് നാരായണിപ്പിള്ളകൊച്ചമ്മ പ്രതി ദിനം ബ്രഹ്മാനന്ദമനുഭവിച്ചു.

# അദ്ധ്യായം ൧൯.

"ബാലവൃദ്ധസ്ത്രീതരുണവൎഗ്ഗാരവ
കോലാഹലം പറയാവതല്ലേതുമേ"
"ഓൎത്തവണ്ണമല്ലാ ദൈവമാൎഗ്ഗമേ"

കൊല്ലന്തോറും മിഥുനം, കൎക്കടകം മാസക്കാലങ്ങളിൽ നാരായണിപ്പിള്ള കൊച്ചമ്മയുടേയും മററും താമസം നെടുമങ്ങാട്ടു ഇരവിപുരത്തുള്ള അവരുടെ ഭവനത്തിലാണ്. പതിവുപോലെ തിരുവനന്തപുരത്തു നിന്നും അവരെല്ലാം രവിമംഗലത്തേയ്ക്കുള്ള യാത്ര നിശ്ചയിച്ചു. ഭാൎഗ്ഗവിയ്ക്കു വീണ്ടും തന്റെ ജന്മഭൂമിയിൽ താമസിക്കുന്നതിനുള്ള ഭാഗ്യം ഉണ്ടായതുകൊണ്ടുള്ള സന്തോഷത്തിനു അതിരില്ലായിരുന്നു. കിട്ടു അമ്മാച്ചന്റെയും ആനന്തപ്പിള്ളയുടെയും കുശലമന്വേഷിക്കുന്നതിന് ഇതു് ഒരു അവസരമാകുമെന്നും ഭാൎഗ്ഗവി കരുതി.

മിഥുനമാസം ആദ്യത്തിലാണു് ഇവരുടെ യാത്ര. ഭാൎഗ്ഗവിയെ ഒന്നു കാണുന്നതിനു കൊതിച്ചിരുന്ന ഇരവിപുരത്തുകാർ ആബാലവൃദ്ധം അവളുടെ വരവു കാത്തുകൊണ്ടു് അന്നു രാവിലെ രവിമംഗലത്തേക്കുള്ള റോട്ടിൽ കൂടിയിരുന്നു. ദൂരെ മേനാക്കാരുടെ മൂളലിന്റെ മുഴക്കംകേട്ടപ്പോൾതന്നെ ജനങ്ങൾ ഇളകി. കുറേക്കഴിഞ്ഞപ്പോൾ രണ്ടുമേനാവുകൾ രവിമംഗലത്തു നടയിലായി. ഭാൎഗ്ഗവിയും കമലമ്മയും ആദ്യമായി ഒന്നിൽനിന്നിറങ്ങി. പുറകേ നാരായണിപ്പിള്ള കൊച്ചമ്മയും ഇറങ്ങി. നാലഞ്ചുകൊല്ലങ്ങൾക്കു മുമ്പു് നാട്ടിൽനിന്നും ബഹിഷ്കരിക്കപ്പെട്ട ഭാൎഗ്ഗവിയെ ഇനിമേൽ എപ്പോഴെങ്കിലും കാണ്മാൻ സംഗതിയാകുമെന്നു് അവിടെ കൂടിയിരുന്നവരാരും വിചാരിച്ചിരുന്നില്ല. "സത്യത്തിന് എങ്ങനെയായാലും പരമാവധി വിജയംതന്നെയാണു്" എന്നുള്ള തത്വം ജനങ്ങൾക്കു ബോധപ്പെട്ടു.

പരിചിതങ്ങളായ ഓരോ സ്ഥലങ്ങളേയും കണ്ടപ്പോൾ ഭാൎഗ്ഗവിയ്ക്കു് പൂൎവസ്മരണകൾ ഉണ്ടായി. നാടുകടത്തുന്നതിനായി ആശാനെയും അവളെയും റോട്ടിൽകൂടി പോലീസ്സുകാർനടത്തിക്കൊണ്ടുപോയ സമയത്തു് ഇതെല്ലാം തങ്ങൾക്കൊടുക്കലത്തെ കാഴ്ചയാണെന്നാണു് അവൾ വിചാരിച്ചിരുന്നതു്. ആശാന്റെ കാ

യ്യത്തിൽ അങ്ങനെ തന്നെ പാററി എങ്കിലും ആശാൻ പറഞ്ഞിരുന്നതുപോലെ ഭാർഗ്ഗവിയ്ക്കു തിരിയെ വരുവാൻ സംഗതിയായി. "എല്ലാം ഠരംശ ാരേച്ഛയെന്നുവിചാരിച്ചു ഭാർഗ്ഗവി സമാധാനപ്പെട്ടു.— "അന്യഥാ ചിന്തിതംകാൎയ്യം ദൈവമന്യത്രചിന്തയേൽ'' എന്നുള്ളതു് എത്ര വാസ്തവമായിരിക്കുന്നു. നമ്മുടെ ഭാവിയെക്കുറിച്ചു നമുക്കു ഒന്നും തന്നെ നിശ്ചയിപ്പാൻ പാടില്ല. എത്ര ബുദ്ധിമാനായ മനുഷ്യൻെറ ഊഹാപോഹശക്തിയും ചിലപ്പോൾ കൎമ്മവിധിയ്ക്കു കീഴടങ്ങേണ്ടിവരുന്നു. മനുഷ്യാധീനമല്ലാത്ത ഒരു ശക്തി പ്രപഞ്ചത്തിൽ പ്രവൎത്തിക്കുന്നുണ്ടെന്നുള്ളതിനു് ഇതുതന്നെയാണു് ലക്ഷ്യം.

നാരായണിപ്പിള്ളക്കൊച്ചമ്മയും മററും രവിമംഗലത്തു പടിക്കൽ എത്തിയപ്പോൾ അവിടുത്തെ ഭൃത്യവൎഗ്ഗത്തിൽ നാടുകടത്തപ്പെട്ട കുഞ്ഞി ഒഴിച്ചു മറെറല്ലാവരും അവിടെ ഹാജരുണ്ടായിരുന്നു. ഇവൎക്കൊക്കെ ഭാൎഗ്ഗവി അന്നുമിന്നും കണ്ണിലുണ്ണിയായിത്തന്നെയിരുന്നു. ഭാൎഗ്ഗവിയുടെ ശീലഗുണംകൊണ്ടു, ഭൃത്യവൎഗ്ഗം പ്രത്യേകിച്ചും അവളെ നിഷ്കളങ്കമായി സ്നേഹിച്ചിരുന്നു. ഭാൎഗ്ഗവിയെ കണ്ടമാത്രയിൽ അവൎക്കു് അളവില്ലാത്ത സന്തോഷമുണ്ടായി. ചില വൃദ്ധന്മാരും വൃദ്ധകളും ആനന്ദബാഷ്പംകൊണ്ടു കണ്ണുനിറഞ്ഞു. ഭാൎഗ്ഗവിയുടെ പേരിലുണ്ടായ മോഷണക്കേസ്സുവിസ്തരിച്ച മജിസ്ട്രേട്ടു് കുമാരപിള്ളയും രവിമംഗലത്തു നടയിൽ ആ ക്രൂട്ടത്തിൽ ഉണ്ടായിരുന്നു. ഇദ്ദേഹം ഇപ്പോൾ അടുത്തൂൺ വാങ്ങിയിരിക്കയാണെന്നു പറഞ്ഞുവല്ലോ. നാരായണിപ്പിള്ള കൊച്ചമ്മയും മററും മേനാവിൽ നിന്നിറങ്ങി അകത്തേയ്ക്കു കടക്കുന്നതിനു മുമ്പിൽ കുമാരപിള്ള അവരുടെ അടുക്കൽ ചെന്നു് ഭാൎഗ്ഗവിയോടു് "കുഞ്ഞേ! നീ എന്നെ ശപിക്കരുതേ! നിന്നെ അന്യായമായി ശിക്ഷിച്ച മഹാപാപി മജിസ്ട്രേട്ടു ഞാനാണു്. വാസ്തവമറിയാതെ ചെയ്തുപോയ തെററിനു ഞാനല്ല ഉത്തരവാദിയെന്നു നീ അറിയണം. ഞാൻ വഹിച്ചിരുന്ന ഉദ്യോഗം മാത്രമാണു് അപരാധിയായിട്ടുള്ളതു്. അതുകൊണ്ടാണു് ഞാൻ ഇപ്പോൾ ആ ഉദ്യോഗം മനസ്സാലേ ഉപേക്ഷിച്ചു സ്വസ്ഥനായിരുന്നു് ഈശ്വരഭജനം ചെയ്യുന്നതു്. ഇനിയുള്ള കാലമെങ്കിലും അധൎമ്മം പ്രവൎത്തിക്കാതെ എൻെറ ജന്മം കഴിച്ചുക്രൂട്ടണമെന്നു മോഹമുണ്ടു്. ചെയ്തുപോയ അപരാധത്തെ നീ ക്ഷമിക്കണേ."

ഭാൎഗ്ഗവി:—അവിടത്തെ പേരിൽ എന്തൊരു തെററാണുള്ളതു്. അവിടന്നെങ്ങനെയാണു് അപരാധിയാകുന്നതു്. അവി

ടന്നു വഹിച്ചിരുന്ന ഉദ്യോഗത്തിന്റെ ധൎമ്മങ്ങളെ ആചരിക്ക മാത്രമല്ലേ അവിടന്നു ചെയ്തുള്ളു. അതു കൂടാതെ നിവൃത്തിയുണ്ടോ. തെളിവനുസരിച്ചാണല്ലോ എന്റെ പേരിലുള്ള കേസ്സ് അവിടന്നു തീരുമാനിച്ചതു്. മനഃപൂൎവ്വമായി അവിടന്ന് യാതൊന്നും ചെയ്തിട്ടില്ലല്ലോ. ഞങ്ങളുടെ ദുഷ്കാലം കൊണ്ടു് ഞാനും അച്ഛനും കുറേ കഷ്ടതയനുഭവിക്കേണ്ടിവന്നുവെന്നേ വിചാരിക്കാനുള്ളൂ.

യുക്തിപൂൎവ്വവും വിനീതവും ആയ ഠരം മറുപടി കേട്ടപ്പോൾ കുമാരപിള്ളയ്ക്കു ഭാൎഗ്ഗവിയെക്കുറിച്ചു് ഏററവും ബഹുമാനവും സ്നേഹവും തോന്നി. ഭാൎഗ്ഗവിയുടെ പ്രായത്തിലുള്ള ഒരു പെൺകുട്ടിയ്ക്കു് ഇത്രത്തോളം ബുദ്ധിയും വാഗ്വൈഭവവും ഉണ്ടാകുന്നതു് സാധാരണമല്ലെന്നു കുമാരപിള്ളയ്ക്കു ബോധമുണ്ടായിരുന്നു. "ഇത്ര വൈഭവമുള്ള ഒരു പെൺകുട്ടിയുടെ പിതാവായിരിക്കുന്നവൻ തന്നെയാണു് ഭാഗ്യവാൻ. ഹാ! ദൈവമേ! ആ സാധു ഉമ്മിണിപ്പിള്ള ആശാനു് അല്പകാലം കൂടെ ജീവിച്ചിരിക്കാൻ സംഗതി വന്നില്ലല്ലോ". എന്നിങ്ങനെ കുമാരപിള്ള വിചാരിച്ചു വ്യസനിച്ചു.

കുമാരപിള്ളയ്ക്കു് ഭാൎഗ്ഗവിയെക്കുറിച്ചു വാത്സല്യം ക്രമേണ വൎദ്ധിച്ചുവന്നു. കുമാരപിള്ള രവിമംഗലത്തു ഒരു നിത്യനായിരുന്നതുകൊണ്ടു് ഭാൎഗ്ഗവിയുടെ ഗുണങ്ങളേ അടുത്തു പരിചയിച്ചറിയുന്നതിനും സംഗതിയായി. ഇങ്ങനെ രണ്ടാമതും ഭാൎഗ്ഗവി ഇരവിപുരത്തു താമസം തുടങ്ങിട്ടു് ഏകദേശം ഒരു മാസത്തോളം കഴിഞ്ഞു.

പെൻഷൻഡ്യു് മജിസ്ത്രേട്ടു കുമാരപിള്ളയുടെ അനന്തിരവൻ, മാധവൻ, അഥവാ, മാധവൻപിള്ള, ഇത്രനാളും തിരുവനന്തപുരത്തു താമസിച്ചു് പഠിയ്ക്കുകയായിരുന്നു. ഇയ്യാൾക്കു് ഇപ്പോൾ ൨൨ വയസ്സു പ്രായമുണ്ടു്. മാധവൻപിള്ളയുടെ അച്ഛനും അമ്മയും അയാൾക്കു നന്നേ ചെറുപ്പമായിരിക്കുമ്പോൾ തന്നെ മരിച്ചുപോയി. കുമാരപിള്ളയുടെ അനന്തരാവകാശിയായി മാധവൻപിള്ള ഒരാൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇവരുടെ കുടുംബം സ്വതേ ധനപുഷ്ടിയുള്ള ഒന്നാണു്. കുമാരപിള്ള ഒരു ബ്രഹ്മചാരിയായിരുന്നതുകൊണ്ടു് അയാളുടെ സ്വന്തസമ്പാദ്യങ്ങൾക്കും അവകാശി മാധവൻപിള്ളതന്നെയായിരുന്നു. സൎക്കാരുദ്യോഗം രാജികൊടുത്തതിന്റെ ശേഷം ഏതാണ്ടൊരു വേദാന്തിയുടെ മട്ടിലാണു് കുമാരപിള്ള ജീവിതം കഴി

ച്ചുവന്നതു്. അതുകൊണ്ടു തറവാട്ടുസ്വത്തുക്കളേയോ തൻെറ സ്വന്ത സമ്പാദ്യങ്ങളേയോ പരിപാലിക്കുന്നതിനു വേണ്ട ജോലി ചെയ്യുന്നതിനു കൂടി വളരെ അലസനായിട്ടാണിരുന്നതു്. മേലാൽ ഠരംശ്വരധ്യാനത്തിനായിട്ടു മാത്രം ശേഷമുള്ള തൻെറ ജീവിതകാലത്തേ കഴിച്ചുകൂട്ടണമെന്നായിരുന്നു കുമാരപിള്ളയുടെ ആഗ്രഹം. ഠരം കാരണങ്ങളാൽ മാധവൻപിള്ളയോടു് ഉടനേ പഠിത്തം മതിയാക്കി വീട്ടുകാൎയ്യങ്ങളിൽ പ്രവേശിക്കണമെന്നു കുമാരപിള്ള ആവശ്യപ്പെട്ടു.

മാധവൻപിള്ള വിദ്യാഭ്യാസവിഷയത്തിൽ വളരെ ഉത്സാഹിയായിരുന്നതുകൊണ്ടു് അയാൾക്കു് അമ്മാവൻെറ ഠരം അഭിനിവേശത്തിൽ അല്പം മനസ്താപമാണുണ്ടായതു്. എങ്കിലും തറവാട്ടുഭാരം തനിക്കു ഒഴിച്ചുകൂട്ടുവാൻ പാടില്ലാത്ത കൃത്യങ്ങളിലൊന്നാണെന്നും അമ്മാവൻെറ വയസ്സുകാലത്തു് അദ്ദേഹത്തിൻെറ ആഗ്രഹത്തിനു വിപരീതമായിരിക്കുന്നതു് യോഗ്യമല്ലെന്നും വിചാരിച്ചു. ഇങ്ങനെ മാധവൻപിള്ള പുതിയ ജീവിതത്തിൽ പ്രവേശിച്ചു്, തറവാട്ടു വസ്തുക്കളുടെ ഭരണം സമ്മതമായവിധത്തിൽ നടത്തിക്കൊണ്ടുവരികയാണു്.

തറവാട്ടു പാരമ്പൎയ്യത്താലോ എന്തോ മാധവൻപിള്ള വിവാഹവിഷയത്തിൽ സാധാരണന്മാരുടെ അഭിപ്രായത്തോടു യോജിച്ചിരുന്നില്ല. വിവാഹം മനുഷ്യനു സുഖകാരണമല്ലെന്നും നേരേമറിച്ചു് അതു മരണപൎയ്യന്തം നമ്മുടെ ദുഃഖത്തിനു നിദാനമായിട്ടുള്ളതാണെന്നുമായിരുന്നു മാധവൻപിള്ളയുടെ മതം. തൻെറ സഹപാഠികളുടെ കൂട്ടത്തിൽ ഈ വിഷയത്തിൽ മാധവൻപിള്ള ഒരു വ്യത്യസ്തമായിരുന്നു. അയാൾ പ്രകൃത്യാ ഗുണവാനും സദാചാരിയും ആയിരുന്നു. വളരെ ധനപുഷ്ടിയുള്ള ഒരു കുടുംബത്തിലേ ഏകാവകാശിയെന്നോ കുമാരപിള്ള മജിസ്ട്രേട്ടിൻെറ പ്രിയപ്പെട്ട ഭാഗിനേയനെന്നോ ഉള്ള നിലയിൽ സാധാരണ ഒരു യുവാവിനുണ്ടായേക്കാവുന്ന അഹംഭാവമോ ഗൎവ്വമോ മാധവൻപിള്ളയെ ബാധിച്ചില്ല. ഗ്രന്ഥപാരായണത്തിൽ അതി തല്പരനായിരുന്നതുകൊണ്ടു് വിദ്യാധനപുഷ്ടിയും ഇയാൾക്കു വേണ്ടുവോളമുണ്ടായിരുന്നു. ജീവകാരുണ്യം മാധവൻപിള്ളയുടെ വിശേഷഗുണമായിരുന്നു. പരിഷ്കാരിയായ മാധവൻപിള്ള തറവാട്ടുഭരണം കയ്യേററു് ഇരവിപുരത്തു താമസമായതോടു കൂടി അയാളുടെ സ്വന്ത ഉത്സാഹത്തിന്മേൽ അവിടെ ഒരു ഗ്രാമപ്പഞ്ചായത്തു് ഏൎപ്പെടുത്തി. പഞ്ചായത്തിൻെറ

ഭാരവാഹിയുടെ നിലയിൽ ആ ദിക്കുകാൎക്കു ഗുണകരമായ പല ഏൎപ്പാടുകളും മാധവൻപിള്ള നടപ്പിൽ വരുത്തി. ഇങ്ങനെ ഒരു പൊതുജനപ്രതിനിധിയുടെ നിലയിലും മാധവൻപിള്ളയുടെ യശസ്സ് നാടെങ്ങും പ്രസരിച്ചു.

തറവാട്ടുഭാരം കയ്യേൽക്കുന്നതിനു മുമ്പിൽ മാധവൻപിള്ള തിരുവനന്തപുരത്താണു താമസിച്ചിരുന്നതെന്നു പറഞ്ഞിട്ടുണ്ടല്ലോ. തിരുവനന്തപുരത്തു പഠിച്ചു താമസിച്ചിരുന്നതു രവിമംഗലത്തുകാൎക്കു അവിടെ ഉണ്ടായിരുന്ന വല്യവീടെന്നുപേരായ ഭവനത്തിനുസമീപത്തിലായിരുന്നു. തന്റെ അമ്മാവൻ മജിസ്ട്രേട്ടുദ്യോഗം രാജികൊടുക്കാൻ സംഗതിയായ ഒരു കേസ്സിനെപ്പററിയും ആ കേസ്സിൽ അന്യായമായി പ്രതിയാക്കി ശിക്ഷിച്ച പെൺകുട്ടിയെപ്പററിയും മാധവൻപിള്ള അക്കാലത്തു കേട്ടിട്ടുണ്ടായിരുന്നു. ഈ പെൺകുട്ടിയുടെ കഥകൾ കേട്ടിടത്തോളം അയാൾക്കു് അവളിൽ കേവലം ഒരു ബഹുമാനത്തിനുമാത്രം അക്കാലത്തു സംഗതിയാക്കി. ഭാൎഗ്ഗവി രവിമംഗലത്തുകാരോടൊന്നിച്ചു തിരുവനന്തപുരത്തു വന്നിട്ടുണ്ടായിരുന്നതും അവളെ രവിമംഗലത്തുവീട്ടിലെ ഒരംഗമായി സ്വീകരിച്ചു കഴിഞ്ഞ കഥയും ആശാൻതാമസിച്ചിരുന്ന പറമ്പു് അവൾക്കു ഇഷ്ടദാനം ലഭിച്ചതും എല്ലാം മാധവൻപിള്ള അറിഞ്ഞിരുന്നു. ഇത്ര വിശ്രുതയായിത്തീൎന്ന പെൺകുട്ടിയെ ഒന്നു കാണണമെന്നു മാധവൻപിള്ള പലപ്പോഴും വിചാരിക്കയുണ്ടായി എന്നാൽ ഒരു വൎത്തമാനം ആരോടും പറഞ്ഞില്ല. എങ്കിലും അചിരേണ മാധവൻപിള്ളയ്ക്കു ഭാൎഗ്ഗവിയെ കാണുവാനും സാധിച്ചു. ഒരു സന്ദൎശനത്തിനു സംഗതിയാക്കിയതു് ഒരു ചില്ലറ സംഭവമായിരുന്നു.

ഒരു ഞായറാഴ്ചവൈകുന്നേരത്തു പതിവുപോലെ വ്യായാമത്തിനായി മാധവൻപിള്ള നടക്കാനിറങ്ങി. വല്യവീട്ടിന്റെ പടിക്കൽക്കൂടി വടക്കോട്ടുള്ള റോഡിലായിരുന്നു അന്നു വൈകുന്നേരത്തെ സഞ്ചാരി. മാധവൻപിള്ള വല്യവീട്ടിന്റെ അടുക്കൽഎത്തിയപ്പോൾ വീട്ടിന്റെ പടിവാതൽ അടച്ചിരുന്നു. വാതലിനടുത്തുള്ള ഇരുമ്പഴിവേലിയുടെ കൈവരിയിന്മേൽ കമലമ്മയും ഏകദേശം അവളോടു സമപ്രായമുള്ള ഒരു പെൺകുട്ടിയും (ഭാൎഗ്ഗവി) നില്ക്കുന്നതു് മാധവൻപിള്ള കണ്ടു. ഈ പെൺകുട്ടികൾ കൈവരിച്ചുമരിന്മേൽനിന്നു് റോഡിന്റെ വടക്കെഅററത്തേക്കു് അത്യുല്ക്കണ്ഠയോടുകൂടി എന്തോ നോക്കിനില്ക്കുകയായിരുന്നു. കമലമ്മയോടൊരുമിച്ചു നില്പുള്ള ഈ പെൺകുട്ടി തന്നെയായിരിക്ക

ണം ഭാൎഗ്ഗവിയെന്നു മാധവൻപിള്ള സംശയിച്ചു. കമലമ്മ "ഭാൎഗ്ഗവി"യെന്നു് ഉടനെ സംഭാഷണത്തിനിടയിൽ വിളിക്കുകയാൽ സംശയം തീരുകയുംചെയ്തു. ഭാൎഗ്ഗവിയെ കണ്ടയുടനേ മാധവൻപിള്ളയ്ക്കു തോന്നിയതു് ഇങ്ങനെയാണു്. "ശീലഗുണത്തിനടുത്ത രൂപഗുണവും ഇവൾക്കുണ്ടു്. ഇത്ര ചെറുപ്പത്തിൽതന്നെ അസാമാന്യമായ പാകതബുദ്ധിക്കു വരുന്നതു് അത്ര സാധാരണമല്ല. ഇവളോടു് എന്തെങ്കിലും ഒന്നു സംസാരിച്ചാൽ കൊള്ളാമെന്നു് മാധവൻപിള്ളയ്ക്കു തോന്നി. മാധവൻപിള്ളയുടെ ജീവിതത്തിൽ ഇതു് അത്ഭുതപൂൎവ്വമായ ഒരു അനുഭവമായിരുന്നു. ഏതായാലും ദൈവഗത്യാ മാധവൻപിള്ളയ്ക്കു ഉടനേ ഭാൎഗ്ഗവിയുമായി അഭിമുഖസംഭാഷണംചെയ്യുന്നതിനു സംഗതിയായി.

മാധവൻപിള്ളയെ കമലമ്മയ്ക്കും അതുകൊണ്ടു ഭാൎഗ്ഗവിയ്ക്കും ഇന്നാരെന്നു മനസ്സിലായിട്ടുണ്ടായിരുന്നു. മാധവൻപിള്ള ഏകദേശം രവിമംഗലത്തു പടിയ്ക്കൽ എത്തിയപ്പോൾ, ഭാൎഗ്ഗവി അതിവേഗത്തിൽ അയാളോടു് എന്തോ സംസാരിക്കുവാനെന്നുള്ള മട്ടിൽ പടിവാതലിന്നു് സമീപമുള്ള കൈവരിയിൽ ചെന്നു. ഉടനേ കമലമ്മ വിളിക്കുകയാൽ ഭാൎഗ്ഗവി പിന്മാറിതിരിച്ചുവെങ്കിലും ഒന്നു കൂടി ആലോചിച്ചിട്ടു് മാധവൻപിള്ളയോടു ഇങ്ങനെ പറഞ്ഞു:—

ഭാൎഗ്ഗവി:— നിങ്ങൾ ഈ റോട്ടിൽ കൂടി വടക്കോട്ടാണു് യാത്രയെങ്കിൽ അസാരം കരുതി പോകണം. ഒരു പേപ്പട്ടി അങ്ങോട്ടോടീട്ടുണ്ടു്. അതു് അനേകം യാത്രക്കാരെ കടിച്ചുവെന്നാണു് കേട്ടതു്. അല്പം മുമ്പു് അതു വടക്കോട്ടു പോയി. തിരിച്ചു ഈ റോട്ടിൽകൂടെ തന്നെ ഇങ്ങോട്ടു വരാൻ എളുപ്പമുണ്ടു്. അതുകൊണ്ടു് നിങ്ങൾ വന്ന വഴിയേ മടങ്ങി പോകുന്നതു് നന്നായിരിക്കും. അല്ലാത്ത പക്ഷം ഈ കതകു തുറന്നു തരാം. ഈ പടിയ്ക്കകത്തു സ്വല്പനേരം കയറി നില്ക്കണം. പേപ്പട്ടിയുടെ ഗതി അറിഞ്ഞതിനു ശേഷം പോകുന്നതല്ലേ നല്ലതു്.

മാധവൻപിള്ളയ്ക്കു ഉടനേ ആലോചിച്ചു മറുവടി പറയുവാൻ തരം വന്നില്ല. അവിചാരിതമായി ഒരു സ്ത്രീ തന്നോടു ചെയ്ത ഈ ഉപദേശത്തിനു് ഏതുമാതിരിയാണു് മറുവടി പറയേണ്ടതെന്നു് അയാൾക്കു നിശ്ചയമുണ്ടായില്ല.

മാധവൻ:—വന്ന വഴി മടങ്ങി പോകയെന്നുള്ളതു് എന്നേപ്പോലെയുള്ള ഒരു പുരുഷനു യോഗ്യമാകുമോ? നിങ്ങളുടെ ഭയ

വുകൊണ്ടു ലഭിച്ചിരിക്കുന്ന സങ്കേതത്തെ ഉപേക്ഷിക്കുന്നത് മൌഢ്യമായേക്കാം. അതുകൊണ്ടു നിങ്ങളുടെ ഉപദേശത്തെ തന്നെ ഞാൻ സ്വീകരിക്കുന്നു.

മാധവൻപിള്ള രവിമംഗലത്തു പടിയ്ക്കകത്തു കയറി മുററത്തു കുറേ നേരം നിന്നു. സ്ത്രീജാതികളെ കേവലം അലക്ഷ്യമായിട്ടിതുവരെ നോക്കിയിരുന്ന മാധവൻപിള്ളയ്ക്ക് ഇപ്പോൾ ഭാർഗ്ഗവിയുടെ കാഴ്ചയിൽ എന്തോ തന്നത്താനറിയാത്തതായ ഒരു കൌതുകം തോന്നിയിരിക്കുന്നു. ഒന്നുകൂടി ഭാർഗ്ഗവിയോടു സംസാരിച്ചാൽ കൊള്ളാമെന്നുള്ള മോഹം അദ്ദേഹത്തിനുണ്ടായി എങ്കിലും അകാരണമായി കടന്നു സംസാരിക്കുന്നത് അവിഹിതമെന്നു വിചാരിച്ച് അല്പനേരം ഒന്നും മിണ്ടാതെ അവിടെത്തന്നെ നിന്നു. അല്പം കഴിഞ്ഞപ്പോൾ പട്ടിയെ ബന്ധിച്ചു കഴിഞ്ഞുവെന്നുള്ള വർത്തമാനം വല്യവീട്ടിലെ ഭൃത്യന്മാർ പറഞ്ഞ് അറിഞ്ഞു. പോകുന്നതിനു മുമ്പിൽ ഭാർഗ്ഗവിയോടും കമലമ്മയോടുമായിട്ട് "നിങ്ങൾ ചെയ്തത് വല്യ ഉപകാരം. അല്ലെങ്കിൽ ഞാൻ അപകടത്തിലാകുമായിരുന്നു" എന്നു മാത്രം പറഞ്ഞ് തിരിച്ചു. മാധവൻപിള്ളയുടെ പ്രസിദ്ധമായ സ്ത്രീനിന്ദയ്ക്ക് അയാളെ ഒന്നു പഠിപ്പിക്കേണ്ട അവസരം ഇതു തന്നെയെന്നു ഭാർഗ്ഗവി കരുതി മറുവടിയായി അവൾ പറഞ്ഞത് ഇപ്രകാരമായിരുന്നു. "കേവലം അപരിചിതനായ ഒരു പുരുഷനോടു സംസാരിക്കുവാനുള്ള മടികൊണ്ട് ഞങ്ങൾ നിങ്ങളോടു വസ്തുത പറയുന്നതിന് ആദ്യം മടിച്ചുവെങ്കിലും നിങ്ങൾക്കു വന്നേക്കാവുന്ന ആപത്തിനേയോർത്താണ് വീണ്ടും നിങ്ങളോടു വിവരം പറഞ്ഞത്. ഈ അവസരത്തിൽ സ്ത്രീത്വം കൊണ്ടുള്ള മൌനം ദോഷകരമെന്നു ഞങ്ങൾ തന്നെ തീർച്ചയാക്കി. ലോകത്തിൽ സ്ത്രീകൾ പലവിധത്തിലും പുരുഷന്മാർക്ക് ഒരു ഭാരമാണെങ്കിലും അവരുടെ ധർമ്മം അവർ ശരിയായി ആചരിക്കുകയാണെങ്കിൽ അവരെക്കൊണ്ടും പുരുഷന് അഭ്യുദയം തന്നെ ഉണ്ടാകുമെന്നുള്ളത് പലപ്പോഴും ദൃഷ്ടാന്തമായിട്ടുള്ള ഒരു വാസ്തവമാണ്."

ഈ ചെറിയ സംഭാഷണം കഴിഞ്ഞു മാധവൻപിള്ള പിരിഞ്ഞു ഭാർഗ്ഗവിയുടെ ഒടുവിലത്തെ വാക്കുകളിൽ അടങ്ങിയിരുന്ന വ്യംഗ്യാർത്ഥം സ്ത്രീജാതിയെ നിന്ദിച്ചിരുന്ന തന്റെ നേർക്കുള്ള ഒരു ശരമാണെന്നു മാധവൻപിള്ളയ്ക്കു മനസ്സിലായി. എങ്കിലും ഭാർഗ്ഗവിയുടെ ബുദ്ധിവൈഭവത്തെക്കുറിച്ചു ബഹുമാനമല്ലാതെ വേറൊന്നും മാധവൻപിള്ളയ്ക്കുണ്ടായില്ല. ഇങ്ങനെ മാധവൻപിള്ള

യും ഭാൎഗ്ഗവിയുമായിട്ടുള്ള പ്രഥമസന്ദൎശനം മാധവൻപിള്ള യുടെ പ്രകൃതത്തിൽ ചില മാററങ്ങൾക്ക് കാരണമായി. സ്ത്രീകളുടെ ഗുണദോഷം പോലും ചിന്തിക്കാത്ത മാധവൻപി ള്ളയ്ക്കു ലോകത്തു് ഒരു സ്ത്രീയെയെങ്കിലും ബഹുമാനമുണ്ടെ ന്നുള്ള നിലയായി. അന്നു മുതൽ ഭാൎഗ്ഗവിയെ കുറിച്ചുള്ള വൎത്ത മാനവും അവളുടെ കാൎയ്യവും മാധവൻപിള്ളയ്ക്കു നീരസമായി രുന്നില്ല. സ്ത്രീകൾ ഒക്കെ പുരുഷന്മാൎക്കു ഭാരമാണെന്നുള്ള മത ത്തിനും കുറെ വ്യത്യാസമുണ്ടായി. ഭാൎഗ്ഗവിയെപ്പോലെ ശീലഗു ണവും ബുദ്ധിവിശേഷവും ഉള്ള ഒരു സ്ത്രീ ഒരു പുരുഷന് കേവ ലം ഭാരമായിത്തീരുമെന്നു പറയാനുള്ള ധൈൎയ്യം മാധവൻപിള്ള യ്ക്കില്ലാതായി. പലപ്പോഴും ഭാൎഗ്ഗവിയുടെ വിചാരം മാധവൻപി ള്ളയുടെ മനസ്സിൽ ഉദിക്കും. "ഇതിനെന്തു സംഗതിയാണു്. ഞാൻ സ്ത്രീകളെപ്പററി ഒരിക്കലും ചിന്തിക്കാത്തവനാണല്ലോ. അഥവാ, എന്റെ ഹൃദയം ലോലമായിപ്പോയിയെന്നു വരാമോ." എന്നിങ്ങനെ അയാൾ തന്നത്താൻ പരിശോധിക്കും. ഒടുവിൽ അയാൾ ഇങ്ങനെയാണു് ഒരു സമാധാനം കണ്ടതു്. "എന്തോ പൂൎവ്വജന്മസ്ഥിലുള്ള മമതാബന്ധം സ്വഭാവസ്ഥിരം—ചിന്തോപ നിഥിതമാകതാനിഹ പുനസ്സന്ദേഹമില്ലേതുമേ."

---

## അദ്ധ്യായം ൨൦.

---

"പ്രാപിച്ചുനീ സദൃശനായി നിനക്കുമുന്നേ
കല്പിച്ചിരുന്നപതിയെ സ്സുഗുണങ്ങളാലേ."

കുമാരപിള്ള പതിവുപോലെ രവിമംഗലത്തുവന്ന് നാ രായണിപ്പിള്ളകൊച്ചമ്മയുമായി ലോകവൎത്തമാനങ്ങൾ സംസാ രിച്ചുകൊണ്ടിരുന്ന കൂട്ടത്തിൽ, വളരെ താല്പൎയ്യമായിട്ട ഒരുസംഗ തിയെപ്പററി ആലോചിപ്പാനുണ്ടെന്നും, അനുവാദമുള്ളപക്ഷം പ്രസ്താവിക്കാമെന്നും അകാരണമായി കുറെ പറഞ്ഞിത്തന്നെ അവരോടുപറഞ്ഞു. അവരുടെ അനുവാദം കിട്ടിയപ്പോൾ കു മാരപിള്ള സ്വല്പകാലമായി മനോരാജ്യത്തിൽ സഞ്ചരിപ്പിച്ചി രുന്ന മോഹത്തെ ഇങ്ങനെ അറിയിച്ചു:—

കുമാര:—കുറേനാളായി ഞാൻ ഒരു ശുഭമായ സംഗതി ഇവിടെ ആലോചിക്കണമെന്നു വിചാരിയ്ക്കുന്നുണ്ടു്. ഇവിടെ സമ്മതമുള്ളപക്ഷം അതു് വേഗത്തിൽ തീരുമാനപ്പെടുത്താമെന്നുള്ളതാണു്. എനിക്കത്യന്തം താല്പൎയ്യമുള്ള ഒരു സംഗതിയാകകൊണ്ടു് അനുകൂലമായ ഒരു മറുവടി കിട്ടണമെന്നുകൂടി അപേക്ഷയുണ്ടു്.

നാരാ- പി:—സംഗതിയെന്താണു്, കേൾക്കട്ടേ. ശുഭമായ സംഗതിയാണെങ്കിൽ എന്തിനാണു് വൃഥാ താമസം. "ശുഭസ്യശീഘ്രം" എന്നല്ലേ, പ്രമാണം.

കുമാ- പി:—അനന്തിരവൻ മാധവൻ ഇപ്പോൾ തറവാട്ടുകാൎയ്യങ്ങൾ അന്വേഷിയ്ക്കയാണു്. എന്റെ ബുദ്ധിയുടെ ഗതി ലൌകികവിഷയങ്ങളിലേക്കാൾ അധികം പാരത്രികവിഷയങ്ങളിലാണു് പ്രവൎത്തിക്കുന്നതു്. പ്രാപഞ്ചികവിഷയങ്ങളിൽ നിന്നു വിരമിച്ചു സ്വസ്ഥനായ് ഈശ്വരധ്യാനം ചെയ്തുകൊണ്ടിരിക്കണമെന്നുള്ള താല്പൎയ്യം എനിക്കു തുടങ്ങീട്ടു് വളരെക്കാലമായി. ഓരോ ലോകവ്യവഹാരങ്ങളിൽ കിടന്നുഴന്നിരുന്നതുകൊണ്ടു് ഇത്രനാളും ഈ ആഗ്രഹത്തിനു യാതൊരു നിവൃത്തിയും ഉണ്ടായിട്ടില്ല. ഇപ്പോൾ കാൎയ്യാന്വേഷണമെല്ലാം മാധവനേഏല്പിച്ചുകഴിഞ്ഞു. അവനൊരുത്തൻ മാത്രമേ എന്റെ അനന്തിരവനായിട്ടുള്ളൂ. അവനു ഞാനല്ലാതെ ഇപ്പോൾ ഈ ലോകത്തിൽ സ്വന്തമായിട്ടു് ആരുംതന്നെ ഇല്ല. എന്റെ കാലം കഴിഞ്ഞാൽ പിന്നെ അവൻ ഏകനായിട്ടു ശേഷിക്കേണ്ടിവരും. അതിനാൽ അവനെക്കൊണ്ടു് അവനനുരൂപയായ ഒരു സ്ത്രീയെ വിവാഹം ചെയ്യിക്കണമെന്നു എനിയ്ക്കു വളരെ താല്പൎയ്യമുണ്ടു്. അവൻ വിവാഹവിഷയത്തിൽ വിമുഖനാണെന്നാണു് ഞാൻ മനസ്സിലാക്കിയിരിക്കുന്നതു്. എങ്കിലും അവന്റെ ഗുണത്തിനേ കാംക്ഷിച്ചു ഞാൻ ചെയ്യുന്ന ഉപദേശം അവൻ സ്വീകരിക്കാതിരിക്കയില്ലെന്നു് എനിയ്ക്കു നല്ലവിശ്വാസമുണ്ടു്. ഭാൎഗ്ഗവി അവനനുരൂപയായ ഭാൎയ്യയായിരിക്കുമെന്നാണു് എന്റെ വിശ്വാസം. അവൾക്കും ഇപ്പോൾ ഏകദേശം പ്രായപൂൎത്തി വന്നിരിയ്ക്കുന്നു. അവൾ നിങ്ങളുടെ സ്വന്തമായി തീൎന്നിരിക്കുന്ന അവസ്ഥയ്ക്കു് അവളേ സംബന്ധിച്ച സകലഭാരവും നിങ്ങൾക്കുതന്നെയാണല്ലൊ. അവിടെ സമ്മതമുള്ളപക്ഷം ഈ സംഗതി മാധവനോടും ആലോചിച്ചു് മേൽവേണ്ട ഏൎപ്പാടുകൾ ചെയ്യണമെന്നാണു് എന്റെ മോഹം.

നാരായണിപ്പിള്ളകൊച്ചമ്മയ്ക്കു പെട്ടെന്നുണ്ടായ വിചാരം ഭാർഗ്ഗവിയെ വിട്ടുപിരിയേണ്ടിവരുമല്ലോയെന്നു മാത്രമായിരുന്നു. എങ്കിലും ഭാർഗ്ഗവിയുടെ ഭാവിശ്രേയസ്സിനു നിദാനമായ ഈ ആലോചന അവൾക്ക് ചാരിതാർത്ഥ്യത്തിനുതന്നെ കാരണമായിത്തീർന്നു. ഈ സംഗതിയിൽ അവൾക്ക് ഏററവും സന്തോഷവും സമ്മതവുമാണുള്ളതെന്നും ഇതിനെപ്പററി കമലമ്മയുടെ അച്ഛനോടും മററും വേണ്ട ആലോചനകൾ ചെയ്യാമെന്നും അവർ പറഞ്ഞു. "എങ്കിലും ഭാർഗ്ഗവിയ്ക്കു് ഇതിൽ പൂർണ്ണസമ്മതമുണ്ടെങ്കിൽമാത്രമേ ഞാൻ അനുവദിക്കയുള്ളു. അവൾക്കു അഹിതമായി ഞാൻ യാതൊന്നും പ്രവർത്തിക്കയില്ല. അവളോടു ഞാൻ ഇപ്പോൾതന്നെ ആലോചിച്ചുകൊള്ളാം. മാധവൻപിള്ളയേ അവൾ പ്രശംസിക്കുന്നതായി ഞാൻ പലപ്പോഴും കേട്ടിട്ടുണ്ടു്. അതുകൊണ്ടു് ഈ ബന്ധം അവൾക്കു അഹിതമായിരിക്കുമെന്നു എനിയ്ക്കുതോന്നുന്നില്ല" എന്നുപറഞ്ഞു് അവർ തമ്മിൽ പിരിഞ്ഞു.

അധികം താമസിയാതെ ഭാർഗ്ഗവിയുടെ വിവാഹാലോചനയിൽ രവിമംഗലത്തുകാരുടെ സമ്മതമുണ്ടായിക്കഴിഞ്ഞു. അതിന്റെ ശേഷം നാരായണിപ്പിള്ള കൊച്ചമ്മ വിവാഹാലോചനയെ ഗൂഢമായി ഭാർഗ്ഗവിയെ അറിയിച്ചു. മാധവൻപിള്ള അവൾക്കു് എത്രയും അനുരൂപനായ ഒരു ഭർത്താവായിരിയ്ക്കുമെന്നും, ഈ ബന്ധുത്വം ഭാർഗ്ഗവിയ്ക്കു മേലും ശ്രേയസ്സിനു കാരണമായിത്തീരുന്നതാണെന്നും, അതുകൊണ്ടു് ഈ ആലോചനയിൽ അവളുടെ സമ്മതം ഉണ്ടാകേണ്ടതാണെന്നും അവർ അവളെ ഉപദേശിച്ചു.

കുമാരപിള്ളയുടെ അനന്തിരവൻ മാധവൻപിള്ളയെ ഭാർഗ്ഗവി തിരുവനന്തപുരത്തുവച്ചുതന്നെ കണ്ടിട്ടുണ്ടായിരുന്നല്ലോ. അന്യദിക്കുകാരായി തിരുവനന്തപുരത്തുവന്നു പഠിച്ചു താമസിച്ചിരുന്ന യുവാക്കന്മാരുടെ കൂട്ടത്തിൽ വിവേകംകൊണ്ടും ശീലഗുണംകൊണ്ടും മാധവൻപിള്ള ഒരുവ്യത്യസ്തനാണെന്നും ഭാർഗ്ഗവി അക്കാലത്തുതന്നെ മനസ്സിലാക്കിട്ടുണ്ടായിരുന്നു. മാധവൻപിള്ള തറവാട്ടു ഭരണം കയ്യേററതിന്റെ ശേഷമുള്ള അയാളുടെ ചരിത്രത്തേയും അറിവുള്ളവർ കൊണ്ടാടുന്നതായി അവൾ ധാരാളം കേട്ടിട്ടുണ്ടു്. അക്കാലത്തൊക്കെ മാധവൻപിള്ളയെക്കുറിച്ചു ഭാർഗ്ഗവിയ്ക്കു കേവലം ഒരു ബഹുമാനം മാത്രമാണുണ്ടായിരുന്നതു്. ഒരുകാലത്തു തനിക്കു് രവിമംഗലത്തുകാരല്ലാതെ വേറെ ബന്ധു-

ക്കൾ ഉണ്ടാകുവാൻ ന്യായമുണ്ടെന്നുപോലും ഭാൎഗ്ഗവി ഇതുനാളും വിചാരിച്ചിരുന്നില്ല. നാരായണിപ്പിള്ളകൊച്ചമ്മയുടെ ആലോചനയ്ക്കു മറുവടിയായി ഭാൎഗ്ഗവി ഇങ്ങനെ പറഞ്ഞു:—

ഭാൎഗ്ഗവി:—അമ്മാ! അങ്ങനെയാകുമ്പോൾ ഞാൻ കമലത്തിനേയും മററുള്ളവരേയും പിരിഞ്ഞു് ഇവിടെനിന്നു പോകേണ്ടിവരുമല്ലോ. ഞാൻ ഇനി വേറൊരുവീട്ടിൽ എങ്ങനെ കഴിച്ചുകൂട്ടും. ഒരുവേള കമലമ്മയെ ദിവസംതോറുംകൂടി കാണ്മാൻകൂടി കഴിയാതെ വന്നുപോകയില്ലയോ?

നാ. കൊ:—അതൊന്നുമില്ല കുഞ്ഞേ! മാധവൻപിള്ളയുടെ വീടു് വളരെ സമീപത്തിലാണു്. ആ വീട്ടുകാരുമായി പണ്ടേതന്നെ ഇവിടെ വളരെ ലോഹ്യത്തിലാണു്. ഇങ്ങനെയൊരു ബന്ധുതകൂടി ഉണ്ടാകുമ്പോൾ നിങ്ങൾക്കിവിടെയും ഞങ്ങൾക്കവിടെയും കുറേക്കൂടി സ്വാതന്ത്ര്യമായല്ലോ. വിശേഷിച്ചു്, കമലത്തിന്റെവിവാഹകാൎയ്യവും മിക്കവാറും തീൎച്ചപ്പെട്ടുകഴിഞ്ഞു. വരുന്ന കന്നിയിലോ തുലാത്തിലോ അതുനടക്കും. കൊട്ടാരം വൎയ്യസൎവ്വാധികാൎയ്യക്കാരുടെ മകൻ ശേഖരൻകുട്ടിയെക്കൊണ്ടു കമലത്തിനെ വിവാഹം കഴിപ്പിക്കണമെന്നു് ഒന്നുരണ്ടുകൊല്ലമായിട്ടു ആലോചന നടക്കുകയായിരുന്നു. ഇപ്പോൾ അക്കാൎയ്യം തീൎച്ചപ്പെട്ടു. കമലമ്മയ്ക്കും അതു് പൂൎണ്ണസമ്മതമാണെന്നു ഞങ്ങളോടു പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ഇനി അധികം താമസിയാതെ കമലത്തിന്റെ വിവാഹവും നടക്കും. എങ്കിലും നിങ്ങൾതമ്മിൽ വേർപാടുണ്ടാകയില്ലെന്നാണു തോന്നുന്നതു്. കമലത്തിന്റെ വിവാഹം കഴിഞ്ഞാൽ കുറേക്കാലത്തേയ്ക്കു് അവളും ഭൎത്താവും ഒരുമിച്ചു ഇവിടെത്തന്നെ താമസിക്കാനാണെളുപ്പം. അപ്പോൾ നിങ്ങൾക്കു ദിവസേന തമ്മിൽ കാണാമല്ലോ.

ഭാൎഗ്ഗവി:—ഈ വൎത്തമാനം എനിക്കു വളരെ സമാധാനമായി. പക്ഷേ, ഇങ്ങനെ ഒരു നില എനിക്കൊരുകാലത്തുണ്ടാകണമെന്നോ, അതിന്റെ ഗുണദോഷങ്ങളെന്തെന്നോ, ഞാൻ ഇതുനാളും വിചാരിച്ചിരുന്നില്ല. ദൈവം, എല്ലാം എനിയ്ക്കു നല്ലതേ വരുത്തുകയുള്ളുവെന്നു് അച്ഛൻ ഒടുവിൽതന്ന അനുഗ്രഹം എനിയ്ക്കു ഈ വിഷയത്തിലുള്ള മടിയ്ക്കു് ഒരു പരിഹാരമാകുന്നുണ്ടു്.

നാരാ- പി:—മകളേ! സ്ത്രീകൾക്കു് ഒരുകാലത്തും സ്വാതന്ത്ര്യമില്ലെന്നുള്ളതു് നീ മനസ്സിലാക്കണം. വിവാഹം അവരുടെ ജീവിതത്തിൽ എത്രയും ആവശ്യമായ ഒരു ചടങ്ങാണു്.

“പിതാരക്ഷതി കൌമാരേ, ഭർത്താരക്ഷതി യൌവ്വനേ, പുത്രോരക്ഷതിവാർദ്ധക്യേ, നസ്ത്രീസ്വാതന്ത്ര്യമർഹതി,” എന്നാണ് പ്രമാണം. നിന്റെ കുട്ടിക്കാലം ഇപ്പോൾ കഴിഞ്ഞിരിക്കുന്നു. ഇനി നിന്റെ ജീവിതത്തിലേ അടുത്തപടി ഭാര്യാസ്ഥാനമാണ്. അതിന് ഈശ്വരകൃപകൊണ്ട് ഇപ്പോൾ സംഗതിയായിരിക്കുന്നു. അതുകൊണ്ട് ഞങ്ങൾക്കൊക്കെ വളരെ കൃതാർത്ഥതയാണുള്ളത്. ഇതു നമ്മുടെ ഭാഗ്യമെന്നുവേണം വിചാരിപ്പാൻ. ചെറുപ്പത്തിൽ നിന്റെ അച്ഛൻ നിന്നെ ഉപദേശിച്ചു കാത്തുരക്ഷിച്ചിരുന്നതുപോലെ ഇനിയും നിനക്കൊരാൾ വേണമല്ലോ.

ഭാർഗ്ഗവിയുടെ സമ്മതം ഇങ്ങനെ ലഭിച്ചു. ഇതിനിടയ്ക്ക് വിവാഹാലോചനയിൽ മാധവൻപിള്ളയുടെ പൂർണ്ണസമ്മതം കുമാരപിള്ളയും വാങ്ങിക്കഴിഞ്ഞു. കുമാരപിള്ള ഈ വിവരം രവിമംഗലത്തുവന്നു പറഞ്ഞദിവസം തന്നെ ഭാർഗ്ഗവിയുടെ സമ്മതത്തെ നാരായണിപ്പിള്ളയും അറിയിച്ചു. ചിങ്ങമാസത്തിൽതന്നെ വിവാഹത്തിനു മുഹൂർത്തം നിശ്ചയിച്ചു. രവിമംഗലത്തുകാരുടെ അവസ്ഥയ്ക്കും സ്ഥിതിയ്ക്കും അനുരൂപമായ വിധത്തിൽ വിവാഹാഘോഷത്തിനു വേണ്ട ഏർപ്പാടുകളെല്ലാം നടന്നു.

ചിങ്ങമാസാരംഭത്തോടുകൂടി വിവാഹത്തിന്റെ ഒരുക്കങ്ങൾ ഏകദേശം പൂർത്തിയായി. വിവാഹത്തിനു മുമ്പ്, ആശാന്റെ ശവകുടീരത്തിലേയ്ക്ക് ഒരു “തീർത്ഥയാത്ര” വേണമെന്നുള്ള ഭാർഗ്ഗവിയുടെ ആഗ്രഹമനുസരിച്ച് അതിനും വേണ്ട ഏർപ്പാടുകൾ ചെയ്തു. അച്ഛന്റെ ശവകുടീരത്തെ ഒരു ദേവാലയത്തിനൊപ്പമാണല്ലോ ഭാർഗ്ഗവി കരുതിയിരുന്നത്. അച്ഛന്റെ സ്മരണകൂടാതെ ഭാർഗ്ഗവി യാതൊന്നും ചെയ്തിരുന്നില്ല. പുരാണങ്ങളിൽ വിവരിച്ചിട്ടുള്ളപ്രകാരം, വിവാഹത്തിനു മുമ്പുള്ള മംഗലസ്നാനമായിരുന്നു ഈ അവസരത്തിൽ ഭാർഗ്ഗവി അച്ഛന്റെ ശവകുടീരത്തിലേയ്ക്കു യാത്രചെയ്തതു്. എന്നു നമുക്കു വിചാരിക്കാം. മുഹൂർത്തത്തിനു രണ്ടുദിവസം മുമ്പു ഭാർഗ്ഗവി, തീർത്ഥയാത്ര കഴിഞ്ഞു മടങ്ങിവന്നു. ഈ വിവാഹത്തിനു അച്ഛന്റെ അനുമതിയും ലഭിച്ചു കഴിഞ്ഞുവെന്നുള്ള സമാധാനം അപ്പോൾ ഭാർഗ്ഗവിയ്ക്കുണ്ടായി. അച്ഛന്റെ അനുഗ്രഹത്തെയാണല്ലോ ഭാർഗ്ഗവി സർവ്വോപരിയായി കരുതിയിരുന്നതു്.

ഭാർഗ്ഗവിയുടെ വിവാഹം സുമുഹൂർത്തത്തിൽ സർവ്വമംഗളമായി നടന്നു. അവൾ ഭർത്താവിന്റെ ഗൃഹത്തിൽ താമസവുമായി.

ത്തുലാമാസത്തിൽ കമലമ്മയുടെ വിവാഹവും മുൻനിശ്ചയമനുസരിച്ചു നടന്നു.

മാധവൻപിള്ളയുടെ ഭാഗ്യമാണു മഹാഭാഗ്യം. ഭാർഗ്ഗവിയേപ്പോലെ സകലഗുണസംപൂർണ്ണയായ ഭാര്യയെ ലഭിക്കുന്ന ഒരു പുരുഷനു് ഠരാ ജീവിതത്തിൽ സുഖമേയുണ്ടാകയുള്ളൂ. ഭാർഗ്ഗവി ഒരുകാലത്തു വളരെ കഷ്ടത അനുഭവിച്ചിട്ടുണ്ടു്. അതുകൊണ്ടു് ജീവകാരുണ്യമെന്ന ഗുണം അവൾക്കു സിദ്ധമായി. ഒരു വീട്ടുകാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിനുള്ള പാടവം വളരെ ചെറുപ്പത്തിലേ അവൾ സമ്പാദിച്ചിരുന്നു. അവളുടെ സഞ്ചാരംകൊണ്ടു് ഒരുവിധം ലോകപരിചയവും അവൾക്കു ലഭിച്ചു. വിദ്യാഭ്യാസത്തിലും ഭാർഗ്ഗവി ഒട്ടും പിന്നോക്കമായിരുന്നില്ല. അക്കാലങ്ങളിൽ സാധാരണയായി സ്ത്രീകൾക്കു ലഭിച്ചിരുന്നതിലധികം വിദ്യാഭ്യാസം ഭാർഗ്ഗവിയ്ക്കു ബാല്യത്തിൽതന്നെ ആശാനിൽനിന്നു സിദ്ധിച്ചിട്ടുണ്ടു്. ഇത്രമാത്രം സൽഗുണങ്ങളുടെ നിദാനമായ ഒരു സ്ത്രീ ഏതു ഗൃഹത്തിനും ഭൂഷണം തന്നെയാണു്. ഭാർഗ്ഗവിയുടെ ഭാവിയേക്കുറിച്ചു നമുക്കിങ്ങനെ ആശംസിച്ചുകൊള്ളാം.

"ധന്യൻതൻകാന്തനെശ്ശോഭനയവൾകുമുദത്തെ-
ശ്ശരജ്ജ്യോത്സ്നിപോലെ,
നന്ദിപ്പിക്കട്ടെതുഷ്ട്യാതരുണനവനുമ-
ച്ചാരിതാർത്ഥ്യംവരട്ടേ.
അന്യോന്യംവാച്ചിടുംസൽഗുണനിരകൾചമ-
യ്ക്കുന്നതിൽബ്രഹ്മനേററം,
കുന്നിക്കുംകൌശലത്തിൻഫലവുമിഹമനോ-
ജ്ഞതവുംവന്നിടട്ടേ.

(ശുഭമസ്തു.)

---

E. V. R: Oonnythan & Co.,—Quilon 1089.

